# BHASHAJATAKAPADHATI




BY

Kolatteri SANKARA MENON, M. A., L. T.,

THE SRÎ VANCHI SÊTU LAKSHMI SERIES.

No. 3.




# BHASHAJATAKAPADDHATI

EDITED

**With Introduction, Introductory Chapter on Astrology, Notes Etc.**

BY

KOLATTERI SANKARA MENON, M. A., L. T.,

*Director of Ayurveda, Travancore*

*and*

*Curator for the Publication of Ayurveda, Jyotisha (Astronomy and Astrology) and Malayalam Manuscripts.*



PUBLISHED UNDER THE AUTHORITY OF THE GOVERNMENT OF TRAVANCORE.



TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS,
1926.

 [Price: S. Rs. 1-0-8.

ശ്രീവഞ്ചിക്ഷ്മാലവാലാ കനകമയലതാ
കാപി കല്പദ്രുസക്താ
കാലേ നീതിപ്രവാളാ സുരഭിലസുകൃതോ-
പാത്തബോധപ്രസൂനാ
ഭൂരിശ്രേയഃഫലാഢ്യാ ദ്വിജകുലകലിതാ
ഛായയാപാസ്തതാപാ
സേയം ഭക്ത്യേകസാരാ വിലസതി സകലാ-
ഭീഷ്ടദാ സജ്ജനാനാം.



തയാജ്ഞപ്താ ലക്ഷ്മ്യാ ധരണിഗതയാ ജ്യോതിഷമുഖ-
പ്രബന്ധാൻ പ്രാചീനാൻ പ്രകടയിതുമത്രാവിനിഹിതാൻ
നഭ്രാണേസോയം ചിന്വൻ വിദധദപി ഗൂഢാൻ നയതി താൻ
പ്രകൃഷ്ടാൻ പ്രാകാശ്യം; തമിമമനുഗൃഹ്ണന്തു സുധിയഃ.

കൊളത്തേരി ശങ്കരമേനോൻ

## അവതാരിക.

---

ശ്രീവടശ്രേണി'ഭദ്രദേവവിരചിതമായ പ്രസിദ്ധജാതകപദ്ധതിയുടെ സവിസ്തരമായ പരിഭാഷയാകുന്ന പ്രകൃതപുസ്തകമായ 'ഭാഷാജാതകപദ്ധതി'. മൂലത്തെ സ്പഷ്ടമാക്കുന്നതിന്നായി അവശ്യവിജ്ഞേയങ്ങളായ പല ജ്യോതിശ്ശാസ്ത്രമൂലതത്വങ്ങളേയും ഇതിൽ അവിടവിടെ പ്രതിപാദിച്ചിട്ടുണ്ട്. ആയുർദ്ദായഗണിതസമ്പ്രദായത്തെ വിശദമാക്കുന്നതിന്നുവേണ്ടി പാരമ്പര്യക്രമാഗതമായ മാറ്റങ്ങളെക്കൂടി കാണിച്ചിരിക്കുന്നതു ഭാഷാജാതകപദ്ധതിയുടെ പ്രത്യേകമാഹാത്മ്യമാകുന്നു. ഇതിനെല്ലാററിന്നുംപുറമെ ഹോരാർത്ഥതത്വനിർണ്ണയത്തെക്കൂടി ഗുരുപാരമ്പര്യക്രമമനുസരിച്ചു ചെയ്തിട്ടുള്ളതു 'ശിഷ്യാണാം ബുദ്ധിവൃദ്ധയേ' ഭവിച്ചിട്ടുമെന്നു ഗ്രന്ഥകാരൻ തന്നെ പറഞ്ഞിരിക്കുന്നു.

“ആളുവിന്നും കേളുവിന്നും
സ്വപക്ഷത്തും നാഹി നിർണ്ണയം.”

എന്നുള്ള അഭിപ്രായത്തെ ഗ്രന്ഥകർത്താവും അംഗീകരിച്ചിട്ടുണ്ട്. എന്നാൽ അവയുടെ മൂലത്രികോണം, ഉച്ചം മുതലായവയെക്കുറിച്ചുള്ള അഭിപ്രായങ്ങളിൽ ആചാര്യന്മാർ അന്യോന്യം യോജിച്ചു കാണാത്തതുകൊണ്ടു കേരളസമ്പ്രദായത്തെ അറിയുന്നതു പ്രയോജനകരമായിരിക്കും.

“രാഹോർമ്മൂലഗൃഹം തൌലി-
തുച്ചം വൃശ്ചികരാശിയാം
അത്യുച്ചം സപ്തമം ഭാഗ-
മൂഢ്പമാരോഹിസംജ്ഞയാം.
കീഴിലാമവരോഹിതം
വിലോമഗതികാരണാൽ
കുംഭം മൂലഗൃഹം കേതോ-
രുച്ചവും കുംഭമാസ്ഥിതം.”

ഇത്യാദി 'ഭാഷാജാതകപദ്ധതി'യിൽ പറഞ്ഞിരിക്കുന്നതു കേരളീയജ്യോതിഷ്യന്മാർക്കനുഗ്രഹമാകുന്നു. ഇങ്ങനെയുള്ള കാര്യങ്ങൾ

ഓരോന്നോരോന്നായിച്ചിന്തിക്കുമ്പോൾ ഈ പരിഭാഷ മൂലഗ്രന്ഥത്തേക്കാൾ ഉൽകൃഷ്ടവും ഉപകാരപ്രദവുമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

ഈ ഭാഷാജാതകപദ്ധതിയുടെ കർത്താവു ‘നെടുമ്പ’യിൽ ‘കൊച്ചുകൃഷ്ണ’നാശാനെന്ന സുപ്രസിദ്ധനായ ദൈവജ്ഞനാണ്. തിരുവല്ല (ഇപ്പോൾ പത്തനംതിട്ട) താലൂക്കിൽ, ആറന്മുള ചെറുകോൽ ദേശത്തുള്ള ഒരു ഉൽകൃഷ്ടനായർകുടുംബത്തിലാണ് ഈ മഹാൻ ജനിച്ചത്. ഇദ്ദേഹത്തിന്റെ പിതാവു റാന്നിയിൽ രാമനാശാനെന്ന വിഖ്യാതനായ ദൈവജ്ഞശിഖാമണിയായിരുന്നു.

"രാമനെന്നെല്ലാടവും വിശ്രുതനായിട്ടുമി-
രാമനാമാശാൻ പിതാവെന്നുള്ള കീർത്തിയോടും
ഗുരുദൈവജ്ഞന്മാർക്കും ഗുരുഭൂതനാമെന്റെ
ഗുരുവാം പിതാവിന്റെ ചരണാംബുജം വന്ദേ."

എന്നു നമ്മുടെ ഗ്രന്ഥകർത്താവുതന്നെ മറ്റൊരവസരത്തിൽ പറഞ്ഞിരിക്കുന്നു. 'ഭക്തേന രാമശിഷ്യേണ' എന്നു ഭാഷാജാതകപദ്ധതിയിലും പറഞ്ഞു കാണുന്നുണ്ട്. അതുകൊണ്ടു റാന്നിയിൽ രാമനാശാൻ കൊച്ചുകൃഷ്ണനാശാന്റെ പിതാവും ഗുരുവുമാണെന്നുതന്നെ തീരുമാനിക്കേണ്ടിയിരിക്കുന്നു.

റാന്നിയിൽ രാമനാശാനെന്നു പ്രസിദ്ധനായിത്തീരുവാനുള്ള സംഗതി റാന്നിയിൽ അദ്ദേഹം ജനിച്ചുവളർന്നതുകൊണ്ടായിരിക്കാമെങ്കിലും പിന്നീടുള്ള താമസം ചെങ്ങന്നൂരായിരുന്നു. രാമനാശാന്റെ ജ്യോതിശ്ശാസ്ത്രപാണ്ഡിത്യത്തെ തെളിയിക്കുന്ന പല ഐതിഹ്യങ്ങളും മദ്ധ്യതിരുവിതാംകൂറിൽ ഇന്നും സുപ്രസിദ്ധമാണ്.

കൊച്ചുകൃഷ്ണനാശാൻ മഹാവിദ്വാനും ജ്യോതിശ്ശാസ്ത്രത്തിൽ അത്യന്തം വിദഗ്ദ്ധനുമായിരുന്നു. കൊച്ചുകൃഷ്ണനാശാൻ ജാതകംനോക്കിയോ പ്രശ്നംവെച്ചോ പറഞ്ഞിട്ടുള്ള ഫലങ്ങളിലൊന്നുംതന്നെ ഒരിക്കലും കടുകിടക്കുകൂടി വ്യത്യാസപ്പെട്ടിട്ടില്ലെന്നുള്ള സംഗതി ഇന്നും ആറന്മുള മുതലായ പ്രദേശങ്ങളിലുള്ളവർക്കു കേൾവികൊണ്ടറിവുള്ള വാസ്തവമാകുന്നു. ഈ മഹാന്റെ വിജയത്തിനുള്ള മുഖ്യകാരണം അനപായിനിയായ വിഷ്ണുഭക്തി ഒന്നുതന്നെയാണ്.

"ദുഃഖങ്ങളൊന്നും കൂടാതെ
സുഖമുണ്ടായ്‌വരേണ്ടുകിൽ
എത്രയും സാരമായിട്ടു
ചൊല്ലിടാമുപദേശവും

സ്നേഹഗൌരവവിശ്വാസ-
ഭക്തിയുക്തോ ഭവാൻ പരം
തിരുവഷ്ടാക്ഷരം മന്ത്രം
ജപിച്ചീടുക സർവ്വദാ."

എന്നു ഭാഷാജാതകപദ്ധതിയിൽ പറഞ്ഞിരിക്കുന്നതു കൊച്ചുകൃഷ്ണനാശാനു പാർത്ഥസാരഥിയിലുള്ള നിർവ്യാജഭക്തിയെ സവിശേഷം വ്യഞ്ജിപ്പിക്കുന്നു. ആശാൻ ഒരു ദിവസമെങ്കിലും ആറന്മുളെ പാർത്ഥസാരഥിയെ ദർശനം ചെയ്യാതിരുന്നിട്ടില്ല. എന്നാൽ അത്യാവശ്യസംഗതിക്ക് എവിടെ എങ്കിലും പോകേണ്ടിവന്നാൽ വ്രതഭംഗം വരാതിരിക്കുന്നതിനു ലോഹമയമായ പാർത്ഥസാരഥി ബിംബംകൂടെക്കൊണ്ടുപോകുക പതിവായിരുന്നു. ആശാൻ നിത്യവും വച്ചുപൂജിച്ചിരുന്ന ഈ ബിംബം മാന്നാർ നാലേകാട്ടിലെ മഠത്തിൽ ഇന്നുംവെച്ചു പൂജിച്ചുപോരുന്നു.

ആറന്മുളെ കൃഷ്ണനെക്കുറിച്ചു കൊച്ചുകൃഷ്ണനാശാൻതന്നെ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"ശ്രീമൽഷഡങ്കരേശസ്യ
കൃഷ്ണസ്യാർജ്ജുനസാരഥേഃ
ഭക്തേന രാമശിഷ്യേണ
കൃഷ്ണദാസേന ധീമതാ
ശൂലപാണേശ്ച ശിഷ്യസ്യ
കർക്കടക്രോഡവാസിനഃ
ഭാരത്യാതിപ്രസന്നേന
ഭാഷാജാതകപദ്ധതിഃ
വിനിർമ്മിതാ മയാ സൈഷാ
വിശേഷേണ വിരാജതാം."

ഇവിടെ ഷഡങ്കരമെന്നു പറഞ്ഞിരിക്കുന്നതു് ആറന്മുളയാകുന്നു. എന്നാൽ

"ചെങ്ങാടംകെട്ടിശ്ലേഷിച്ചുണ്ടിതിലാറുമുള്ള
ചെങ്ങാടമാക്കിക്കെട്ടിത്തന്നുണ്ടതിലേറി
എഴുന്നള്ളീടാം."

എന്നുള്ള വചനങ്ങളെക്കൊണ്ട് ഷഡാംശം എന്നു പറയുന്നതു കുറെക്കൂടി ശരിയാണെങ്കിലും ഷഡങ്കശബ്ദം ആറന്മുളയുടെ പൎയ്യായമായി ലോകപ്രസിദ്ധമായിത്തീൎന്നിട്ടുണ്ട്.

കൊച്ചുകൃഷ്ണനാശാന്റെ ഗുരുനാഥൻ പിതാവായ രാമനാശാൻതന്നെയാണ്. എന്നാൽ കോഴിക്കോട്ടു ശൂലപാണിവാരിയരുടെ അടുക്കലും അദ്ദേഹം പഠിച്ചിട്ടുണ്ടെന്നുള്ളതിലേക്കു തെളിവു മേൽ ഉദ്ധരിച്ച പദ്യംതന്നെയാകുന്നു. വാരിയർ ആശാനെ പഠിപ്പിച്ച വിഷയങ്ങൾ കാവ്യനാടകാലങ്കാരാദികളായിരിക്കാമെന്നല്ലാതെ ജ്യോതിഷമുണ്ടെന്നു തോന്നുന്നില്ല. ജ്യോതിഷത്തിൽ ഗുരു അച്ഛൻ തന്നെയാണ്. ഈ തത്വം ആശാന്റെ ഗുരുപരമ്പരയിൽ നിന്നു മേലിൽ സ്പഷ്ടമാകയും ചെയ്യും. രാമനാശാനെക്കാൾ യോഗ്യനായുള്ള ഒരു ജ്യോത്സ്യൻ അക്കാലത്തില്ലാതിരുന്ന സ്ഥിതിക്കു ബുദ്ധിമാനായ കൊച്ചുകൃഷ്ണനാശാനെ രാമനാശാൻ തന്നെ ജ്യോതിഷം പഠിപ്പിച്ചു എന്നു വിചാരിക്കുന്നതിൽ യുക്തിഭംഗം ഉണ്ടാകുമെന്നു തോന്നുന്നില്ല. അതിനുംപുറമെ രാമനാശാൻ ശിഷ്യന്മാരെ പഠിപ്പിക്കുന്ന വിഷയത്തിൽ വിമുഖനായിരുന്നില്ല എന്നതു് ആശാനെന്നുള്ള സംജ്ഞകൊണ്ടുതന്നെ വെളിവാകുന്നുമുണ്ട്.

രഘുവിനെ സകലശാസ്ത്രങ്ങളും പഠിപ്പിച്ചതു മററുള്ള ആചാൎയ്യന്മാരാണെങ്കിലും ധനുൎവേദം അഭ്യസിപ്പിച്ചതു സ്വപിതാവായ ദിലീപമഹാരാജാവായിരുന്നു എന്നാണല്ലോ പറഞ്ഞിരിക്കുന്നതു്.

"ത്വചം സ മേധ്യാം പരിധായ രൌരവീ-
മശിക്ഷതാസ്ത്രം പിതുരേവ മന്ത്രവത്;
ന കേവലം തദ്ഗുരുരേകപാൎത്ഥിവഃ
ക്ഷിതാവഭൂദേകധനുൎദ്ധരോഽപി സഃ".

ധനുൎവേദപാരംഗതനായ ദിലീപമഹാരാജാവിനെക്കാൾ യോഗ്യതയുള്ള ഒരാൾ അക്കാലത്തില്ലാതിരുന്നതുകൊണ്ടുതന്നെയാണ് ദിലീപമഹാരാജാവു സ്വപുത്രന്റെ ധനുൎവേദശിക്ഷണത്തെ നിൎവ്വഹിച്ചതു്. അതുപോലെതന്നെ രാമനാശാനും സ്വപുത്രവിഷയത്തിൽ ജ്യോതിശ്ശാസ്ത്രശിക്ഷണം നിൎവ്വഹിച്ചു.

'കൃഷ്ണദാസേന' എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു ഗ്രന്ഥകാരന്റെ നാമവും ശാസ്ത്രപ്രകാരം (എന്നു പറയുന്നതു ശരിയാണെങ്കിൽ) ജാതിയും വ്യക്തമാക്കിയിരിക്കുന്നു. ദാസശബ്ദം സ്വനാമത്തോടു ചേൎത്തു പറഞ്ഞിരിക്കുന്നതു്

"ശൎമ്മാന്തം ബ്രാഹ്മണസ്യോക്തം
വൎമ്മാന്തം ക്ഷത്രിയസ്യ തു
ഗുപ്തദാസപദാഢ്യം സ്യാ-
ദഭിധാ വൈശ്യശൂദ്രയോഃ".

എന്നു മനുസ്മൃതിവാക്യത്തെ സ്മരിച്ചിട്ടുതന്നെയായിരിക്കാം. ശൎമ്മ, വൎമ്മ, ഗുപ്ത, ദാസ എന്നീപദങ്ങൾ ക്രമത്താലെ ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രരുടെ നാമങ്ങളോടു ചേൎത്തുപയോഗിക്കണമെന്നാണു് മനു ശാസിക്കുന്നതു്. ഇതുകൊണ്ടായിരിക്കണം ദാസപദം സ്വനാമത്തോടുചേൎത്തു് ആശാൻ നായരാണെങ്കിലും ഉപയോഗിച്ചിരിക്കുന്നതു്.

വിദ്യാഭ്യാസം കഴിഞ്ഞപ്പോൾ കൊച്ചുകൃഷ്ണനാശാൻ വിദ്യാബലംകൊണ്ടും, തപോബലംകൊണ്ടും ഗുരുക്കന്മാരെ അതിശയിച്ചു. 'ശാന്തസന്ധുക്ഷിതദീപയഷ്ടി'പോലെ പ്രകാശിക്കുന്ന കൊച്ചുകൃഷ്ണനാശാൻ ഗുരുക്കന്മാരുടെ കരുണാകടാക്ഷത്തിനും അനുഗ്രഹത്തിനും ഒരുപോലെ പാത്രമായിത്തീൎന്നു.

"സൎവ്വത്ര ജയമിച്ഛേത
ശിഷ്യാദിച്ഛേൽ പരാഭവം."

എന്നുള്ള വചനപ്രകാരം, റാന്നിയിൽ രാമനാശാനും കോഴിക്കോട്ടു ശൂലപാണിവാരിയരും കൊച്ചുകൃഷ്ണനാശാനെ സംബന്ധിച്ചേടത്തോളം കൃതാൎത്ഥന്മാരായി.

എന്നാൽ

"പുത്രാദിച്ഛേൽ പരാഭവം."

എന്നുള്ള പാഠാന്തരാപേക്ഷയാ റാന്നിയിൽ രാമനാശാനു പ്രത്യേകചാരിതാൎത്ഥ്യത്തിനുമവകാശം സിദ്ധിച്ചു.

ഇപ്രകാരം രണ്ടു ഗുരുക്കന്മാരുടെ പൂൎണ്ണാനുഗ്രഹത്തോടും, പാൎത്ഥസാരഥിയായ ശ്രീകൃഷ്ണസ്വാമിയുടെ പദകമലത്തിലുള്ള സ്ഥിരഭക്തിയോടും, വിദ്യാബലത്തോടും, ബുദ്ധിശക്തിയോടും കൂടിയ കൊച്ചുകൃഷ്ണനാശാന്റെ ഊഹാപോഹപടുത്വത്തെ പ്രകടി

പ്പിക്കുന്ന ജാതകഫലചിന്തനമോ, പ്രശ്നഫലചിന്തനമോ മാറ്റും തെററി വികലമായിപ്പോകുന്നതല്ലെന്നു പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലോ. ആശാൻ എന്തെങ്കിലും ആലോചിക്കാതെ പറഞ്ഞിരുന്നാൽത്തന്നെ വിധി അതിനെ അൎത്ഥവത്താക്കിത്തീൎക്കും.

"വാചമൎത്ഥോഽനുധാവതി".

എന്നു പറഞ്ഞിട്ടുള്ളതു കൊച്ചുകൃഷ്ണനാശാനെ സംബന്ധിച്ചേടത്തോളം എത്രയും ശരിയാണ്. റാന്നിയിൽ രാമനാശാൻെറ പുത്രനായ കൊച്ചുകൃഷ്ണനാശാൻെറ യോഗ്യതകളെക്കുറിച്ചധികം അളുളതപ്പെടുവാൻ അഥവാ അവകാശമില്ലെന്നും ചിലപ്പോൾ തോന്നിപ്പോകുന്നു. എന്തുകൊണ്ടെന്നാൽ,

"കുംഭഃ പരിമിതമംഭഃ
 പിബതി, പപൌ കുംഭസംഭവോഽംഭോധിം;
അതിരിച്യതേ സുജന്മാ
 പുത്രഃ പിതരം നിജേന ചരിതേന".

എന്ന പദ്യം സുജന്മാവായ പുത്രൻ സാധാരണയായി പിതാവിനെ അതിശയിക്കുമെന്നാണല്ലോ പറയുന്നതു്.

മദ്ധ്യതിരുവിതാംകൂർ അനേകശതാബ്ദകാലം സരസ്വതീദേവിയുടെ നൃത്തരംഗമായിരുന്നു. ആ പ്രദേശം ശാസ്ത്രപാരംഗതന്മാരായ ബ്രാഹ്മണരെക്കൊണ്ടും, നായന്മാരെക്കൊണ്ടും നിറഞ്ഞിരുന്നു. വൈയാകരണന്മാർ, താൎക്കികന്മാർ, മീമാംസകന്മാർ, ജ്യോത്സ്യന്മാർ, വൈദ്യന്മാർ മുതലായവരുടെ വിളനിലവുമായിരുന്നു ഒരുകാലത്തു മദ്ധ്യതിരുവിതാംകൂർ. അവരെ എല്ലാവരേയും കുറിച്ചു സവിസ്തരം പ്രതിപാദിക്കുന്നതിന്നു ഇവിടെ സംഗതിയില്ലാത്തതുകൊണ്ടു ജ്യോത്സ്യന്മാരേക്കുറിച്ചുമാത്രം ചില വിവരങ്ങൾ പറഞ്ഞുകൊള്ളുന്നു.

കേരളത്തിലുണ്ടായിട്ടുള്ള ദൈവജ്ഞന്മാരിൽവച്ചു് അഗ്രേസരനെന്നു ഗണിക്കപ്പെട്ടിട്ടുള്ള തലക്കുളത്തുഭട്ടതിരിയുടെ ഒരു ശിഷ്യപരംപര മദ്ധ്യതിരുവിതാംകൂറിൽ വൎദ്ധിച്ചു ഫലപുഷ്ടിയെ പ്രാപിച്ചു. ആ പരംപരയിൽ ഉൾപ്പെട്ട ഒരു മഹാനായിരുന്നു ഭാഷാജാതകപദ്ധതിയുടെ കൎത്താവായ കൊച്ചുകൃഷ്ണനാശാൻ. ഇതു ക്രമേണ സ്പഷ്ടമായിത്തീരുന്നതാണ്.

തലക്കുളത്തുഭട്ടതിരി എന്ന പ്രസിദ്ധനായ ദൈവജ്ഞൻ ഏകദേശം കൊല്ലവർഷം നാന്നൂറാമാണ്ടിടക്കു ജീവിച്ചിരുന്ന ഒരു കേരളബ്രാഹ്മണനാകുന്നു. അദ്ദേഹത്തിന്റെ പേർ ഗോവിന്ദഭട്ടതിരിയെന്നാണ്. അദ്ദേഹം മഹാശാസ്ത്രജ്ഞനും കേരളത്തിൽ ജ്യോതിശ്ശാസ്ത്രത്തിന്റെ പ്രതിഷ്ഠാപകനുമായിരുന്നു. അദ്ദേഹത്തിന്റെ പ്രധാനകൃതി 'ദശാദ്ധ്യായി' എന്ന പ്രസിദ്ധമായ ഹോരാവ്യാഖ്യാനമാകുന്നു. വരാഹമിഹിരാചാര്യരുടെ 'സ്വല്പം വൃത്തവിചിത്രമർത്ഥബഹുളം' എന്നു പറഞ്ഞിരിക്കുന്ന ഹോരാശാസ്ത്രത്തിലെ പത്ത് അദ്ധ്യായങ്ങളുടെ വ്യാഖ്യാനം എഴുതിക്കഴിഞ്ഞപ്പോൾ ഇനി അവയിൽ പറഞ്ഞിട്ടുള്ളവയല്ലാതെ വരാഹമിഹിരാചാര്യർ ശേഷമുള്ള അദ്ധ്യായങ്ങളിൽ കൂടുതലായിട്ടൊന്നും പറയുന്നില്ലാത്തതുകൊണ്ടു തനിക്കു ആചാര്യരെപ്പോലെ ചർവ്വിതചർവ്വണം ചെയ്യുന്നതിന്നിഷ്ടമില്ലെന്നു പറഞ്ഞു ശേഷം അദ്ധ്യായങ്ങളെ വ്യാഖ്യാനിക്കാതെ ഭട്ടതിരി വിട്ടുകളഞ്ഞു എന്നാണ് കിംവദന്തി. പ്രശ്നമാർഗ്ഗോപയോഗിയായ ഈ വ്യാഖ്യാനം (ദശാദ്ധ്യായി) കേരളീയർക്കു സുപരിചിതമായിട്ടുള്ളതാകുന്നു. ഹോരാശാസ്ത്രം മുഴുവൻ നല്ലവണ്ണം പഠിച്ചു പത്തദ്ധ്യായങ്ങൾക്കു മാത്രം വ്യാഖ്യാനം എഴുതിയിരിക്കുന്ന ഭട്ടതിരിയുടെ അഭിപ്രായത്തോടുകൂടി യോജിക്കണമെങ്കിൽ, ഹോര സമഗ്രമായി പഠിച്ചു ദശാദ്ധ്യായിമതം മനസ്സിലാക്കിയവനു മാത്രം സാധിക്കുമെന്നല്ലാതെ ഹോരാശാസ്ത്രം ദശാദ്ധ്യായിയുടെ സഹായത്തോടുകൂടിത്തന്നെയെങ്കിലും പത്തദ്ധ്യായം മാത്രം പഠിച്ചിട്ടുള്ള ഒരുവനു മേൽപറഞ്ഞ അഭിപ്രായത്തിന്റെ സാധുതാപത്തിൽ ആശങ്കക്കവകാശമില്ലാതാവുന്നില്ലെന്നുള്ളതിലാഖ്യപ്പെടുവാനില്ലാത്തതുകൊണ്ടുതന്നെ രണ്ടാചാര്യന്മാരുടെയും യോഗ്യതകളുടെ താരതമ്യം സ്പഷ്ടമാകുന്നു. 'മുഹൂർത്തരത്നം' മുതലായ വേറെ ചില ഗ്രന്ഥങ്ങളും ഭട്ടതിരിയുടെ കൃതികളായിക്കണ്ടിട്ടുണ്ട്.

ഭട്ടതിരിയുടെ പ്രശ്നസമ്പ്രദായം പാഴൂർക്കണിയാന്മാർ അനുസരിച്ചുപോരുന്നതുകൊണ്ടുണ്ടായിട്ടുള്ള പ്രസിദ്ധി ഭാരതഖണ്ഡം മുഴുവനും വ്യാപിച്ചിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ നിര്യാണം പാഴൂർ പടിപ്പുരക്കലാണെന്നും മറ്റുമുള്ള സംഗതികൾ സർവ്വവിദിതമാകയാൽ ഇവിടെ വിസ്തരിക്കുന്നില്ല. ഭട്ടതിരിയുടെ കാലത്തെക്കുറിച്ച് അതായതു ദശാദ്ധ്യായി എഴുതി അവസാനിച്ച ദിവസ

ത്തെക്കുറിച്ചു കേട്ടിട്ടുള്ളതും, കൈയെഴുത്തുഗ്രന്ഥങ്ങളുടെ അവസാനത്തിൽ എഴുതിച്ചേർത്തുകണ്ടിട്ടുള്ളതുമായ കലിസംഖ്യ 'ഭക്ഷേൽ ഗോവിന്ദമക്കഃ' എന്നതു കൊല്ലവർഷം നാന്നൂററിപന്ത്രണ്ടാമാണ്ടിനെക്കുറിക്കുന്നു. ഭട്ടതിരിയുടെ പാരമ്പര്യത്തോടുകൂടിയ പാഴൂർകണിയാന്മാരുടെ പ്രതിഷ്ഠയും ഏകദേശം അക്കാലത്തായിരിക്കാവുന്നതുകൊണ്ട് ആ ജ്യോത്സ്യകുടുംബത്തിനിപ്പോഴും ഏകദേശം എഴുന്നൂറുകൊല്ലത്തെപ്പഴക്കമുണ്ടെന്നുതന്നെ സിദ്ധിക്കുന്നു.

ഗോവിന്ദഭട്ടതിരിയുടെ മറെറാരു ശിഷ്യപരമ്പര വർദ്ധിച്ചു വളന്നതു ബ്രിട്ടീഷ്മലബാറിൽ തൃക്കണ്ടിയൂർ മുതലായ സ്ഥലങ്ങളിലാണ്. അതിൽനിന്ന് ഒരു ശാഖ കൊച്ചിയിലും മറെറാന്നു തിരുവിതാംകൂറിലും പ്രവേശിച്ചു. മലബാറിലും കൊച്ചിയിലുമുള്ള ശാഖകളുടെ ചരിത്രം ഇവിടെ സംഗതമല്ലാത്തതുകൊണ്ട് അതിനെക്കുറിച്ചിപ്പോൾ ഒന്നുംതന്നെ പറയുന്നില്ല. ഭട്ടതിരിയുടെ ശിഷ്യപാരംപര്യം പാഴൂർകണിയാന്മാർവഴിയല്ലാതെ തിരുവിതാംകൂറിൽ വന്നുചേർന്നതിന്റെ ഒരു സംക്ഷിപ്തചരിത്രം താഴെ ചേക്കുന്നു.

ഗോവിന്ദഭട്ടതിരിമുതൽ തൃക്കണ്ടിയൂർ അച്യുതപ്പിഷാരോടി വരെയുള്ള പാരമ്പര്യക്രമം മലബാർശാഖയെക്കുറിച്ചു പറയുന്ന ഘട്ടത്തിൽ വിസ്തരിക്കുന്നതായതുകൊണ്ട് അച്യുതപ്പിഷാരോടി ആ ഗോത്രത്തിലുള്ള ജ്യോത്സ്യനായിരുന്നു എന്നുമാത്രം പറഞ്ഞു പ്രകൃതത്തിൽ പ്രവേശിക്കുന്നു.

സ്ഫുടനിർണ്ണയം, ഭൂഗോളദീപിക മുതലായ ജ്യോതിഷഗ്രന്ഥങ്ങളുടെ കർത്താവായ തൃക്കണ്ടിയൂർ അച്യുതപ്പിഷാരോടി വളരെ ശിഷ്യസമ്പത്തുള്ള ഒരു മഹാപണ്ഡിതനായിരുന്നു. നാരായണീയകർത്താവായ മേല്പത്തൂർ നാരായണഭട്ടതിരി അച്യുതപ്പിഷാരോടിയുടെ പ്രധാനശിഷ്യനായിരുന്നു എന്ന സംഗതി സവ്വവിദിതമായിട്ടുള്ളതാണല്ലോ. ഭട്ടതിരി ജ്യോതിഷത്തിൽ 'ഉപരാഗക്രിയാക്രമം' എന്നൊരു ഗ്രന്ഥമുണ്ടാക്കീട്ടുണ്ടെന്നുള്ള വിവരവും, അദ്ദേഹം ഒരു നൂററിരുപതു വയസ്സുവരെ ജീവിച്ചിരുന്നെന്നുള്ള സംഗതിയും അറിയുന്നതു ലോകക്ക് കൌതുകപ്രദമായിരിക്കും.

'അച്യുതപ്പിഷാരോടി
അതിമാനുഷനവൻ സകലവിദ്യാത്മകൻ

അൻപത്തിമൂന്നവയസ്സിരിട്ടിയിരുന്നുള്ള
മേപ്പത്തൂർ പട്ടേരിക്കും ഗുരുവായുള്ളദേഹം”

എന്നുള്ള വചനന്തന്നെ മേൽപ്പറഞ്ഞ സംഗതിക്കൊരുതെളിവ്. ജോതിശ്ശാസ്ത്രപ്രകാരമുള്ള ചില ഗണിതങ്ങളെക്കൊണ്ടും ഈ അഭിപ്രായത്തെ സ്ഥാപിക്കുവാൻ സാധിക്കുമെന്നു വിചാരിക്കുന്നു. അതിൻെറ യുക്തിവാദങ്ങളെല്ലാം മറെറാരവസരത്തിലേക്കു നീക്കിവെക്കാനേ നിവൃത്തിയുള്ളു.

അച്യുതപ്പിഷാരോടിയുടെ ജ്യോതിശ്ശാസ്ത്രവിഷയത്തിൽ പ്രധാനശിഷ്യൻ,

„കോലത്തുനാട്ടിൽ തൃപ്പാണിക്കരെപ്പുതുവാള-
ക്കാലത്തെഗ്ഗണിതജ്ഞന്മാരിൽ വച്ചഗ്രേസരൻ”

എന്ന വിഖ്യാതനായ ദൈവജ്ഞൻെറ ചരിത്രം മുതലായവ മലബാർശാഖയിൽ വിവരിക്കുന്നതാണ്. തൃപ്പാണിക്കരെപ്പുതുവാളുടെ ശിഷ്യനാണ് നാവായിക്കുളത്താഴ്വാതി. അദ്ദേഹത്തെ,

„എത്രയും മനീഷിയായ്
ഏദ്ഗതഭാവജ്ഞനായ് ഗണിതതത്വജ്ഞനായ്
താഴാതെ കീർത്തിയോടും നാവായിക്കുളത്തുള്ളോ-
രാഴ്വാതിപ്രവരൻ”

എന്നു പറഞ്ഞിട്ടുള്ളതിൽ അതിശയോക്തിയുടെ സ്പർശംപോലുമില്ല. മഹാജ്യോത്സ്യനായ ഈ നാവായിക്കുളത്ത് ആഴ്വാതിയാണ് ഗോവിന്ദഭട്ടതിരിയുടെ ശിഷ്യപാരമ്പര്യം തിരുവിതാംകൂറിൽ കൊണ്ടുവന്നു വർദ്ധിപ്പിച്ചത്. അദ്ദേഹത്തിൻെറ പ്രധാനശിഷ്യൻ മാവേലിക്കര ചെറുനാട്ടു പുലിമുഖത്തു പോററിയായിരുന്നു. ‘വ്യാഘ്രമുഖമന്ദിരവാസി’ എന്നു പ്രസിദ്ധനായ പോററിയുടെ പാണ്ഡിത്യവും, യോഗ്യതയും, ഫലം പറയുന്നതിലുള്ള നൈപുണ്യവും സർവ്വജനസമ്മതി ലഭിച്ചതായിരുന്നു.

അക്കാലത്തുണ്ടായിരുന്ന ചെമ്പകശ്ശേരിരാജാവു ജ്യോത്സ്യന്മാരെക്കളിയാക്കുന്നവിഷയത്തിൽ അത്യന്തതല്പരനായിരുന്നു. ജ്യോത്സ്യന്മാർ ആരെങ്കിലും വന്നാൽ രാജാവ് അവരെ ആദരപൂർവ്വം സ്വീകരിച്ചു ഭക്ഷണം കഴിപ്പിച്ചുകൊണ്ടുവരുവാൻ ഭൃത്യന്മാരെ ഉടനെ ഏർപ്പാടുചെയ്യും. മൃഷ്ടാന്നഭക്ഷണംകഴിഞ്ഞുവന്ന ജ്യോത്സ്യരോടു കവിടിസ്സഞ്ചി അഴിച്ചു പ്രശ്നം വയ്ക്കുന്നതിനു രാജാ

വാജ്ഞാപിക്കും. കാൎയ്യമൊന്നും പറയാതെ പ്രശ്നം വെയ്ക്കുവാൻ പറയുന്നതു കേൾക്കുമ്പോൾതന്നെ ജ്യോത്സ്യൻ പരിഭ്രമിതനായിട്ടു കവിടി വാരിവെച്ചു "തിരുമേനിയുടെ ആയുരാരോഗ്യത്തെപ്പററി വെച്ച പ്രശ്നം" എന്നോ മററോ ഉഴറിത്തുടങ്ങും. രാജാവു വിചാരിച്ചകാൎയ്യം ഇതൊന്നുമല്ലാത്തതുകൊണ്ടു ജ്യോത്സ്യനോടു കവിടിവാരി സഞ്ചിയിൽ കെട്ടുവാനാണ് പിന്നീടുണ്ടാകുന്ന കല്പന. അതിന്റെശേഷം ജ്യോത്സ്യനെക്കൊണ്ടു കവിടിസ്സഞ്ചി വയ്പിച്ചു "ഇനി ഇത്തൊഴിലിന്നു പോകരുതു്" എന്നുപറഞ്ഞു ജ്യോത്സ്യനെ യാത്രയയയ്ക്കും. ഇപ്രകാരം അനവധി ജ്യോത്സ്യന്മാരുടെ കവിടിസ്സഞ്ചി വയ്പിച്ചു നിൎദ്ദയം രാജാവു് അവരെ 'മധ്യമ'മാക്കി യാത്രയയച്ചിട്ടുണ്ടു്. ഇതായിരുന്നു ചെമ്പകശ്ശേരിരാജാവിന്റെ ഒരു വിനോദം.

അങ്ങനെയിരിക്കുന്ന കാലത്തൊരുദിവസം പുലിമുഖത്തു പോററിക്ക് എന്തോ സംഗതിവശാൽ രാജാവിനെക്കാണേണ്ടതായിവന്നു. സംഭാഷണമദ്ധ്യത്തിൽ പോററിയും ജ്യോത്സ്യനാണെന്നറിഞ്ഞസമയം രാജാവിന്റെ വിനോദത്തിനുള്ള ഔത്സുക്യം നിമിത്തം മുഖം പ്രസന്നതകൊണ്ടു വികസിച്ചു. ഉടനെ പോററിയേയും ജ്യോത്സ്യന്മാൎക്കു സാധാരണയായി ഏൎപ്പെടുത്തീട്ടുള്ള ഭക്ഷണാദിചടങ്ങുകളെല്ലാം ക്രമപ്രകാരം നടത്തിച്ചു തിരുമുമ്പാകെ വരുത്തി. പതിവുപോലെ കാൎയ്യം പറയാതെ കവിടിസ്സഞ്ചിയഴിച്ചു പ്രശ്നം വെയ്ക്കുവാനാജ്ഞാപിച്ചു. പലക മുതലായ സാമഗ്രികളെല്ലാം വരുത്തിക്കൊടുത്തു. ബുദ്ധിമാനായ പോററി പരിഭ്രമിക്കാതെ വിധിപ്രകാരം പ്രശ്നത്തിന്നാരംഭിച്ചു. രാജാവു് ഉള്ളിൽ ചിരിയോടുകൂടി മൌനം ദീക്ഷിച്ചിരുന്നതേയുള്ളു. ആദ്യമുള്ള ചടങ്ങുകളെല്ലാം കഴിഞ്ഞപ്പോൾ "കൊട്ടാരത്തിലെ വടക്കെ നടുമുററത്തു നില്ക്കുന്ന പടററവാഴയുടെ ആയുരാരോഗ്യത്തെപ്പററി വെയ്ക്കുന്ന പ്രശ്നം" എന്നു പോററി പറഞ്ഞപ്പോൾ രാജാവു വിസ്മയിച്ചു. "കേൾക്കട്ടെ" എന്നുമാത്രം പതുക്കെ ഉരിയാടി. പോററി ആരൂഢം, ഉദയലഗ്നം മുതലായവയുടേയും ഗ്രഹങ്ങളുടേയും ബലാബലങ്ങളെ ചിന്തിച്ചു വാഴയുടെ കുരലിൽ ബാധിച്ചിരുന്ന വണ്ടിന്റെ ഉപദ്രവംനിമിത്തം അതിന്റെ രണ്ടു് ഇല കേടുവന്നുപോയിട്ടുണ്ടെന്നും അതു് എട്ടു് അംഗുലം താഴെവെച്ചു മുറിച്ചു വളമിട്ടു വെള്ളമൊഴിച്ചാൽ ഇരുമാസം കഴിയുമ്പോൾ തൊണ്ണൂററിനാലു കായുള്ള

ഒരു കലയുണ്ടാകുമെന്നും അതിൽനിന്നു മൂന്നുപഴംമാത്രം തിന്നുവാനുള്ളയോഗം രാജാവിനുണ്ടെന്നും പറഞ്ഞു. രാജാവു വിചാരിച്ചിരുന്ന കാൎയ്യത്തിന്റെ ഗുണദോഷം പോററി പറഞ്ഞതുകൊണ്ടു പോററിയെക്കൊണ്ടു കവിടിസ്സംബന്ധി „വശ്ശിക്കാ"തെ ദാക്ഷിണ്യത്തോടുകൂടി യാത്രയയച്ചു. പോററി പറഞ്ഞിടത്തോളം സംഗതികൾ അപ്പോൾ ശരിയായി കണ്ടതുകൊണ്ടു രാജാവു സന്തോഷിച്ചുവെങ്കിലും പോററിയെ തോല്പിക്കുവാനുള്ള വഴികൂടി ബുദ്ധിമാനായ രാജാവു ചിന്തിക്കാതിരുന്നില്ല.

ഏതായാലും പോററി പറഞ്ഞപ്രകാരം വാഴയുടെ തല മുറിച്ചു നല്ലവണ്ണം തടമെടുത്തു വളമിട്ടു നനക്കുവാൻ വേണ്ട ഏൎപ്പാടുകളെല്ലാം ഉടനെതന്നെ രാജാവു ചെയ്തു. പോററി പറഞ്ഞകാലത്തു വാഴ കുലച്ചു. കായിന്റെ എണ്ണവും പോററി പറഞ്ഞപോലെ ശരിയായിരുന്നു. കുല മൂത്തസമയം വെട്ടിപ്പഴുക്കുവാൻ വയ്ക്കുന്നതിന്നു രാജാവാജ്ഞാപിച്ചു. പിന്നെ രണ്ടുദിവസം കഴിഞ്ഞിട്ടൊരിക്കൽ രാജാവു ഭക്ഷണത്തിനിരുന്നപ്പോൾ 'കുലപഴുത്തോ' എന്നു രാജാവു ചോദിച്ചസമയം "ഇല്ല" എന്നായിരുന്നു പാചകന്റെ മറുപടി. പിന്നെ ഒരിക്കൽ രാജാവു ചോദിച്ചസമയം 'പഴുത്തു' എന്ന മറുപടികേട്ടു ഗംഭീരാശയനായ രാജാവു യാതൊരു സ്തോഭവും കാണിക്കാതെ ഉള്ളുകൊണ്ടു ചിരിച്ചു 'കൊണ്ടുവരൂ' എന്നുമാത്രം പാചകനോടുപറഞ്ഞു. കാൎയ്യമൊന്നുമറിയാത്ത സാധു പാചകൻ മൂന്നു പഴം കൊണ്ടുചെന്നു വിളമ്പി. രാജാവതുമൂന്നും ഭക്ഷണം കഴിച്ചശേഷം രണ്ടെണ്ണംകൂടി കൊണ്ടുവന്നു വിളമ്പുവാൻ ആജ്ഞാപിച്ചു. തലേന്നാൾരാത്രി ഒരു മരപ്പട്ടികയറി മൂന്നെണ്ണം ഒഴികെ ശേഷമുള്ളവയെല്ലാം തിന്നുകളഞ്ഞു എന്നായിരുന്നു പാചകന്റെ മറുപടി. ഈ സംഗതി കാലേകൂട്ടി അറിഞ്ഞിരുന്നെങ്കിൽ രണ്ടെണ്ണമോ, ഒന്നോ മാത്രം ഭക്ഷിച്ചു പോററിയുടെ പ്രശ്നം ശരിയല്ലാതാക്കാമായിരുന്നു. ഇപ്പോൾ അതിന്നും നിവൃത്തിയില്ലാതായി.

രാജാവു സന്തോഷത്തോടുകൂടി പോററിയെ ആളയച്ചുവരുത്തി വിവരമെല്ലാം പറഞ്ഞു. പ്രശാന്തഗംഭീരനായ പോററിയുടെ മുഖത്തു യാതൊരു വികാരഭേദവും കാണായ്കയാൽ രാജാവു് അത്ഭുതപ്പെട്ടു. സമ്മാനംകൊടുക്കുവാനാരംഭിച്ചസമയം പോററിക്കതിലുണ്ടായിക്കണ്ട നിസ്സ്പൃഹത്വം രാജാവിന്റെ അത്ഭുത

ത്തെ ഛിദ്രീകരിച്ചു. പണ്ഡിതമ്മന്യന്മാരായ ജ്യോത്സ്യന്മാരെ നിരാകരിക്കുന്നതിന്നുവേണ്ടിയാണ് കപടസ്സജ്ജനങ്ങളെ വൎജ്ജിക്കാറുള്ളതെന്നു രാജാവു പറഞ്ഞപ്പോൾ; പോററി:—

"രാജാവേ! ധ്വംസിക്കുന്നതു പൈശാചികവും രാക്ഷസികവുമായ വൃത്തിയാണ്. പോഷിപ്പിച്ചു വൎദ്ധിപ്പിക്കുന്നതു ദൈവികമല്ലോ ആകുന്നത്. പക്ഷിമൃഗാദികളെ ഹിംസിക്കുന്നതിന്നും വൃക്ഷലതാദികളെ വെട്ടിനശിപ്പിക്കുന്നതിന്നും ആൎക്കും സാധിക്കും. അതിന്നു പഠിപ്പോ, വൈദഗ്ദ്ധ്യമോ, ബുദ്ധിശക്തിയോ, വേണ്ട. എന്നാൽ അവയിൽ ഏതെങ്കിലും ഒന്നു സൃഷ്ടിക്കുന്നതിന്നോ പോഷിപ്പിച്ചു വൎദ്ധിപ്പിക്കുന്നതിന്നോ ദൈവത്തിന്നല്ലാതെ സാധിക്കുന്നതല്ല. ദൈവകൃത്യങ്ങളെ അറിഞ്ഞു പ്രവൎത്തിക്കുന്നവർ ദൈവശക്തിയുള്ളവരും, രാക്ഷസകൃത്യത്തെ തുടങ്ങുന്നവർ രാക്ഷസരുമാകുന്നു.

മനുഷ്യരുടെ പ്രത്യക്ഷദൈവമാണ് രാജാവ്. അതുകൊണ്ട് അവിടേക്കു ധ്വംസനക്രിയ യോഗ്യമായിട്ടുള്ളതല്ല. പോഷണംകൊണ്ടുമാത്രമെ രാജ്യത്തിന്നു ക്ഷേമം വരികയുള്ളു. ശിഷ്ടന്മാർ വൎദ്ധിക്കുന്നസമയം ദുഷ്ടന്മാർ താനേ നശിച്ചുതുടങ്ങും. അതുകൊണ്ട് എല്ലാവിഷയത്തിലും പാണ്ഡിത്യവും യോഗ്യതയുമുള്ളവരെ പരിപാലിച്ചു പോഷിപ്പിക്കുന്നതുതന്നെ രാജധൎമ്മം. 'നാവിഷ്ണുഃ പൃഥിവീപതിഃ' എന്നു പറഞ്ഞിട്ടുള്ളതു രാജാവേ! ഒരിക്കലും മറക്കരുത്. വിഷ്ണുവിന്റെ ധൎമ്മത്തെ സ്വീകരിക്കാത്തവൻ രാജാവല്ല ഈ തത്വത്തെ എല്ലായ്പോഴും സ്മരിപ്പിക്കുന്നതിന്നായിട്ടാണ് അങ്ങയുടെ കുലദൈവമായി ശ്രീകൃഷ്ണസ്വാമിയെ പ്രതിഷ്ഠിച്ചിരിക്കുന്നത്. ഇതാണ് രാജാവിന്റെ ശരിയായ പ്രവൃത്തിമാൎഗ്ഗം.

"യോഗക്ഷേമൌ തദായത്തൌ"

എന്നു പറഞ്ഞപ്രകാരം രാജ്യത്തിന്റെ യോഗക്ഷേമം രാജാവിനെ ആശ്രയിച്ചിരിക്കുന്നു. രാജാവിന്റെ കൃത്യനിൎവ്വഹണത്തിന്നു വേണ്ട സഹായം ചെയ്യുന്നതിന്നു മൂന്നുപേരാണ് ആവശ്യമുള്ളത്. ഒന്നാമതു രാജാവിന്റെ ശരീരകാൎയ്യങ്ങളെ ദോഷദൂഷ്യകാലാദ്യവസ്ഥാനുസാരേണ വിചാരണം ചെയ്തു വേണ്ടതു വേണ്ടതുപോലെ വേണ്ടസമയത്തു പ്രവൎത്തിക്കുന്നതിന്നു തക്ക വൈഭവവും

ത്രാണിയുമുള്ള ഒരു ഭിഷഗ്വൎയ്യൻ. അങ്ങിനെയുള്ള ഭിഷഗ്വൎയ്യന്ന പ്രാണാചാൎയ്യൻ എന്ന പേർ.

"രാജാ രാജഗൃഹാസന്നേ
പ്രാണാചാൎയ്യം നിവേശയേൽ"

എന്ന ശാസ്ത്രം.

കാലത്തിന്റെ ഗുണദോഷം അറിഞ്ഞു വേണ്ടത് അതതു സമയംതന്നെ ഉപദേശിക്കുന്നതിന്ന പാണ്ഡിതനായ ഒരു ജ്യോത്സ്യൻ രണ്ടാമത്തായി വേണം. പാണ്ഡിത്യം, തപോബലം മുതലായവയുള്ള ജോത്സ്യന്ന ദൈവജ്ഞൻ എന്ന പേർ. ആരോഗ്യത്തെ നിലനിൎത്തുന്നതിന്ന പ്രാണാചാൎയ്യനും, കാലവിജ്ഞാനപൂൎവ്വകം പരിഹരണീയങ്ങളെ പരിഹരിച്ചു കൃത്യങ്ങളെ വിധിപൂൎവ്വകം ചെയ്യുന്നതിന്ന ദൈവജ്ഞനും ഉപദേഷ്ടാക്കളായി രാജാവിന്റെ കൂടെ സദാ ഉണ്ടായിരിക്കണം. പിന്നെ രാജകാൎയ്യങ്ങളെ പക്ഷപ്രതിപക്ഷംകൂടാതെ നിൎവ്വഹിക്കുന്നതിന്ന ശേഷിയും ശേമുഷിയുമുള്ള ഒരു വിശ്വസ്തനും, കാൎയ്യസ്ഥനുമായ മന്ത്രിയാണ മൂന്നാമത്തെ ഉപദേഷ്ടാവു. ഇവരെ മൂന്നുപേരെയും ആശ്രയിച്ചിരിക്കും രാജാവിന്റെ അല്പമയം.

ഇങ്ങിനെയുള്ളവർ ദുൎല്ലഭമെന്ന വിചാരിക്കുന്നെങ്കിൽ 'രാജാ കാലസ്യ കാരണം' എന്ന പ്രകാരം ഇങ്ങിനെയുള്ളവരെ ഉണ്ടാക്കുന്നതും, ഇല്ലാതാക്കുന്നതും രാജാവുതന്നെയാണ്. അങ്ങിനെയുള്ളവരില്ലെങ്കിൽ അതു രാജാവിന്റെ ദോഷം എന്നുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. വേണ്ട പ്രോത്സാഹനവും, പോഷണവും ചെയ്താൽ സകലകലകളും വൎദ്ധിക്കും, യോഗ്യന്മാരുണ്ടാവും. ഇതാണ് രാജാവിന്റെ ദൈവികമായ രാജനീതി."

പോററിയുടെ യുക്തിയുക്തമായ മറുപടികേട്ടു രാജാവു ലജ്ജകൊണ്ടു മുഖം താഴ്ത്തി. ബുദ്ധിമാനായ രാജാവു കാൎയ്യഗൌരവത്തെ മനസ്സിലാക്കി മേലാൽ ധൈൎയ്യത്തെ അവലംബിച്ചു വേണ്ടവിധം പ്രവൎത്തിച്ചുകൊള്ളാമെന്ന ശപഥംചെയ്തു പോററിയെ സന്തോഷിപ്പിച്ചു. പോററിയുടെ വാക്കു വിഫലമായില്ലെന്നുള്ള ചാരിതാൎത്ഥ്യം പോററിക്കുമുണ്ടായി.

പിന്നീടു കവിടിസ്സഞ്ചിവച്ചിച്ച് അപമാനിച്ചു പറഞ്ഞയച്ചിട്ടുള്ള സകല ജ്യോത്സ്യന്മാരായ 'സഹോദരങ്ങളേയും, പോററിയുടെ അഭിപ്രായപ്രകാരം രാജാവു സാദരം ക്ഷണിച്ചുവരു

ത്തി സൎവ്വവട്ടത്തോടുകൂടി ഭക്ഷണം കൊടുത്തു സന്തോഷിപ്പിക്കുകയും, കവിടിസ്സഞ്ചി തിരിച്ചുകൊടുക്കുന്നതോടുകൂടി പ്രായശ്ചിത്തമായി ഓരോ പണക്കിഴികൂടി സമ്മാനം കൊടുക്കുകയുംചെയ്തു താൻചെയ്ത തെററിനെപ്പരിഹരിച്ചു കൃതാൎത്ഥതപൂണ്ടു.

ഇതു പോററിയുടെ യോഗ്യതകാണിക്കുന്നതിനുള്ള ഒരു ചെറിയ സംഭവം മാത്രമാകുന്നു. പോററിയുടെ യോഗ്യതയെ തെളിയിക്കുന്ന അത്ഭുതകൃത്യങ്ങളെ ഇവിടെ പറയുവാൻ സൌകൎയ്യമില്ലാത്തതുകൊണ്ടു് അതിന്നായി ഇപ്പോൾ തുനിയുന്നില്ല.

ഇപ്രകാരം "കവിടികൊടുപ്പിച്ച പോററി" എന്നു പിന്നീടു പ്രസിദ്ധനായ പുലിമുഖത്തുപോററിയുടെ പ്രധാനശിഷ്യനാണു് റാന്നിയിൽ രാമനാശാൻ. രാമനാശാനും ഗുരുനാഥനെപ്പോലെ ബുദ്ധിമാനും, യോഗ്യനും, പ്രസിദ്ധനുമായിരുന്നു. രാമനാശാന്റെ പുത്രനും ശിഷ്യനുമാണു നെടുംപയിൽ കൊച്ചുകൃഷ്ണനാശാൻ.

ദക്ഷിണാമൂൎത്തി മൂത്തതെന്നു പ്രസിദ്ധനായ ആറന്മുള മംഗലപ്പിള്ളിമൂത്തതു കൊച്ചുകൃഷ്ണനാശാന്റെ പ്രധാനശിഷ്യനായിരുന്നു. ദക്ഷിണാമൂൎത്തിമൂത്തതിന്റെ പ്രധാന ശിഷ്യനായിരുന്നു മാന്നാർ നാലേകാട്ടിൽ ബാലരാമൻപിള്ള സംപ്രതിപ്പിള്ള എന്നു പ്രസിദ്ധനായ ദൈവജ്ഞൻ.

സ്വാതിതിരുനാൾ മഹാരാജാവിന്റെകാലത്തു തിരുവനന്തപുരത്തു വന്നിരുന്ന, കടത്തനാട്ടു് അപ്പുത്തമ്പാനെന്നു പ്രസിദ്ധനായ ശങ്കരവൎമ്മരാജാവിന്റെ ജ്യോതിശ്ശാസ്ത്രത്തിലുള്ള പാണ്ഡിത്യവും, നൈപുണ്യവും കണ്ടു് അത്ഭുതപ്പെട്ട കിളിമാനൂർ വിദ്വാൻ കോയിത്തമ്പുരാൻ ബാലരാമൻപിള്ള സംപ്രതിപ്പിള്ളയെ ഗുരുവാക്കി വരിച്ചു് അദ്ദേഹത്തിന്റെ അടുക്കൽനിന്നു ജ്യോതിശ്ശാസ്ത്രം അഭ്യസിച്ചു. എന്നാൽ അപ്പുത്തമ്പാൻ എഴുതിക്കൊടുത്തിരുന്ന ജാതകത്തിൽ പറഞ്ഞ ദിവസംതന്നെ, മുപ്പത്തിരണ്ടാമത്തെ വയസ്സിൽ, "വിദ്വാൻ" കാലധൎമ്മം പ്രാപിച്ചതുകൊണ്ടു് അദ്ദേഹത്തിനു ജ്യോതിശ്ശാസ്ത്രത്തിലുള്ള നൈപുണ്യത്തെ പ്രകടിപ്പിക്കുവാൻ അവസരം ലഭിച്ചില്ല.

ഓമല്ലൂർ കുരുവിക്കോയിക്കൽ ഗോവിന്ദനാശാനും തൈത്തോട്ടത്തിൽ നാരായണനാശാനും കൊച്ചുകൃഷ്ണനാശാന്റെ രണ്ടു പ്രധാന ശിഷ്യന്മാരായിരുന്നു. ഈ ശിഷ്യന്മാരുടെ പ്രത്യേകയോഗ്യതകളെ പ്രദൎശിപ്പിക്കുന്ന ഐതിഹ്യങ്ങൾ ഒന്നുംതന്നെ ഇവിടെ

ചെയ്‌വാൻ സ്ഥലദൌർല്ലഭ്യംകൊണ്ടു സാധിക്കാതെ വന്നതിൽ വ്യസനിക്കയല്ലാതെ നിവൃത്തിയില്ല.

തൈത്തോട്ടത്തിൽ നാരായണനാശാൻ സർവ്വശാസ്ത്രപാരംഗതനായിരുന്നു. അയിരൂർ, പുതിയകാവിൽ പ്രതിഷ്ഠക്കായിപ്പോയിരുന്ന കഴിക്കാട്ടു വിദ്വാൻ ഭട്ടതിരിക്കു തത്സംബന്ധമായ മന്ത്രതന്ത്രങ്ങളിലുണ്ടായ സംശയങ്ങളെപ്പരിഹരിക്കുന്നതിനുവേണ്ടി നാരായണനാശാനെ ആളയച്ചു വരുത്തിച്ചോദിച്ച സമയം ആശാൻ നാനാവക വിഷയങ്ങളിൽ നിത്യപരിചയമുള്ളതുപോലെ ശാസ്ത്രയുക്തികളെക്കൊണ്ടു ഭട്ടതിരിയുടെ സംശയങ്ങളെ നിശ്ശേഷം പരിഹരിച്ച സമയം ഭട്ടതിരി സന്തോഷിച്ചു "സാക്ഷാൽ നാരായണൻ തന്നെയാണ്" എന്ന് ആശാനെ അഭിനന്ദിച്ചു പറഞ്ഞതു് ആശാൻെറ യോഗ്യതയെസ്സ്പഷ്ടമാക്കുന്നുണ്ട്.

തൈത്തോട്ടത്തിൽ നാരായണനാശാൻെറ ശിഷ്യന്മാരായ അദ്ദേഹത്തിൻെറ മരുമകൻ തൈത്തോട്ടത്തിൽ കൊച്ചുശങ്കരനാശാനും, കീഴ്‌വായ്പൂർ മംഗലത്തു കൊച്ചുപിള്ള ആശാനും, ചെറുകോൽ ചേക്കോട്ടു കൊച്ചുപിള്ള ആശാനും പ്രസിദ്ധന്മാരായിത്തീർന്നു. അവരിൽ കീഴ്‌വായ്പൂർ മംഗലത്തു കൊച്ചുപിള്ള ആശാൻ നിപുണനായ ജ്യോത്സ്യനും തച്ചുശാസ്ത്രജ്ഞനുമായിരുന്നു.

തൈത്തോട്ടത്തിൽ കൊച്ചുശങ്കരനാശാൻ ഒരു നല്ല ശാസ്ത്രജ്ഞനും കവിയും ആയിരുന്നു. മാതൃക കാണിക്കുന്നതിനായി കൊച്ചുശങ്കരനാശാൻെറ ഒരു ശ്ലോകം താഴെ ചേർക്കാം.

"മൃത്സ്നാ സപാംസുകചിതായാ കനകാദ്രിഭിരുച്ചൈഃ
കാന്തസ്വപാദപാഥോജമിഷേണ വിഭോഃ പുരസ്താൽ
ഭക്ത്യാ ഷഡങ്കരപാതേരവിശൽ ക്ഷണേഽസ്മിൻ
ആഭോംബുദഃ സുരനദീവിലസത്പതാകഃ."

൧൦൯൦-ാമാണ്ടു ഇടവമാസം ൧൪-ാം- കാലത്തു ഇടവംരാശിയിലുള്ള ശുഭമുഹൂർത്തത്തിൽ ആറന്മുള സ്വർണ്ണധ്വജം പ്രതിഷ്ഠിച്ചസമയം കൊച്ചുശങ്കരനാശാൻ ഉണ്ടാക്കിച്ചൊല്ലിയതാണ് മേൽപറഞ്ഞ ശ്ലോകം. ഈ പദ്യം ആശാൻെറ പ്രതിഭാവിലാസത്തെയും വാസനാബലത്തെയും സവിശേഷം വ്യഞ്ജിപ്പിക്കുന്നു

ഏകദേശം നൂറുവയസ്സോളം ജീവിച്ചിരുന്ന കൊച്ചുശങ്കരനാശാൻെറ നിര്യാണത്തോടുകൂടി മദ്ധ്യതിരുവിതാംകൂറിൽ വദി

ച്ചുവന്നിരുന്ന തലക്കുളത്തുഭട്ടതിരിയുടെ ശിഷ്യപരമ്പരയും പ്രകാശംകൊണ്ടു പ്രശോഭിച്ചിരുന്ന ജ്യോതിശ്ശാസ്ത്രസൂര്യം അസ്തമയത്തെ പ്രാപിച്ചു.

മലബാറിലും കൊച്ചിയിലും വർദ്ധിച്ചുവന്ന ഭട്ടതിരിയുടെ ശിഷ്യപരമ്പരയിൽ ഉൾപ്പെട്ട ജ്യോത്സ്യന്മാരും ശിഷ്യസന്തതികളില്ലാതെ കാലയവനികക്കുള്ളിലന്തർദ്ധാനം ചെയ്തുകൊണ്ടു് ആ പാരമ്പര്യം ഇപ്പോൾ കേവലം നഷ്ടമായിപ്പോയി എന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

ഇനിപ്പറവാനുള്ളതു പാഴൂർ പാരമ്പര്യത്തെക്കുറിച്ചു മാത്രമാണു്. കാലക്രമത്തിൽ അവിടേയും വിദ്വാന്മാർ കുറഞ്ഞുപോയെങ്കിലും ആ പാരമ്പര്യം നാമാവശേഷമാകാതെ ചന്ദ്രനെപ്പോലെ ക്ഷയിച്ചും വർദ്ധിച്ചും, വർദ്ധിച്ചും ക്ഷയിച്ചും പ്രകാശിക്കുന്നു. ആ വംശ്യരെ വർഷാശനം മുതലായതു കൊടുത്തു പ്രോത്സാഹിപ്പിക്കുന്നതു കേരളത്തിന്റെ അഭിമാനത്തെ വീക്ഷിച്ചു രക്ഷിക്കുന്നതിനുള്ള മാർഗ്ഗങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നായിരിക്കും.

തലക്കുളത്തുഭട്ടതിരിയുടെ ശിഷ്യപരമ്പര മേൽപറഞ്ഞ വിധത്തിലുള്ള ഗതിയോടുകൂടിയതായിത്തീർന്നുവെങ്കിലും അവരുടെ ഗ്രന്ഥരത്നങ്ങളെ കേരളീയജ്യോത്സ്യന്മാർ ആദരപൂർവ്വം ബഹുമാനിച്ചു പഠിച്ചുപോരുന്നുണ്ടു്. എന്നാൽ അവയിൽ ഒന്നുംതന്നെ അച്ചടിച്ചു പ്രസിദ്ധംചെയ്തിട്ടില്ല. ശിഷ്യപരമ്പരയുടെ ഗതി ഗ്രന്ഥങ്ങൾക്കുകൂടി വരാതിരിക്കുന്നതിനുവേണ്ടി പ്രഭുക്കന്മാരും ജ്യോതിശ്ശാസ്ത്രജ്ഞന്മാരും ഉത്സാഹിക്കുന്നതു് ഉചിതവും ശോഭനവുമായിരിക്കുന്നതാണു്.

കൊച്ചുകൃഷ്ണനാശാന്റെ പ്രധാനകൃതികൾ 'ഭാഷാജാതകപദ്ധതിയും', 'ഭാഷാപഞ്ചബോധഗണിതവും', 'ഭാഷാഗോളയുക്തിയും', 'ആറന്മുളവിലാസം ഹംസപ്പാട്ടും' ആകുന്നു. ഇവയിൽ 'ഭാഷാജാതകപദ്ധതി'യെ ആദ്യമായി ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്നു. 'ഭാഷാപഞ്ചബോധഗണിതം' പരിശോധിച്ചു് അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്വാൻ തയാറാക്കീട്ടുണ്ടു്. 'ഭാഷാഗോളയുക്തി' എന്ന ഗ്രന്ഥം ഇതുവരെ കണ്ടുകിട്ടീട്ടില്ല. അതിനെക്കുറിച്ചു് ആശാൻതന്നെ 'ഭാഷാജാതകപദ്ധതി'യിൽ

ഗ്രന്ഥബാഹുല്യഭീത്യാ ഞാൻ
പറഞ്ഞില്ലവയൊക്കനാം
അവയൊക്കെപ്പറഞ്ഞീടാം
മേലിലേ ഗോളയുക്തിയിൽ''

എന്നു പറഞ്ഞിട്ടുള്ളതിൽനിന്ന് അങ്ങനെ ഒരു ഗ്രന്ഥം ഉണ്ടായിരിക്കണമെന്ന് ഊഹിക്കുകമാത്രമെ ചെയ്തിട്ടുള്ളൂ. അന്വേഷണത്തിൽ കണ്ടുകിട്ടിയാൽ അതും കാലക്രമത്തിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.

'ആറന്മുളവിലാസം ഹംസപ്പാട്ട്' ഒരു പ്രാചീനകൃതി എന്നു പറഞ്ഞു എരൂർ ''ശ്രീവിശാഖരാമവർമ്മമഹാരാജസ്മാരകപുസ്തകശാല''യിൽ നിന്നും സിക്രട്ടറിമാർ പ്രസിദ്ധംചെയ്തിട്ടുള്ളതിന്റെ ഒരു പ്രതി കാണ്മാൻ സംഗതിവന്നിട്ടുണ്ട്. എന്നാൽ അതു കൊച്ചുകൃഷ്ണനാശാന്റെ കൃതിയാണെന്ന് അതിൽ ഒരിടത്തും പറഞ്ഞിട്ടില്ല.

ആശാൻ വേറെ വല്ല ഗ്രന്ഥങ്ങളും എഴുതിയിട്ടുണ്ടോ എന്നു അറിഞ്ഞുകൂട. ഉണ്ടെങ്കിൽ അന്വേഷിച്ചറിഞ്ഞു വേണ്ടപോലെ അവയെ പ്രസിദ്ധീകരിക്കുവാൻ യഥാകാലം യത്നിക്കുന്നതാണ്.

കൊച്ചുകൃഷ്ണനാശാന്റെ ഗുരുപരമ്പരയിലെ ആദിഗുരുവായ തലക്കുളത്തുഭട്ടതിരിയുടെ നേർക്ക് തനിക്കുള്ള ഭക്തിയും ബഹുമാനവും ആശാൻ 'ഭാഷാജാതകപദ്ധതി'യിൽത്തന്നെ പ്രകാശിപ്പിച്ചിട്ടുണ്ട്.

''ഹോരായാമർത്ഥബാഹുല്യാൽ
സംശയം വച്ചതാസ്സതാം
ദശാധ്യായ്യാം വിശേഷിച്ചും
വക്രശബ്ദത്തിനർത്ഥവും
വക്രചാരിഗ്രഹശ്ചേതി
സംശയംതീർത്തുരയ്ക്കയാൽ''

എന്നും,

''ദശാധ്യായിമതം ചൈത്ര-
ഉപാധ്യായമതം തഥാ''

എന്നുംമററുമുള്ള ഗ്രന്ഥകാരന്റെ വാക്കുകളിൽനിന്നുതന്നെ അദ്ദേഹം ദശാദ്ധ്യായിമാറ്റുത്തൂടെ ഗോവിന്ദഭട്ടതിരിയെ ബഹുമാനിച്ചിരിക്കുന്നതു കാണാം. ഹോരാശാസ്ത്രത്തിനുള്ള അനേകം വ്യാഖ്യാനങ്ങളിൽ ദശാദ്ധ്യായിയല്ലാതെ മറെറാന്നുംതന്നെ ആശാൻ ഈ ഗ്രന്ഥത്തിൽ സ്മരിച്ചുകാണുന്നില്ല. ഹോരക്കു ഭട്ടതിരിയുടെ വ്യാഖ്യാനത്തേക്കാൾ ഉൽകൃഷ്ടമായ മറെറാരു വ്യാഖ്യാനമില്ലെന്നായിരിക്കാം ആശാന്റെ സിദ്ധാന്തം.

കൊച്ചുകൃഷ്ണനാശാനെ പീഡിപ്പിച്ചിരുന്ന 'കാസശ്വാസ' രോഗത്തെ ജയിച്ച വൃത്താന്തം അദ്ദേഹം പറഞ്ഞിട്ടുള്ള പ്രകാരംതന്നെ താഴെ ചേക്കുന്നു.

"എന്നുടെ സ്വാമി ഷഡ്വാംശാധിപൻ നാരായണൻ
എന്നുടെ രോഗം തീൎത്തതെത്രയുമത്യാശ്ചര്യം
പണ്ടു ഞാൻ ചെയ്ത പാപംകൊണ്ടഹോ കാസശ്വാസം-
പൂണ്ടെനിക്കുണ്ടായുള്ളോരിണ്ടലെന്തുരചെയ്‌വൂ.
ഉണൎമ്മില്ലഹോ കഷ്ടമുറക്കമെത്തുമില്ല
കാണുന്ന ജനങ്ങളും കേണുപോമെന്നേയുള്ളു.
ചുമയ്ക്കുന്നേരം കണ്ടങ്ങിരിക്കുന്നവരെല്ലാം
ഗമിക്കും പ്രാണനെന്നുമുറയ്ക്കും മനതാരിൽ
നമുക്കു സാദ്ധ്യമല്ലെന്നുറച്ചു വൈദ്യന്മാരും
തിരിക്കമെത്തുകണ്ടിട്ടിരിക്കും ഞാനുമപ്പോൾ.
കുടിക്കും വിദാൎയ്യാദികഷായമെന്നാകിലു-
മെനിക്കു ദുഃഖമൊട്ടും സഹിച്ചുകൂടാ താനും
ആൎത്തിനാശനനായോരെന്നുടെ കൃഷ്ണസ്വാമി
കീൎത്തിയേറിട്ടും ഷഡ്വാംശാലയേ വിളങ്ങുന്നോൻ
തന്നുടെ പാദാംഭോജം സ്മരിച്ചുകൊണ്ടു നിത്യ-
മെന്നുടെ ഗൃഹത്തിങ്കലങ്ങനെ വസിക്കുമ്പോൾ
രാത്രിയിൽ സ്വപ്നം കാണിച്ചന്തികേ വരേണമെ-
ന്നെത്രയുമല്ല ഭജിക്കേണ്ടുന്ന പ്രകാരവും
കോളംബാം തൊള്ളായിരത്തെഴുപത്തഞ്ചാമാണ്ടിൽ
കോമളമായ മേടമാസമെട്ടാംതീയതി
ഭഗവാൻ സ്വപ്നംകാണിച്ചതിന്റെയാറാംദിനം
ഭജനത്തിനു ഞാനും ഷഡ്വാംശാലയം പുക്കേൻ
മംഗലപ്പിള്ളിൽ വടക്കേപ്പുരതന്നിൽ പാൎത്തു
മംഗലമുണ്ടാകുന്നു രോഗശാന്തിയും വന്നു."

ആശാൻ ആറന്മുളെ ഭജിച്ചുതാമസിക്കുന്നകാലത്തെഴുതിട്ടുള്ള ഒരു സ്തോത്രം താഴെ ചേൎക്കുന്നു.

(൧)

പങ്കജഭവനോതിന മറ മുഖ-
പങ്കജമതിൽനിന്നു കവൎന്നതി-
പങ്കമിയന്നൊരു സുരവൈരിയ-
ശങ്കം നടകൊണ്ടൊരുശേഷം
സങ്കടമതുപോക്കി വിശങ്കട
മത്സ്യാകൃതിപൂണ്ട ഭവാൻ മമ
സങ്കടമഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൨)

പാകാരിപ്രമുഖസുരന്മാ-
രസുരവരന്മാരൊടുകൂടി-
പ്പാലാഴിയിൽമഥനംചെയ്തൊരു
മന്ദരഗിരി താണൊരുനേരം
വൻപൊടു കമഠാകൃതിപൂണ്ടുട-
നമ്പൊടു ഗിരിതാങ്ങിന ഭഗവൻ!
സങ്കടമഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൩)

പിന്നെയുമൊരു ദൈത്യൻവന്നു ക-
വൎന്നൂഴിയെയന്നു ഭവാനൊരു
പന്നിയതായ്‌വന്നവനോടിഹ
പോരാടിജയിച്ചൊരുശേഷം
മന്നിടമതു പണ്ടെപ്പോലുട-
നന്നതമാക്കീടിന ഭഗവൻ!
സങ്കടമഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൪)

പീഡകളധികം നിജസുതനാം
പ്രഹ്ളാദൻതന്നോടു ചെയ്തൊരു
പീവരസുരരിപുതനുദളനം
ചെയ്തൊരു നരസിംഹ! നമസ്തേ

പങ്കജമൊടു ദരമരിഗദകര-
പങ്കജമതിൽ വിലസിന ഭഗവൻ!
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൭)

പുത്രനതായദിതി തന്നിക്കൊരു
വൃത്രാരിസഹോദരനായി-
ട്ടിത്രിജഗത്തെല്ലാമീരടി-
യാക്കീടിന വാമനമൂർത്തേ!
മൂർത്തിത്രയ! മുഗ്ദ്ധവിലോചന!
പത്രിദ്ധ്വജ! പരമകൃപാലയ!
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൮)

പൂരിതമദനാകം ഹൈഹയ-
നരവരനുടെ കരനികരങ്ങളും
പോരിലുടൻ കരകമലകുഠാ-
രാഗ്രേണ മുറിച്ചൊരശേഷം
തൽപാദമതുളളീടും നിന്തിരു-
വടിയുടെ മലരടിതൊഴുമെന്നുടെ
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൯)

പെരുകീടിന മദമൊടുമിവി ഭുവി
പരപീഡകളവിരതമനവധി
കരുതീടിന ദശമുഖനൊടു പട
പൊരുതീടിന കാലത്തിങ്കൽ
മസ്തകമതുപത്തുമറുത്തു ജ-
ഗത്തിനു സുഖമേകിയ രാഘവ!
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൮)

പേശലമൊരു മുസലമെടുത്തുട-
നാശരകുലനാശംചെയ്വതി-
നാശയമതിൽ ഹിതമൊട്ടുമരുവിന
കേശവനുടെ സോദര! ഭഗവൻ!
അഭിമാനവിനാശം ചെയ്യുമൊ.
രഭിമാനാദികളാലുള്ളൊരു
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൯)

പൈതൃതായുള്ളവനാനക-
ദുന്ദുഭിയുടെ ഭാഗ്യവിശേഷാൽ
കൈതവമൊട്ടു നന്ദജനായി-
ട്ടാമ്പാടിയിൽ വാണൊരു പൈതൽ
പുരുഹൂതസുതപ്രിയ! ഗിരിധര!
പുരുരോഗാദികൾകൊണ്ടുള്ളൊരു
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൧൦)

പൊങ്ങിവരും ഖലജനമഹിമക-
ളന്യായമധർമ്മവുമനവധി
തിങ്ങിവരും കലിയുഗമിതു പരി-
പൂർണ്ണമതാം കാലത്തിങ്കൽ
സംഹരണംചെയ്വതിനന്നൊരു
കല്കിയതായ്വരുമൊരു ഭഗവൻ!
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

(൧൧)

പോരാടിജയിപ്പതിനൊരുവന-
മൊരുമിശി ന ഹി വരബലമുള്ളൊരു
പോരാളി സഹസ്രംകവചവുമു-
ള്ളൊരസുരവൈരിയെ വെൽവാൻ

നാരായണനായവതാരംചെ-
യ്യോരുനരകാന്തക നരസഖ!
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

൧൨

പൌൎണ്ണമിശശിബിംബമനോഹര-
മൃദുഹസിതമുഖാംബുജവും തവ
കൎണ്ണങ്ങളിൽ മണ്ഡിതമായൊരു
മകരാഭം കുണ്ഡലയുഗവും
അൎണ്ണോജദളേക്ഷണവും പുന-
രകതളിരിലുദിപ്പതിനെന്നുടെ
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

൧൩

പങ്കജഹതാന്തഭയങ്കര
സങ്കടഹര! ശങ്കരസേവിത!
പങ്കജഹാസംഭവനതപദ-
പങ്കജഹ! പങ്കവിനാശന!
പങ്കജമകൾകൊങ്കകൾ പുണരും
പങ്കജശരസുന്ദര! മുരഹര!
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

൧൪

സങ്കൎഷണസോദര! തവ പാദ-
പങ്കജമതു ചിന്തിച്ചുഴകൊട്ടു-
സങ്കീൎത്തനമിതു ദിവസംപ്രതി
ചെയ്യിലുമിതു കേട്ടിടുകിലും
സമ്പത്തുകളായുസ്സവനുടെ
സംഘത്തിനു മേളുക ഭഗവൻ!
സങ്കടമുടനഖിലം കളക ഷ-
ഡങ്കരപുരനാഥ! തൊഴുന്നേൻ.

സാധാരണകീൎത്തനങ്ങളെല്ലാം അ, ആ, ഇ ഇത്യാദിയായോ, ക, ഖ, ഗ ഇത്യാദിയായോ ക, കാ, കി ഇത്യാദിയായോ ആനുപൂൎവി വിടാതെ സ്മരിച്ചു ചൊല്ലുന്നതിനു സൌകൎയ്യമുള്ള വിധത്തിലാണ്

ഉണ്ടാക്കിക്കണ്ടിട്ടുള്ളതു്. എന്നാൽ ആശാൻ ആ ക്രമത്തെത്തുടൎന്ന പ, പാ, പി, പീ ഇത്യാദിയായി ഉണ്ടാക്കീട്ടുള്ള മേൽപറഞ്ഞ കീൎത്തനത്തിൽ അല്പമായൊരു വിശേഷസംഗതികൂടി സൂചിപ്പിച്ചിട്ടുള്ളതായിത്തോന്നുന്നു. തൽകൎത്താവായ ആശാന്റെ മുദ്ര ആ കീൎത്തനത്തിൽ മുദ്രാലങ്കാരരീത്യാ വ്യഞ്ജിപ്പിച്ചിട്ടുള്ളതായി വിചാരിക്കുവാൻ ധാരാളം വഴികാണുന്നുണ്ടു്. „നെട്ടംപെ''യെന്ന ആശാന്റെ വീട്ടുപേരിലെ വിശേഷ്യപദമായ പകാരത്തിനു പ്രാധാന്യം നിസൎഗ്ഗസിദ്ധമായതുകൊണ്ടു് അതിനെ മനസ്സിൽ അനുസ്മരിച്ചു ‚പപ്പാവലി'യിൽ കീൎത്തനമെഴുതി സ്വഭവനപ്പേരിനെ മുദ്രാലങ്കാരരീത്യാ സൂചിപ്പിച്ചിട്ടുള്ളപ്രകാരം ധ്വനിക്കുന്നു.

ഇനി ഈ രീതിയിലുള്ള മുദ്രാലങ്കാരത്തെ പൂൎവകവികളിലാരെങ്കിലും സ്വകാവ്യങ്ങളിൽ മുൻപു പ്രയോഗിച്ചിട്ടുണ്ടോ എന്നുകൂടി വിചാരിക്കാം. നാരായണഭട്ടതിരിയുടെ ‚നാരായണീയ'ത്തിൽ ‚ഭേദാ നാരായണീയം' എന്നു പറഞ്ഞു തന്റെ തദ്വിഷയകമായ കൎത്തൃത്വത്തെ കാണിച്ചിട്ടുണ്ടെങ്കിലും, ഏതു നാരായണനാൽ ഉണ്ടാക്കപ്പെട്ടതെന്നു് വിവേചിച്ചറിയുവാൻ കാലാന്തരത്തിൽ സാധിക്കാതെ വന്നേക്കുമെന്നു വിചാരിച്ചു അദ്ദേഹം ഇല്ലപ്പേരുകൂടി ആ കാവ്യത്തിൽ ഗൂഢമായി നിൎദ്ദേശിച്ചിട്ടുണ്ടെന്നാണു് ഇപ്പോൾ ഇവിടെ അനുമാനിക്കുന്നതു്.

സാധാരണയായി കാവ്യപുരാണാദികളിൽ കാണുന്ന സൎഗ്ഗം, അദ്ധ്യായം, ഉച്ഛ്വാസം, പടലം മുതലായ പരിനിഷ്ഠിതവിഭാഗക്രമത്തെ ഉപേക്ഷിച്ചു ഭട്ടതിരി „ദശകം'', „ദശകം'' ആയി വിഭജിച്ചു നാരായണീയം എഴുതുവാൻ വല്ല പ്രത്യേകകാരണവുമുണ്ടായിരുന്നോ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ഭൎത്തൃഹരി, മൂകൻ മുതലായ കവികൾ ശതകരൂപത്തിൽ കാവ്യങ്ങളെഴുതീട്ടുണ്ടെങ്കിലും നാരായണീയംപോലെ ഒരു മഹാകാവ്യം ആരും ദശകത്തിൽ എഴുതീട്ടുള്ളതായിത്തോന്നുന്നില്ല. എന്നാൽ ഭട്ടതിരി ആ ക്ഷുണ്ണമാൎഗ്ഗത്തിൽ പ്രവേശിക്കാതെ ‚നാരായണീയം' ‚പത്തു' ‚പത്തു' എന്ന വിഭാഗക്രമത്തിൽ എഴുതിയിരിക്കുന്നതു ‚മേൽപത്തൂർ' ഇല്ലത്തു ജനിച്ചതുകൊണ്ടു മാത്രമാണു്. മേൽപത്തൂരിലെ ‚പത്തി'നുള്ള പ്രാധാന്യം കൊണ്ടാണു് ഭട്ടതിരി നാരായണീയം ‚പത്തു' ‚പത്തു' എന്ന വിഭാഗക്രമത്തിൽ എഴുതി സ്വഭവനനാമധേയത്തെക്കൂടി കാവ്യത്തിൽ ഘടിപ്പിച്ചിട്ടുള്ളതു്. „കൂട്ടക്ഷരങ്ങൾ

ക്കു് ഒടുക്കത്തെ അക്ഷരം പ്രധാനം'' എന്ന ശാസ്ത്രരീത്യാ നാരായണീയത്തിലെ ഒടുക്കത്തെപ്പത്തായ 'മേൽപത്തു്'' സർവ്വപ്രധാനമായി ഭക്തലോകം അംഗീകരിക്കയും ചെയ്തു.

ഈ തത്വത്തെ അറിഞ്ഞോ അറിയാതെയോ ആശാൻ പ്രവേശിച്ച മാർഗ്ഗം, സ്വഗുരുപരമ്പരയിലെ ഒരു പ്രധാനവന്ദ്യഗുരുവായ ശ്രീനാരായണനാൽ സ്വീകൃതവും അനുഗൃഹീതവുമായതുകൊണ്ടു് ആശാനും നമുക്കും ചാരിതാർത്ഥ്യത്തിന്നു് അവകാശം സിദ്ധിച്ചു.

ആശാൻ ഒരിക്കൽ ആറന്മുളക്ഷേത്രത്തിൽ പ്രദക്ഷിണം വച്ചുകൊണ്ടിരിക്കുന്ന സമയം അവിടെ ഭജിക്കുന്നവരിൽ ഒരാൾ ഭഗവാനെക്കുറിച്ചൊരു സ്തോത്രം ഉണ്ടാക്കികിട്ടിയാൽ കൊള്ളാമെന്നു് അപേക്ഷിച്ചതനുസരിച്ചു് ആശാൻ ഉടനെ ഉണ്ടാക്കിച്ചൊല്ലിയതാണു് താഴെ ചേർക്കുന്ന സ്തോത്രപദ്യം.

''ഭജത വിജിതഹംസം ഭക്തരാജീവഹംസം
ചലിതചരണഹംസം ചാരുപിഞ്ഛാവതംസം
വരദകരമുദംസം വല്ലവസ്ത്രീരിരംസം
ശ്രിതമതികൃതവാസം ശ്രീഷഡങ്കുരവാസം.'' *

ശാസ്ത്രവിഷയമായിട്ടോ ഈശ്വരവിഷയമായിട്ടോ അല്ലാതെ ആശാൻ ഒന്നുംതന്നെ എഴുതീട്ടുള്ളതായിതോന്നുന്നില്ല. ആശാനുണ്ടാക്കീട്ടുള്ള സ്തോത്രങ്ങളെല്ലാം ആശാൻതന്നെ നിത്യവും ജപിച്ചുപോന്നിരുന്നു.

വിഷ്ണുഭഗവാന്റെ കേശാദിപാദം പാദാദികേശം വർണ്ണിക്കുന്നതായ ഒരു സ്തോത്രം ആശാൻ ഉണ്ടാക്കീട്ടുള്ളതു താഴെ ചേർക്കുന്നു. ആശാനും ശിഷ്യന്മാരും അതു നിത്യം ജപിച്ചു ഭഗവദ്രൂപത്തെ സാക്ഷാൽക്കരിക്കുവാൻ ഉപയോഗപ്പെടുത്തിയിരുന്നതാണെന്നുള്ള ഒരു പ്രത്യേകമാഹാത്മ്യം ആ സ്തോത്രത്തിന്നുണ്ടു്. കാലാന്തരത്തിൽ നഷ്ടപ്രായമായിത്തീർന്ന ആ സ്തോത്രപദ്യങ്ങളെ പലരുടെ പക്കൽനിന്നും അവർക്കു തോന്നുന്നേടത്തോളം അതേവിധത്തിൽ പകർത്തിയെടുത്തു ശരിപ്പെടുത്തി സമഗ്രമായിത്താഴെ ചേർത്തിരിക്കുന്നു.

---

* ''വാതാലൂരാജിഹീക്ഷൾമഭേവിഭ്യുഗഹണ'–
ശ്രംഗഭ്യഷാളജാഗം''
ഇത്യാദിയായ പ്രയോഗങ്ങളെ കാണുക.

## വിഷ്ണുകേശാദിപാദ പാദാദികേശ സ്തോത്രം. *

സ്മര മാനസ മൌകുന്ദം
    മകുടം മണിമണ്ഡിതം
കേശാംശ്ച സജലാംഭോദ-
    നീലകുഞ്ചിതകോമളാൻ. ൧

കുലിശായുധവന്ദ്യാംഘ്രേഃ
    കുടിലാളകസഞ്ചയം
ലലാടം പങ്കജാക്ഷസ്യ
    പഞ്ചമീചന്ദ്രസന്നിഭം. ൨

കുസുമായുധകോദണ്ഡ-
    മണ്ഡലാഭേ ഭ്രുവൌ വിഭോഃ
നളിനാന്തർഗ്ഗനിഭേ
    നയനേ നരകദ്വിഷഃ. ൩

ശ്വാസാമോദമിളദ്ഭൃംഗ-
    സങ്കുലേ സ്മര നാസികേ
കപോലൌ ച മകരാകാര-
    കുണ്ഡലദ്യുതിമണ്ഡിതൌ. ൪

അബ്ധിജാജുഷ്ടപീയൂഷ-¶
    മധുരം വിദ്രുമപ്രഭം
താരഹാരാതിവിശദാൻ
    ദശനാൻ ദാനവദ്വിഷഃ. ൫

ഇന്ദീവരനിഭാഭസ്യ
    സ്മര മന്ദസ്മിതം ഹരേഃ
വൈകുണ്ഠസ്യ സദാ കണ്ഠം
    സ്മര കൌസ്തുഭഭൂഷിതം. ൬

തുംഗായതതരംഗാഭൌ
    ഭുജൌ സ്മര വിഭൂഷിതൌ
സ്മര വക്ഷസ്ഥലം വിഷ്ണോഃ
    ഹാരശ്രീവത്സശോഭിതം. ൭

---

* കേശാദിപാദം കേവലം ലഘുവായ പ്രത്യംഗവർണ്ണനരൂപമായും, പാദാദികേശം അംഗപ്രത്യംഗവിശിഷ്ടവർണ്ണനരൂപമായും കവി ഇതിൽ സരസമായി പ്രതിപാദിച്ചിരിക്കുന്നു.

¶ ജുഷ്ടം = ആസ്വാദിതം; ജുഷീ, അങ്ങനെ എന്നു ധാതുപാഠം.

മദ്ധ്യം വാരിജനേത്രസ്യ
    രോമരാജിവിരാജിതം
ഗാംഭീരോദരീയമുദരം
    ദുരിതാപഹരം സ്മര. ൮

ഭുവനാധിപതേശ്ചേതഃ
    സ്മര നാഭിസരോരുഹം
ജഘനം ജഗദീശസ്യ
    സദാശാസ്യം മുദാ സ്മര. ൯

സന്ധ്യാഭ്രകപിശച്ഛായ-
    മംബരം സ്മര ശാർങ്ഗിണഃ
സ്ഫുരദ്രത്നൗഘനിബിഡാം
    കാഞ്ചീം വിദ്യുൽപ്രഭാം വിഭോഃ. ൧൦

സ്മര നാരായണസ്യോരൂ
    കരീന്ദ്രകരസന്നിഭൗ
ജാനുനീ വിശദേ വൃത്തേ
    ദർപ്പണോദരസന്നിഭേ ൧൧

ഇന്ദ്രനീലമഹാദണ്ഡ-
    ദ്യുതി ജംഘേ മധുദ്വിഷഃ
ഗുൽഫാപരാംഗതുച്ഛിരേ
    പ്രപദേ സംസ്മര പ്രഭോഃ. ൧൨

നഖാൻ നതാമരവ്രാത-
    കിരീടമണിരഞ്ജിതാൻ
ചക്രായുധസ്യ ചരണൗ
    വിക്രാന്തഭുവനത്രയൗ. ൧൩

ക്ഷീരാർണ്ണവേ ഘനശ്യാമം
    സ്മര പീതാംബരം ഹരിം
ഭോഗീന്ദ്രഭോഗശയനേ
    ശയാനം പുരുഷോത്തമം. ൧൪

രേഖാത്രപാബ്ജകുലിശ-
    ചക്രമത്സ്യാംഘ്രിപങ്കജം
അമലത്ഭുതനഖര-
    വിരാജിതജഗത്ത്രയം. ൧൫

പ്രപദദ്യുതിവിധ്വസ്ത-
    വിപുലച്ഛവികച്ഛപം
മയൂരഗളസങ്കാശ-
    ജംഘായുഗളശോഭിതം. ൧൬

ജാനുസമ്പുടകാസക്ത-
    മുനിമാനസദർപ്പണം
മധുകൈടഭദൈതേയ-
    ഭയദോരുദ്വയാഞ്ചിതം. ൧൭

ജഘനാഭോഗവിധുത-
    ഹസ്തിമസ്തകവൈഭവം
നവപങ്കജകിഞ്ജല്ക-
    കപിശാമലവാസസം. ൧൮

കടീതടദൃഢാബദ്ധ-
    തടിദാഭാമലമേഖലം
ചതുരാനനസംവിഷ്ട-
    ശുഭനാഭിസരോരുഹം. ൧൯

ചരാചരഗണാകീർണ്ണ-
    ജഗദാപൂരിതോദരം
കമലാകുചകുംഭാന്ത-
    ഘുസൃണാരുണവക്ഷസം. ൨൦

വിമലായതദോർദ്ദണ്ഡ-
    വിജിതാസുരയൂഥകം
പ്രതിബിംബിതലോകൌഘ-
    ശുഭാകൌസ്തുഭകന്ധരം. ൨൧

സാന്ദ്രസിന്ദൂരസന്ദോഹ-
    സുന്ദരാധരപല്ലവം
കുന്ദേന്ദുശംഖധവള-
    ദന്തപംക്തിവിരാജിതം. ൨൨

അമന്ദമന്ദഹസിത-
    ദ്യുതിശോഭിതദിങ്മുഖം
കുണ്ഡലദ്യുതിസമ്മൂർച്ഛ-
    ഗണ്ഡമണ്ഡലമണ്ഡിതം. ൨൩

തിലസൂനസമോദാര-
ഋജുഘോണോന്നതനാസികം
മിഹിരോദയസംഫുല്ല-
സരസീരുഹലോചനം. ൧൪

പവനാന്ദോളിതാംഭോധി-
ലഹരീരുചിരഭ്രുവം
കുടിലാളകസംഭാര-
നിടിലാളൂതരോചിഷം. ൧൫

സുരസത്തമവിക്ഷിപ്ത-
വരപുഷ്പശിരോരുഹം
മഹാമണിഗണാകീർണ്ണ-
ഹാടകോരുകിരീടിനം. ൧൬

കനകാംഗദകേയൂര-
കടകാംഗുലിഭൂഷണൈഃ
കിരീടഹാരഗ്രൈവേയ-
കാഞ്ചീനൂപുരകുണ്ഡലൈഃ. ൧൭

ശ്രീവത്സോദരബന്ധാദ്യൈ-
രലങ്കാരൈരലംകൃതം
തമാലനീലവപുഷം
വിലോലവനമാലിനം. ൧൮

മൃണാളവലയസ്നിഗ്ദ്ധ-
ബ്രഹ്മസൂത്രോപശോഭിതം
സിതോർദ്ധ്വപുണ്ഡ്രപ്രഭയാ
വിരാജിതമുഖാംബുജം. ൧൯

അസിതാളകകേശാഢ്യം
സിതദന്തനഖപ്രഭം
ജപാരുണാധരാപാംഗ-
പാണിപാദതലാഞ്ചിതം. ൨൦

ഇംഗുൽഫം നിമ്നനാഭിം
സമജംഘായുഗാഞ്ചിതം
വ്യൂഢോരസ്കം ഗൂഢജത്രും
വലിത്രിതയശോഭിതം. ൨൧

ഹ്രസ്വകണ്ഠം ദീർഘബാഹും
  വൃത്താതാമ്രനഖാംഗുലിം §
അല്പസ്മിതം വിശാലാക്ഷം
  രോമരാജിവിരാജിതം. ൩൨.

ഘനഗംഭീരനിനദ-
  മുദിതാമരബർഹിണം
സ്ഫുരദംഭോജകരയാ
  രമയാ സമുദീക്ഷിതം. ൩൩.

കളമാഗ്രലസദ്ബാഹു-
  ലതയാ ധരയാ ശ്രിതം
ഭുജംഗഭോഗശയിനം *
  വിഹംഗാധിപവന്ദിതം. ൩൪

ജലജാരിഗദാശാർങ്ഗാ-
  ദ്യായുധൈശ്ച വിരാജിതം
മത്സ്യകൂർമ്മാദിഭിഃ സ്വാംശൈ-
  ർശരീരിഭിഃ സമുപാസിതം. ൩൫

ഗിരീശബ്രഹ്മാദിഭിശ്ചൈവ
  സനകാദ്യൈരഭിഷ്ടുതം
ഉപനന്ദസുനന്ദാദ്യൈഃ
  പാർഷദൈരഭിസേവിതം. ൩൬

വീണാം വാദയമാനേന
  നാരദേനോപഗായിനം
ആഹ്ലാദയന്തം പ്രഹ്ലാദം
  സ്മിതചന്ദ്രികയാ സ്വയാ. ൩൭

നിശാന്തേ യഃ സമാധായ †
  സ്മരേദേവം ജനാർദ്ദനം

---

§ 'വൃത്താതാമ്രം ചതുരംഗുലിം' (പാഠാന്തരം).

* സർപ്പശരീരത്തിൽ ശയിക്കുന്നവനെന്നും, സർപ്പശരീരംപോലെയുള്ള ശയം (പാണി)യോടുകൂടിയവനെന്നും രണ്ടുവിധത്തിൽ അർത്ഥം പറയാം. 'പഞ്ചശാഖഃ ശയഃ പാണിഃ' (അമരം) ശയിക്കുന്നവനെന്നുള്ള അർത്ഥത്തിൽ 'ശായി' എന്നാണ് സാധാരണ പ്രയോഗമെങ്കിലും 'ശയ്യാശയൌ' എന്ന വിശേഷവിധികാരണം 'ഗ്രാമശയീ' എന്നതുപോലെ 'ഭുജംഗഭോഗശയീ' എന്നും വരാം. 'ഭുജംഗഭോഗശയനം' (പാഠാന്തരം).

† 'സമുത്ഥായ' (പാഠാന്തരം).

ഇഹാമിലഷിതാൻ പ്രാപ്യ
സോഽന്തേ വ്രജതി മാധവം. ഭാ. പു

ഓം നമോ നാരായണായ.

ഭക്തികൊണ്ടാർദ്രമായ ആശാന്റെ ഹൃദയത്തിൽനിന്നു പുറപ്പെട്ടിട്ടുള്ള ഈ മധുരമനോഹരങ്ങളായ സ്തോത്രങ്ങൾ ഭക്തന്മാർക്കു ചേതോഹർഷാശ്രുപുളകങ്ങളെയും, നാസ്തികന്മാർക്കു നിത്യോപയോഗത്താൽ ആസ്തിക്യബുദ്ധിയേയും ഉണ്ടാക്കിത്തീർക്കുവാൻ സമർത്ഥങ്ങളാണു്.

ആശാന്റെ ജ്യോതിശ്ശാസ്ത്രത്തിലുള്ള നൈപുണ്യം ലോകോപകാരപ്രദമാക്കിത്തീർക്കുന്ന കാര്യത്തിൽ ആശാൻ യത്നിക്കാതിരുന്നില്ല. ആറന്മുള, അയിരൂർ മുതലായ ദിക്കുകളിലിന്നും 'കരുത്ത വിത്തുകൾ' വിതക്കുന്നതു് ആശാൻ നിശ്ചയിച്ചിട്ടുള്ള മുഹൂർത്തം അനുസരിച്ചാകുന്നു.

„ശനിവാരം വിശേഷിച്ചും
ഭാസ്കരേ മൂർദ്ധ്നി സംസ്ഥിതേ
കരുത്തിട്ടുള്ള വിത്തെല്ലാം
വിതപ്പാനതിശോഭനം"

ആശാൻ പറഞ്ഞിട്ടുള്ള ഈ മുഹൂർത്തം ബാർഹസ്പത്യമതമനുസരിച്ചെഴുതീട്ടുള്ള „വിശേഷമുഹൂർത്തങ്ങളി"ൽ ഉൾപ്പെട്ടതാണെന്നാണു് കിംവദന്തി. എന്നാൽ ആശാന്റെ 'വിശേഷമുഹൂർത്തങ്ങൾ' അടങ്ങിയ ഗ്രന്ഥം ഇതുവരെ കണ്ടുകിട്ടീട്ടില്ല. ഈ മുഹൂർത്തമനുസരിച്ചു വിതയ്ക്കുന്നവർക്കു വിശേഷഫലസിദ്ധിയുള്ളതായിട്ടുതന്നെ അവർ ഇന്നും വിശ്വസിച്ചുപോരുന്നുണ്ടു്.

പൂഞ്ഞിക്കെട്ടുള്ള വലിയകാള വെള്ളമുള്ള തോടു ചാടുന്ന സമയം—അതായതു കാള വെള്ളത്തിന്റെ മീതെ ആകാശത്തിൽ സ്ഥിതിചെയ്യുന്ന സ്വല്പസമയം—ഒരു വരിക്കച്ചക്കക്കുരു കുഴിച്ചിട്ടാൽ അതു മുളച്ചു പ്ലാവായി കായുണ്ടാകുമ്പോൾ ചവിണി വളരെ കുറഞ്ഞും വളരെ നീളമുള്ള ചുളകളെക്കൊണ്ടു നിറഞ്ഞുമുള്ള ചക്കകളുണ്ടാകുമെന്നു് ആശാൻ പറഞ്ഞതിനെ ജനങ്ങൾ വിശ്വസിക്കായ്കയാൽ ആശാൻതന്നെ ഈ സംഗതിയെ അനുഭവപ്പെടുത്തിക്കൊടുത്തതായി ഒരു കിംവദന്തിയുണ്ടു്. ഇങ്ങനെ ഒരു ജ്യോതിഷസിദ്ധാന്തമുള്ളതായി അറിവില്ല. ഇല്ലെന്നു തീരുമാനിച്ചുപറ

വാൻ ധൈൎയ്യവുമില്ല. സംശയമുള്ളവർ പരീക്ഷിച്ചുനോക്കി സംശയം തീൎത്തുകൊള്ളുക.

ആശാനെ ബാധിച്ചിരുന്ന മറെറാരു രോഗം വയററിൽ വേദനയായിരുന്നു. അതിനെ ശമിപ്പിച്ച പ്രകാരം കേട്ടിട്ടുള്ളതു അത്ഭുതമായിരിക്കുന്നു. മൂക്കിന്റെ ഉള്ളിലുള്ള നടുവിലെപ്പാലം തുളച്ച് ഒരു ചെറിയ സ്വൎണ്ണച്ചങ്ങല കോൎത്തിട്ടിരുന്നുപോലും. വയററിൽ വേദനയുണ്ടാകുന്ന സമയം ആ ചങ്ങല പതുക്കെപ്പിടിച്ചൊന്നു വലിച്ചാൽ ഉടനെ നില്ക്കുമത്രെ. ഈ ചികിത്സാക്രമം വൈദ്യശാസ്ത്രം അനുവദിച്ചതായോ അനുശാസിച്ചതായോ എങ്ങും കണ്ടിട്ടില്ല. എന്നാൽ

"വിഷൂച്യാമതിവൃദ്ധായാം
പാൎഷ്ണ്യോൎദ്ദാഹഃ പ്രശസ്യതേ"

എന്നും, കാമലയിൽ

"മണിബന്ധസ്യ പരിതോ
ദഹേൽ ലോഹശലാകയാ"

എന്നും ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നതു് അനുഭവസിദ്ധമായിത്തീൎന്നിട്ടുള്ളതുകൊണ്ടും, സ്ത്രീപദരോഗശമനത്തിനു പിൻകഴുത്തിലെ ഒരു പ്രത്യേക ഞരമ്പിന്റെയും ധമനിയുടെയും താഴെക്കൂടി തുളച്ചു ചരടു കോൎത്തിട്ടിരിക്കുന്നതു ശമനപ്രദമായികണ്ടിട്ടുള്ളതുകൊണ്ടും, വൃദ്ധിക്കു മേക്കാതു തുളക്കുന്നതു ഫലസിദ്ധിയെ ഉണ്ടാക്കുന്നതാകകൊണ്ടും, ആശാന്റെ പ്രയോഗത്തിന്റെ ഔചിത്യത്തെ നിരസിക്കുന്നതിനു സാധിക്കുന്നതല്ല. ശാസ്ത്രങ്ങളിലെങ്ങും കണ്ടതായിട്ടും ആരും പ്രവൎത്തിച്ചുനടപ്പെടുത്തിയതായിട്ടും അറിവില്ല. മൂക്കിന്റെ പാലം തുളച്ചു പില്ലാക്കിടുന്നതിന്റെ രഹസ്യം വൈദ്യശാസ്ത്രാധിഷ്ഠിതമായിരിക്കാം. അതു പണ്ഡിതന്മാരുടെ പൎയ്യവേക്ഷണത്തിനു വിഷയമായിത്തീരട്ടെ.

ആറന്മുള മംഗലപ്പിള്ളി ഇല്ലത്തും അയൽപ്രദേശങ്ങളിലും വസൂരിദീനംനിമിത്തം അനവധി ജനങ്ങൾ മരിച്ചപ്പോൾ, ഇല്ലത്തു് ഇനിമേൽ വസൂരിരോഗം ബാധിക്കുന്നതല്ലെന്നു പറഞ്ഞു് ഇല്ലം പൊളിച്ചു ദക്ഷിണാമൂൎത്തിമുഖത്തു പ്രത്യേകരീതിയിൽ കണക്കുണ്ടാക്കി പണി ചെയ്യിച്ചു. അതിന്റെ ശേഷം ആ ഇല്ലത്തുള്ളവൎക്കു് ഇതുവരെ ഒരു നൂററാണ്ടിലധികം കാലത്തോളം ഈ രോഗത്തിൽ നിന്നു യാതൊരു ബാധയും ഉണ്ടായിട്ടില്ല. ആ ഇല്ലം ഇന്നും

ഉണ്ട്. അതിൽ ഒരു വിശേഷം കാണ്മാനുള്ളതു കട്ടിളക്കുനേരെ കട്ടിളയൊ ജനാലയൊ ഒന്നുമില്ലെന്നുള്ളതുതന്നെയാണ്. വേറെ വല്ല രഹസ്യവുമുണ്ടോ എന്നറിഞ്ഞില്ല. ഈ ഗൃഹം പണിചെയ്യിച്ച ദക്ഷിണാമൂർത്തിമൂത്തതു കൊച്ചുകൃഷ്ണനാശാന്റെ ശിഷ്യനാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഇങ്ങനെയുള്ള കാര്യങ്ങളുടെ രഹസ്യം ശാസ്ത്രദൃഷ്ട്യാ ആരാഞ്ഞറിയുന്നതിനു പണ്ഡിതലോകത്തെ സാദരം ക്ഷണിച്ചുകൊള്ളുന്നു.

ആശാനെ അന്ത്യകാലത്തു ബാധിച്ച അതിസാരമാണ് മരണഹേതുകമായിത്തീൎന്നതു്.

"അതിസാരേണ മരണം
യോഗിനാമപി ദുർല്ലഭം"

എന്ന തത്വത്തിന്റെ യാഥാർത്ഥ്യം ഭക്തനായ ആശാന്റെ നിര്യാണം തന്നെ വ്യക്തീകരിച്ചു. സ്വശിഷ്യപ്രശിഷ്യന്മാരുടെ മദ്ധ്യത്തിൽ പടിഞ്ഞാട്ടു തിരിഞ്ഞിരുന്നു പാർത്ഥസാരഥിയെ ധ്യാനിച്ചുകൊണ്ടു "സ്മരമാനസ" എന്ന കീർത്തനം ചൊല്ലിക്കഴിഞ്ഞതോടപ്പുറം ആശാനെ സ്വശിഷ്യന്മാർ താങ്ങി താഴെ കിടത്തി. ഭീഷ്മരെപ്പോലെ ഒരു നൈഷ്ഠികബ്രഹ്മചാരിയും, ഗംഭീരാശയനും, ശാസ്ത്രജ്ഞനും, ജ്ഞാനിയും, ഭക്തനുമായിരുന്ന ആശാൻ ഭീഷ്മരെപ്പോലെ തന്നെ ഭഗവദ്രൂപത്തെ ഭക്തിയോടുകൂടി ധ്യാനിച്ചുകൊണ്ടു പരമപദത്തെ പ്രാപിച്ചു.

ഇനി 'ഭാഷാജാതകപദ്ധതി'യിൽ പ്രവേശിക്കാം. അതിൽ ലഗ്നം സ്ഥൂലമായും സൂക്ഷ്മമായും വരുത്തുവാൻ നിർദ്ദേശിച്ചിട്ടുള്ള മാർഗ്ഗങ്ങളിൽ സ്ഥൂലമാർഗ്ഗത്തിന്റെ വൈകല്യവും, സൂക്ഷ്മമാർഗ്ഗത്തിന്റെ വൈശിഷ്ട്യവും വ്യക്തമാക്കീട്ടുണ്ട്.

ജാതകപദ്ധതിയിൽ പറയാത്തതായ ദൃഗയനചലനം ഭാഷാജാതകപദ്ധതിയിൽ സൂക്ഷ്മമായി വരുത്തുവാൻ പറഞ്ഞിട്ടുള്ളതു ജ്യോതിഷ്യന്മാൎക്കു വളരെ ഉപകാരപ്രദമായിത്തീരുന്നതാണ്. സ്ഥൂലമായും സൂക്ഷ്മമായുമുള്ള ഭാവാനയനം, ഗ്രഹഭാവാനയനം, ദൃഷ്ട്യാനയനം, വിശേഷദൃഷ്ട്യാനയനം മുതലായവയെല്ലാം സംശയമുണ്ടാകാതിരിക്കത്തക്കവണ്ണം സ്പഷ്ടമായും, സ്വച്ഛമായും ഭാഷാജാതകപദ്ധതിയിൽ ആശാൻ പറഞ്ഞിട്ടുണ്ട്. സപ്തവർഗ്ഗങ്ങളിലുൾപ്പെട്ട ക്ഷേത്രാധിപത്യം മുതലായവയെല്ലാം ഗ്രന്ഥാന്തരാപേക്ഷ

കൂടാതെ തന്നെ ഭാഷാജാതകപദ്ധതി ശ്രദ്ധയോടുകൂടി വായിക്കുന്നവൎക്കു മനസ്സിലാകുവാൻ സാധിക്കുന്നതാണ്.

എന്നാൽ ഗ്രഹങ്ങളുടെ ബന്ധുശത്രുസമത്വം എളുപ്പത്തിലറിവാൻ എഴുതിയിരിക്കുന്ന ശ്ലോകങ്ങളിൽ,

„ത്രിസംഖ്യാ ബന്ധുചിഹ്നം സ്യാത്
സപ്തസംഖ്യാക്ഷരം സമേ
പഞ്ചസംഖ്യാക്ഷരം ശത്രൗ
സ്വസ്ഥാനേ ശൂന്യവൎണ്ണതാ."

എന്നു പറഞ്ഞപ്രകാരം ബന്ധുത്വാദികളെക്കുറിക്കുന്ന സംഖ്യകളെല്ലാം കേവലം കല്പിതമാത്രമായിപ്പോയെന്നുള്ളതു പറയാതിരിപ്പാൻ നിൎവ്വാഹമില്ലതാനും.

വിദ്യാമാധവന്റെ മുഹൂൎത്തദൎശനത്തിലെ 'ജൂകേ പഞ്ചദശ' എന്നപാഠത്തെ സ്വീകരിച്ചുതന്നെയാണ് ഭാഷാജാതകപദ്ധതിയിൽ ശുക്രന്റെ മൂലത്രികോണം നിശ്ചയിച്ചിരിക്കുന്നതു്. ഈ ഗ്രന്ഥകൎത്താവു സാരാവലിമുതലായ ഗ്രന്ഥങ്ങളിൽ ധാരാളം പരിചയിച്ചിട്ടുണ്ടായിരുന്നു എന്നതിനു പ്രകൃത ഗ്രന്ഥംതന്നെ സാക്ഷ്യം വഹിക്കുന്നതുകൊണ്ടു സാരാവലിയിലെ പാഠം ആശാന്റെ അഭിപ്രായത്തോടു യോജിച്ചിരുന്നിരിക്കാമെന്നു തന്നെ ഊഹിക്കുന്നു.

കേരളപാഠം നിൎണ്ണയിക്കുന്നതിനു പരാമൎശങ്ങളിലച്ചടിച്ച പുസ്തകം പോരാതെ വരുന്നതുകൊണ്ടും, ആശാൻ ശുക്രന്റെ മൂലത്രികോണം പക്ഷാന്തരമായിപ്പറയാത്തതുകൊണ്ടും, 'ജൂകേ പഞ്ചദശ' എന്നപാഠം സാൎവ്വത്രികമായി സ്വീകരിച്ചിരുന്നു എന്നും, സാരാവലി അതിനോടുകൂടി യോജിച്ചിരുന്നു എന്നും, അഥവാ വ്യത്യസ്തമായിരുന്നാൽ ആ പാഠത്തെ അന്നു നിഷേധിച്ചിരുന്നു എന്നും അനുമാനിക്കുന്നതിൽ യുക്തിഭംഗമുണ്ടാകുന്നതല്ല. എങ്ങനെ ഇരുന്നാലും കേരളാചാൎയ്യന്മാരുടെ പാഠത്തെ സ്വീകരിച്ചു പ്രവൎത്തിക്കുന്നതുതന്നെ നമുക്കു ശോഭനമായിട്ടുള്ളതു്.

രാഹുകേതുക്കളുടെ മൂലത്രികോണം, ഉച്ചം മുതലായവയെക്കുറിച്ചു വരാഹമിഹിരാചാൎയ്യർ യാതൊന്നും പറയാതെ മൌനം ദീക്ഷിച്ചിരിക്കുന്നതുകൊണ്ടു സൎവ്വസമ്മതമായ ഒരു അഭിപ്രായത്തെ ഈ വിഷയത്തിൽ, ശുക്രന്റെ മൂലത്രികോണവിഷയത്തിലെന്നപോലെ, സാധിക്കുവാൻ പ്രയാസമായിരിക്കുന്നു. അതിനാൽ കേരളീയാഭിപ്രായം തന്നെ ശരണം.

ആയുർദ്ദായഗണിതത്തിലാണ് ഭാഷാജാതകപദ്ധതിയുടെ വൈശിഷ്ട്യം വ്യക്തമായിക്കാണുന്നതു്. എല്ലാസമ്പ്രദായങ്ങളേയും അഭിപ്രായവ്യത്യാസങ്ങളോടുകൂടി പ്രദർശിപ്പിച്ചു സ്വമതം പരമതഖണ്ഡനപുരസ്സരം യുക്തിയോടുകൂടി സ്ഥാപിച്ചിരിക്കുന്നു. ഈ വിഷയത്തിൽ വ്യാഖ്യാതാക്കൾക്കുണ്ടാകുന്ന വൈഷമ്യങ്ങളെ, ഹോരാശാസ്ത്രത്തിൻെറ ഗൂഢാർത്ഥനിരൂപണംചെയ്തു നിരാകരിച്ചിട്ടുണ്ടു്. ഈ ഗ്രന്ഥത്തിൽ നിന്നു് ആശാനു് ഉപദേശസിദ്ധമായ പാരമ്പര്യക്രമമിന്നതാണെന്നുകൂടി അറിവാൻ സാധിക്കുന്നതാണു്. കേരളീയരുടെ ജ്യോതിഷസമ്പ്രദായത്തിൻെറ മാഹാത്മ്യം നാനാമുഖമായ ഹോരാശാസ്ത്രതത്വങ്ങളുടെ വൈരുദ്ധ്യരഹിതമായ ഏകീകരണത്തിലാകുന്നു സ്ഥിതിചെയ്യുന്നതു്. അതു സിദ്ധിക്കുന്നതിനുള്ള ഏകമാർഗ്ഗം ഗുരുശുശ്രൂഷതന്നെ. ആ മാർഗ്ഗനിർദ്ദേശം ഈ ഗ്രന്ഥത്തിൽ ശിഷ്യാനുഗ്രഹബുദ്ധ്യാ ആശാൻ ഭംഗിയായി നിർവ്വഹിച്ചിരിക്കുന്നു. ആയുർദ്ദായഗണനംകൊണ്ടു കിട്ടുന്ന ഫലങ്ങളെ സൂക്ഷ്മമായറിയുന്നതിന്നു് ഉപദേശിച്ചിരിക്കുന്ന മാർഗ്ഗങ്ങളെ അത്യന്തം സൂക്ഷ്മമായിത്തന്നെ ഗ്രഹിക്കേണ്ടതാകുന്നു.

"ഗ്രഹമുക്തേതി ഹോരായാ-
  മുള്ള പദ്യത്തിനർത്ഥവും
സാരമായുണ്ടൊന്നുതന്നെ-
  യതുമിപ്പോൾ പറഞ്ഞിടാം
ബന്ധുസാമ്യം സത്യവാക്യ-
  മെന്നുള്ളതുപദേശമാം
സാമം ബന്ധുപ്രകാരേണ
  സത്യമായുള്ള വാക്യമാം"

എന്നു പറഞ്ഞിരിക്കുന്നതിൽ തന്നെ പ്രഥമശ്രവണത്തിൽ തോന്നുന്ന അർത്ഥത്തേക്കാൾ അധികമായ അർത്ഥം ആശാൻ സംഗ്രഹിച്ചിരിക്കുന്നു ഇപ്രകാരമുള്ള പല പല തത്വങ്ങളേയും ഗൂഢമായി വെളിപ്പെടുത്തിയിരിക്കുന്നതു കൊണ്ടാണു്:—

"ഗുരൂപദേശം ചൊല്ലുന്നു
  ശിഷ്യാണാമറിവാനഹം
സാരം പത്രത്തിലാക്കൊല്ലാ-
  യെന്നു സജ്ജനസമ്മതം

അനസൂയചാരമുപദേ-
ശിക്കിലും ഗ്രഹിയായ്കയാൽ
അല്പബുദ്ധികളാമന്തേ-
വാസികൾക്കറിവാനിഹ
പത്രത്തിലാക്കുകെന്നല്ലോ
വത്സ വാത്സല്യഹേതുനാ
ആകയാൽ പുസ്തകമിദം
ഗോപ്യമാക്കിട്ടിരിക്കണം
തങ്ങൾക്കമിതുപോൽ സ്ഥിരശ-
ജനമുണ്ടെന്നിരിക്കിലോ
കാണിക്കാമെന്ന സിദ്ധാന്ത-
മനുഗ്രഹിച്ചു ദേശികഃ"

എന്ന് ആശാൻ ഈ ഗ്രന്ഥത്തിൽതന്നെ പറവാൻ സംഗതിയായതു്.



കേരളസമ്പ്രദായപ്രകാരമുള്ള ആര്യഭട്ടീയഗണിതത്തിന്റെ രീതി മുഴുവനും ഇത്രയും വ്യക്തമായി പറഞ്ഞിട്ടുള്ള മറ്റൊരു ഗ്രന്ഥം ഇതുവരെ കണ്ടിട്ടില്ല. അതുകൊണ്ടിതിനെ ആരുംതന്നെ പേരുകൊണ്ടു സംസ്കൃതജാതകപദ്ധതിയുടെ ഭാഷാന്തരം മാത്രമെന്നു കരുതി അവഗണിക്കരുതു്. മൂലഗ്രന്ഥത്തിൽ സൂചിപ്പിക്കാത്ത പല തത്വങ്ങളും ഇതിൽ സ്പഷ്ടമായി പ്രകാശിപ്പിച്ചിരിക്കുന്നതു തന്നെയാണു് ഈ ഗ്രന്ഥത്തിന്റെ പ്രധാനമാഹാത്മ്യം.

ആര്യഭട്ടീയഗണിതംപോലെ ഗഹനമായ ഒരു ഭാഗം ജ്യോതിശ്ശാസ്ത്രത്തിലില്ല. ആ വിഷയത്തെ സ്പഷ്ടമാക്കുവാൻ വേണ്ടിയാണു മൂലഗ്രന്ഥത്തെ വടക്കേടത്തു നമ്പൂരി എഴുതിയിരിക്കുന്നതു്. എന്നാൽ അതിൽ തത്വങ്ങളെ ശാസ്ത്രരീത്യാ പ്രതിപാദിച്ചിട്ടുള്ളതല്ലാതെ ഉപദേശസിദ്ധമായ മാർഗ്ഗങ്ങളെ തുറന്നുകാണിച്ചിട്ടില്ല. ആശാൻ ഉപദേശാവഗമ്യങ്ങളായ മാർഗ്ഗങ്ങളെക്കൂടി ഗോപനംചെയ്യാതെ ഇതിൽ പ്രകാശിപ്പിച്ചിരിക്കുന്നതു കണ്ണുള്ളവർക്കു കാണ്മാൻ കഴിയും. സൂക്ഷിച്ചുനോക്കിയാൽ മാത്രം മതി.

വിഷയത്തെക്കുറിച്ചിതിലധികം ഒന്നുംതന്നെ പറയേണ്ട ആവശ്യമില്ല. അവരവരുടെ ബുദ്ധിക്കനുസരണമായി വേണ്ടതെല്ലാം ഇതിൽനിന്നുതന്നെ ഗ്രഹിക്കുവാൻ സാധിക്കുന്നതാണു്.

ശാസ്ത്രഗ്രന്ഥങ്ങളിൽ കവിതാവാസന കാണിക്കുന്ന കാൎയ്യം സുകരമല്ലെങ്കിലും അക്ലിഷ്ടരീതിയിൽ എഴുതിയിരിക്കുന്ന ആശാന്റെ ഈ ഗ്രന്ഥം വായനക്കാരുടെ മനസ്സിനെ ആകൎഷിക്കാതിരിക്കയില്ല. അവ്യാപ്തി, അതിവ്യാപ്തി, അസംഭവം, സന്ദേഹം മുതലായ ദോഷങ്ങളൊന്നുമില്ലാതെ ഒരു ശാസ്ത്രഗ്രന്ഥമെഴുതുന്നതു തന്നെ പ്രയാസം. അതു ഭാഷയിലാണെങ്കിലുണ്ടാവുന്ന ദുൎഘടങ്ങൾ പിന്നെപ്പറയേണ്ടതില്ലല്ലോ. എന്നാൽ ആശാന്റെ ഈ ഗ്രന്ഥത്തിൽ ആവക യാതൊരു ദോഷത്തിന്റെയും സ്പൎശംപോലുമില്ലെന്നുള്ളതു വായനക്കാൎക്കുതന്നെ ബോദ്ധ്യം വരുന്നതാണ്.

„കൊല്ലംബം തൊള്ളായിരത്തെഴുപത്തഞ്ചാമാണ്ടിൽ
കോമളമായ മേടമാസമെട്ടാംതീയതി"

യാണല്ലോ ആശാനു സ്വപ്നമുണ്ടായതു്. അന്നുമുതൽ പതിനഞ്ചു സംവത്സരംകൂടി ജീവിച്ചിരുന്നതായി വിചാരിക്കാം. ആശാന്റെകാലം ഏകദേശം ൯൨൦-നും ൯൯൦-നും ഇടക്കായിരിക്കണം. ആശാൻ ഏകദേശം എഴുപതുവയസ്സുവരെ ജീവിച്ചിരുന്നതായി കേട്ടറിവുണ്ടു്. അതുകൊണ്ടു മേൽപറഞ്ഞ സംവത്സരങ്ങളിൽ വലിയ വ്യത്യാസം വരുമെന്നു തോന്നുന്നില്ല. ആശാൻ „ഭാഷാജാതകപദ്ധതി" അൻപതാമത്തെ വയസ്സിൽ എഴുതിയെന്നു വിചാരിക്കുന്നതായാൽ തന്നെ ഇപ്പോൾ ആ ഗ്രന്ഥത്തിനു് ഒരു നൂററിമുപ്പതു സംവത്സരത്തിലധികം പഴക്കമുണ്ടു്.

ജ്യോതിശ്ശാസ്ത്രത്തിൽ പ്രവേശം സിദ്ധിച്ചിട്ടില്ലാത്ത കേരളീയരുടെ ഉപയോഗത്തിലേക്കായി ഒരു പ്രവേശികകൂടി എഴുതിച്ചേൎത്തിട്ടുണ്ടു്. അനേകഗ്രന്ഥങ്ങൾ പഠിച്ചാൽ ഉണ്ടാകുന്ന ഫലം ഇതിൽനിന്നു് അനായാസേന സിദ്ധിക്കണമെന്നുള്ള വിചാരത്തോടുകൂടി വിഷയങ്ങളെ കഴിയുന്നതും സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നു. ആ പ്രയത്നം കേരളീയരെ ജ്യോതിശ്ശാസ്ത്രവിഷയത്തിൽ പ്രവേശിപ്പിക്കുവാൻ പൎയ്യാപ്തമായിത്തീരുന്നുണ്ടെങ്കിൽതന്നെ ധാരാളം ചാരിതാൎത്ഥ്യത്തിനവകാശം സിദ്ധിക്കുന്നതാണ്.

ഇടപ്പള്ളി പാടിവട്ടംകര, കരൂർ, ബ്രഹ്മശ്രീ നാരായണൻ നാരായണൻ ഭട്ടതിരിപ്പാട്ടു് അവൎകളുടെ ഗ്രന്ഥപ്പുരയിൽനിന്നു കിട്ടിയതായ ഏതാനും കരിമ്പന ഓലകളിൽ എഴുതിയിരുന്ന ഒന്നും, വളരെക്കാലം മുൻപു തന്നെ സ്വന്തം ആവശ്യത്തിലേക്കായി പകൎത്തിച്ചു വച്ചിരുന്ന മറെറാന്നും ആണു് ഈ ഭാഷാജാതക

പദ്ധതിയുടെ പ്രസിദ്ധീകരണത്തിൽ ആദൎശങ്ങളായി സ്വീകരിച്ചിട്ടുള്ള രണ്ടു ഗ്രന്ഥങ്ങൾ. അവ പ്രായേണ രണ്ടും അബദ്ധനിബദ്ധങ്ങളായിരുന്നു എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. മൂലഗ്രന്ഥത്തെ പരിശോധിച്ചു വ്യാഖ്യാനം പൂൎത്തിയാക്കുന്ന അവസരത്തിൽ ഈ രണ്ടു ഗ്രന്ഥങ്ങളും ഒത്തുനോക്കി ഗണിതംകൊണ്ടു ശരിപ്പെടുത്തേണ്ട ദിക്കുകളിൽ അപ്രകാരം ചെയ്തും, പൂരിപ്പിക്കേണ്ട സ്ഥലങ്ങളിൽ യഥാമതി അപ്രകാരം ചെയ്തും, മൂലകാരന്റെ ആശയങ്ങളെ ഭേദിപ്പിക്കാതെ ഭാഷാഗ്രന്ഥകാരന്റെ ആശയങ്ങളെ സ്പഷ്ടമാക്കിയും ശരിപ്പെടുത്തി ഈപ്രകാരം ഭാഷാജാതകപദ്ധതിയെ ബുദ്ധജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം
൧൧൦൫-കുംഭം-൨൮-ാംനു. } കെ. ശങ്കരമേനോൻ.

## ജ്യോതിശ്ശാസ്ത്രപ്രവേശിക.

---

മാർത്താണ്ഡസോമബുധഭാർഗ്ഗവരാഹുകേതു-
മന്ദക്ഷമാസുതബൃഹസ്പതിവന്ദിതായ
മന്ദാകിനീസലിലശോഭിതശേഖരായ
മംഗല്യദാനനിരതായ നമശ്ശിവായ.

### ജ്യോതിശ്ചക്രസ്വരൂപം.

സപ്തവിംശതിഭം ചക്ര-
മഷ്ടോത്തരശതാംഘ്രികം
നവാംഘ്രിരാശികം പ്രത്യങ്
മുഖം ഭ്രമതി ഖേ സദാ.

തദധഃ ശനിജ്ജീവാര-
സൂര്യശുക്രബുധേന്ദവഃ
ഭൂമിശ്ചാകാശമദ്ധ്യസ്ഥാ
നിരാലംബാ ഭ്രമന്തി തേ.

### നക്ഷത്രങ്ങൾ.

ആകാശത്തിൽ മിന്നിമിന്നിപ്രകാശിക്കുന്ന നക്ഷത്രസമൂഹങ്ങളിൽ ഇരുപത്തേഴെണ്ണം മാത്രമെ ജ്യോതിശ്ചക്രത്തിൽ കണക്കാക്കീട്ടുള്ളൂ. അവയുടെ പേരുവിവരം താഴെ ചേർക്കുന്നു.

| | | | | | |
|---|---|---|---|---|---|
| ൧. | അശ്വതി. | ൧൦. | മകം. | ൧൯. | മൂലം. |
| ൨. | ഭരണി. | ൧൧. | പൂരം. | ൨൦. | പൂരാടം. |
| ൩. | കാർത്തിക. | ൧൨. | ഉത്രം. | ൨൧. | ഉത്രാടം. |
| ൪. | രോഹിണി. | ൧൩. | അത്തം. | ൨൨. | തിരുവോണം. |
| ൫. | മകയിരം. | ൧൪. | ചിത്തിര. | ൨൩. | അവിട്ടം. |
| ൬. | തിരുവാതിര. | ൧൫. | ചോതി. | ൨൪. | ചതയം. |
| ൭. | പുണർതം. | ൧൬. | വിശാഖം. | ൨൫. | പൂരുരുട്ടാതി. |
| ൮. | പൂയം. | ൧൭. | അനിഴം. | ൨൬. | ഉത്രട്ടാതി. |
| ൯. | ആയില്യം. | ൧൮. | തൃക്കേട്ട. | ൨൭. | രേവതി. |

## ഗ്രഹങ്ങൾ.

നക്ഷത്രങ്ങളുടെ താഴെയായി (൧) ശനി. (൨) വ്യാഴം. (൩) ചൊവ്വ. (൪) സൂര്യൻ. (൫) ശുക്രൻ. (൬) ബുധൻ. (൭) ചന്ദ്രൻ. എന്നീ സപ്തഗ്രഹങ്ങളും ഭൂമിയും ആകാശത്തിൽ നിരാലംബമായി (ആകർഷണശക്തികൊണ്ടുമാത്രം) സഞ്ചരിക്കുന്നു. ഇവയിൽ ചന്ദ്രൻ ഭൂമിയേയും, ശനി, വ്യാഴം, ചൊവ്വ, ശുക്രൻ, ബുധൻ എന്നിവയും ഭൂമിയും സൂര്യനേയും സദാ ചുററിത്തിരിയുന്നു.

## രാശികൾ.

ഒരു സമവൃത്തത്തെ പന്ത്രണ്ടു തുല്യഭാഗമായി വിഭജിച്ചാൽ ഓരോ വിഭാഗത്തിനും രാശിയെന്നു പേർ. അവയുടെ പേരുകൾ താഴെ ചേർക്കുന്നു.

| | | |
|---|---|---|
| ൧. മേടം. | ൫. ചിങ്ങം. | ൯. ധനു. |
| ൨. ഇടവം. | ൬. കന്നി. | ൧൦. മകരം. |
| ൩. മിഥുനം. | ൭. തുലാം. | ൧൧. കുംഭം. |
| ൪. കർക്കടകം. | ൮. വൃശ്ചികം. | ൧൨. മീനം. |

"അജാഖ്യമാളും ച വദന്തി മേഷം
രാശിർവൃഷോ ഗോ വൃഷഭാഭിധാനഃ
വീണായമാഖ്യം മിഥുനം നൃയുഗ്മം
സ്യാൽ കർക്കടം കർക്കടകം ച കർക്കീ.

സിംഹം ച കന്യാം ച നിജാഭിധാനൈഃ
പ്രാഹുസ്തുലാം തൌലിവണിക്പദാഖ്യാം
കീടാളിസംജ്ഞാമഥ വൃശ്ചികസ്യ
ധനുർഹയാംഗശ്ച ധനുശ്ചരശ്ച.

മൃഗം ച നക്രോ മകരോ മൃഗാഽസ്യാ
ഘടൌ കുംഭമീനൌ നിജനാമവാച്യൌ.
പര്യായനാമാനി വദന്തി ചൈഷാം
കഥ്യന്ത ഏതേ പ്രഥമാദിശബ്ദൈഃ"

ഇവ മേഷാദിപന്ത്രണ്ടു രാശികളുടേയും പേരുകൾ.

## സമവൃത്തവിഭാഗം.

ഒരു സമവൃത്തത്തിന്നു ൩൬൰ ഭാഗങ്ങൾ —തീയ്യതികൾ— ഉള്ളതുകൊണ്ട് ഒരു രാശിക്കു ൩൰ തീയ്യതികൾ എന്നു സിദ്ധിച്ചു. ഒരു ഭാഗ(തീയ്യതി)യെ ൬൰ ആയി ഭാഗിച്ചാൽ ഓരോന്നും ഇലി(കല)യാകുന്നു. ഇലിയെ ൬൰ ആയി ഭാഗിച്ചാൽ ഓരോന്നും വിലി(വികല)യായിത്തീരുന്നു. അപ്പോൾ

| | |
|---|---|
| ൬൰ വിലി (വികല) | = ൧ ഇലി (കല). |
| ൬൰ ഇലി (കല) | = ൧ ഭാഗ (തീയ്യതി). |
| ൩൰ ഭാഗ (തീയ്യതി) | = ൧ രാശി. |
| ൧൨ രാശി | = ൧ രാശിചക്രം (ഭഗണം). |

എന്നുള്ള നിയമം സിദ്ധിച്ചു.

## നക്ഷത്രപാദം.

ഒരു നക്ഷത്രത്തിന്നു നാലു പാദങ്ങൾ ഉള്ളതുകൊണ്ടു ൨൭ നക്ഷത്രങ്ങൾക്കും കൂടി ൨൭ × ൪ = ൧൦൮ നക്ഷത്രപാദങ്ങൾ ന്യായസിദ്ധമാകുന്നു. ഇരുപത്തേഴു നക്ഷത്രങ്ങളും രാശിചക്രത്തിൽ സ്ഥിരമായി നിരന്നുനില്ക്കുന്നതായി തോന്നുന്നതുകൊണ്ടു രാശിചക്രം ഇവയാൽ വ്യാപ്തമാകുന്നു. പന്ത്രണ്ടുരാശികൾ അടങ്ങിയ രാശിചക്രത്തിൽ ൨൭ നക്ഷത്രങ്ങൾ ക്രമത്താലെ സ്ഥിതി ചെയ്യുന്നതുകൊണ്ട് ഒരു രാശിക്കു ൨൭/൧൨ = ൨¼ (രണ്ടേകാൽ) നക്ഷത്രം വീതം ശരിക്കു കിട്ടുന്നു.

“മേഷാദിപ്രഥമാ നവർക്ഷചരണാഃ” എന്ന പ്രകാരം അശ്വതി മുതലായ നക്ഷത്രങ്ങൾ മേടം മുതലായ രാശികളിൽ ശരിയായി നിരന്നുനില്ക്കുന്നതുകൊണ്ടു നക്ഷത്രങ്ങളെ ക്രമത്താലെ വിഭജിച്ച് ഓരോ രാശിയിലുൾപ്പെട്ട നക്ഷത്രങ്ങളുടെ വിവരം താഴെ ചേൎക്കുന്നു.

൧. അശ്വതിയും ഭരണിയും കാൎത്തികക്കാലും — മേടക്കൂറ്
൨. കാൎത്തികമുക്കാലും രോഹിണിയും മകയിരത്തരയും — ഇടവ ,,
൩. മകയിരത്തരയും തിരുവാതിരയും പുണർതത്തിൽ മുക്കാലും — മിഥുന ,,
൪. പുണർതത്തിൽ കാലും പൂയവും ആയില്യവും — കൎക്കടക ,,
൫. മകവും പൂരവും ഉത്രത്തിൽകാലും — ചിങ്ങ ,,

൬. ഉത്രത്തിൽ മുക്കാലും അത്തവും ചിത്തിര അരയും കന്നി [ക്കൂറ്.
൭. ചിത്തിര അരയും ചോതിയും വിശാഖത്തിൽ [മുക്കാലും തുലാ ,,
൮. വിശാഖത്തിൽ കാലും അനിഴവും തൃക്കേട്ടയും വൃശ്ചിക ,,
൯. മൂലവും പൂരാടവും ഉത്രാടത്തിൽ കാലും ധനു ,,
൧൦. ഉത്രാടത്തിൽ മുക്കാലും തിരുവോണവും അവിട്ടത്തരയും [മകര ,,
൧൧. അവിട്ടത്തരയും ചതയവും പൂരുരുട്ടാതി മുക്കാലും കുംഭ ,,
൧൨. പൂരുരുട്ടാതിക്കാലും ഉത്രട്ടാതിയും രേവതിയും മീന ,,

ഇതിൽ നിന്നു രണ്ടേകാൽ നക്ഷത്രങ്ങൾക്കൂടി ഒൻപതു പാദങ്ങളുണ്ടെന്നു കിട്ടിയല്ലൊ.

ഗ്രഹങ്ങൾ.

ആദിത്യൻ, ചന്ദ്രൻ, ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നിവ ഏഴും ഗ്രഹങ്ങളാകുന്നു.

"പ്രകാശകൌ ദ്വൌ പ്രഥമൌ ഗ്രഹാണാം"

എന്നു പറഞ്ഞ പ്രകാരം ആദിത്യചന്ദ്രന്മാർ പ്രകാശകഗ്രഹങ്ങളാകുന്നു. ശേഷമുള്ള ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നിവ അഞ്ചും താരാഗ്രഹങ്ങളാകുന്നു. "താരാഗ്രഹാഃ പഞ്ച" എന്നു പ്രമാണം.

രാഹുകേതുക്കൾ വാസ്തവത്തിൽ ഗ്രഹങ്ങളല്ലെങ്കിലും "ദ്വൌ തമോഗ്രഹൌ" എന്നു പറഞ്ഞിട്ടുള്ളപ്രകാരം അവയെ തമോഗ്രഹങ്ങളായി പരിഗണിച്ചു വരുന്നു.

ഗ്രഹപ്പകർച്ചകൾ.

പഞ്ചാംഗത്തിൽ ഗ്രഹപ്പകർച്ചകൾ പരഹിതത്തിലും ദൃക്കിലും പ്രത്യേകം ഗണിച്ചു ചേർത്തിട്ടുള്ളതെല്ലാവരും കണ്ടിരിക്കാം. എന്നാൽ ആ കൂട്ടത്തിൽ ആദിത്യന്റെയും ചന്ദ്രന്റെയും പകർച്ചകൾ ചേർത്തുകാണുന്നില്ലല്ലൊ. അതെന്തുകൊണ്ടാണു്? ആദിത്യൻ ഓരോ രാശിയിലും നില്ക്കുമ്പോൾ കേരളസംപ്രദായപ്രകാരം ആ മാസത്തിന്റെ പേർ ആ രാശിയുടെ പേരുകൊണ്ടു തന്നെ വ്യവഹരിച്ചുവരുന്നു. മേടമാസത്തിൽ ആദിത്യന്റെ സ്ഥിതി മേടത്തിലും സംക്രമം കഴിഞ്ഞാൽ ഇടവത്തിലും ആകുന്നു. അങ്ങു

പോലെ ധനുമാസത്തിൽ ആദിത്യൻ ധനുവിലും മകരസംക്രമം കഴിഞ്ഞാൽ മകരത്തിലുമായിത്തീരുന്നു. പഞ്ചാംഗത്തിൽ ഓരോ മാസത്തിലും ആദിത്യന്റെ സംക്രമസമയം ശരിയായി ഗണിച്ചു കൊടുത്തിട്ടുള്ളതുകൊണ്ടു മാത്രമാണ് ആദിത്യന്റെ പകച്ചു ഗ്രഹപ്പകച്ചുകളുടെ കൂട്ടത്തിൽ പറയാഞ്ഞത്. എന്നാൽ മാസങ്ങളിലെ തീയതി സംക്രമത്തെ കേവലം ആശ്രയിച്ചു നില്ക്കുന്നില്ല. എന്തുകൊണ്ടെന്നാൽ പറയാം. ൧൧൦൧-ാമാണ്ടു ധനുമാസം ൧-ാനു- ചൊവ്വാഴ്ച ൧൩ നാഴികക്കും ൧൯ വിനാഴികക്കും കേട്ട നക്ഷത്രത്തിൽ ധനുരവിസംക്രമം എന്നു പഞ്ചാംഗത്തിൽ കാണാം. എന്നാൽ ധനുമാസം ൧-ാം- കാലത്തു ൧൩ നാഴികക്കും ൧൯ വിനാഴികക്കുംമുൻപു വൃശ്ചികത്തിൽ ആദിത്യൻനില്ക്കുന്നതായിട്ടുതന്നെ കണക്കാക്കേണ്ടിയിരിക്കുന്നു. ഈ സംഗതി വിസ്മരിക്കത്തക്കതല്ല. അന്നുള്ള പകലിന്റെ അഞ്ചിൽ മൂന്നംശം കഴിയുന്നതിന്റെ മുൻപെ സംക്രമമെങ്കിൽ ഒന്നാംതീയതി അന്നു തന്നെയായും, ആ സമയം കഴിഞ്ഞു സംക്രമം ഉണ്ടായാൽ ഒന്നാംതീയതി പിറേറദിവസമായും കണക്കാക്കുന്നതു കേരളസമ്പ്രദായം. പകൽ സംക്രമമുണ്ടായാൽ ഒന്നാംതീയതി അന്നും, അസ്തമയാൽപരം സംക്രമമായാൽ ഒന്നാംതീയതി പിറേറദിവസവും ആയി വരുമെന്നു പരദേശികരം സിദ്ധാന്തിക്കുന്നു. ഈ ആചാരവ്യത്യാസം കൊണ്ടാണ് പരദേശപഞ്ചാംഗത്തിലും കേരളപഞ്ചാംഗത്തിലും ചില മാസങ്ങളിൽ ഒന്നാംതീയതി വ്യത്യാസപ്പെട്ടു കാണുന്നതു. ഇതു കേവലം ആചാരം മാത്രമാണ്. എന്നാൽ സംക്രമസമയംമുതൽ തീയതി തുടങ്ങുന്നതു വളരെ അസൌകൎയ്യമായതുകൊണ്ടു കേരളത്തിലും പരദേശത്തിലും ഓരോ ആചാരം ഏൎപ്പെടുത്തി എന്നുമാത്രമെ ഇതിന്നൎത്ഥമുള്ളു. ഇതുകൊണ്ടു ജ്യോതിഷസിദ്ധാന്തത്തിന്നു യാതൊരു ഹാനിയുമില്ലതാനും.

## നക്ഷത്രസ്ഥിതി.

പഞ്ചാംഗത്തിൽ ആദിത്യൻ ചൊവ്വു മുതലായ ഗ്രഹങ്ങളുടെ നക്ഷത്രസ്ഥിതി ഗണിച്ചുകൊടുത്തിട്ടുണ്ടെങ്കിലും ചന്ദ്രന്റെ നക്ഷത്രസ്ഥിതി കാണുന്നില്ല. എന്തുകൊണ്ടെന്നാൽ ചന്ദ്രന്റെ സ്ഥിതിയെ നിശ്ചയിക്കുന്നതിന്നത്യാവശ്യമായി നക്ഷത്രം അറിയേണ്ടിയിരിക്കുന്നു അതതുദിവസം ഉദിക്കുന്ന നക്ഷത്രത്തിൽ ചന്ദ്രസ്ഥിതി നിയതമായിരിക്കുന്നതുകൊണ്ട് അന്നത്തെ ചന്ദ്ര

സ്ഥിതി എളുപ്പത്തിൽ അറിവാൻ സാധിക്കുന്നതാണല്ലൊ. എങ്ങിനെ എന്നാൽ ഭരണിനക്ഷത്രത്തിൽ ജനിച്ച ഒരുവൻെറ ചന്ദ്രസ്ഥിതി, അശ്വതിയും ഭരണിയും കാൎത്തികക്കാലും മേടക്കൂറായതുകൊണ്ടു, മേടത്തിൽ തന്നെ എന്നു നിശ്ചയിക്കണം. ഉത്രാടത്തിൽ ജനിച്ച ഒരുവൻെറ ചന്ദ്രസ്ഥിതിയും അപ്രകാരംതന്നെ തീൎച്ചയാക്കണം. എന്നാൽ മൂലവും പൂരാടവും ഉത്രാടത്തിൽ കാലും ധനുക്കൂറെന്നും, ഉത്രാടത്തിൽ മുക്കാലും തിരുവോണവും അവിട്ടത്തരയും മകരക്കൂറെന്നും, രണ്ടുപ്രകാരത്തിൽ കാണുന്ന സമയം ഉത്രാടത്തിൽ ആദ്യത്തെ പതിനഞ്ചുനാഴികക്കു മുമ്പു ജനിച്ചാൽ ധനുവിൽ ചന്ദ്രസ്ഥിതിയെന്നും, പതിനഞ്ചുനാഴികക്കു മേൽ ജനനമെങ്കിൽ മകരത്തിൽ ചന്ദ്രസ്ഥിതിയെന്നും അറിഞ്ഞുകൊള്ളണം. അതതുദിവസത്തെ നക്ഷത്രംതന്നെ ചന്ദ്രൻെറ രാശിയെയും നക്ഷത്രസ്ഥിതിയെയും കാണിക്കുന്നതുകൊണ്ടു ചന്ദ്രൻെറ-പകൎച്ച, ഗ്രഹപ്പകൎച്ചയുടെ കൂട്ടത്തിലും ചന്ദ്രൻെറ നക്ഷത്രസ്ഥിതി, സൂൎയ്യാദികളുടെ നക്ഷത്രസ്ഥിതികളുടെ കൂട്ടത്തിലും പഞ്ചാംഗത്തിൽ ചേൎക്കുന്നില്ലെന്നറിഞ്ഞുകൊള്ളേണ്ടതാകുന്നു. എന്നാൽ ഇതെല്ലാം ഏകദേശമാത്രമായതുകൊണ്ടു സൂക്ഷ്മമായറിയേണ്ടവർ ജ്യോതിശ്ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്ന ക്രമത്തിൽ സ്ഫുടക്രിയ ചെയ്തു ശരിപ്പെടുത്തി നിശ്ചയിക്കേണ്ടതാകുന്നു.

### പഞ്ചാംഗം.

"നക്ഷത്രവാരതിഥയഃ കരണാനി യോഗാഃ പഞ്ചാംഗം"

അഞ്ചംഗങ്ങൾ കൂടിയതാകുന്നു പഞ്ചാംഗം എന്നു പറയുന്നതു്. അവ (൧) നക്ഷത്രം. (൨) വാരം. (൩) തിഥി (൪) കരണം. (൫) യോഗം. എന്നുള്ള അഞ്ചുംതന്നെ. ഇവയെല്ലാം പഞ്ചാംഗപുസ്തകങ്ങളിൽ കാണാവുന്നതാണു്.

### നക്ഷത്രം.

നക്ഷത്രങ്ങൾ ഇരുപത്തേഴാണെന്നും അവയുടെ പേരുവിവരം ഇന്നിന്നതെന്നും മുമ്പു പറഞ്ഞിട്ടുള്ളതുകൊണ്ടു് ഇവിടെ പ്രത്യേകം എടുത്തുപറയേണ്ട ആവശ്യമില്ല. ഓരോ രാശിക്കു രണ്ടേകാൽ നക്ഷത്രമാണെന്നും കണ്ടുവല്ലൊ. ചന്ദ്രസ്ഫുടത്തിൽനിന്നാണല്ലൊ നക്ഷത്രങ്ങളെ കാണേണ്ടതു്. ഇപ്രകാരം നക്ഷത്രങ്ങളെ കാണുമ്പോൾ ഓരോ രാശിക്കു് എത്രനാളിന്മേലും എത്ര

എത്ര നാഴിക ചെന്നു എന്നറിവാനുള്ള വിവരങ്ങളും മുൻപുതന്നെ പറഞ്ഞിട്ടുണ്ട്.

വാരം.

ഞായർ, തിങ്കൾ, ചൊവ്വ, ബുധൻ, വ്യാഴം, വെള്ളി, ശനി എന്നീ ആഴ്ചകൾ ഏഴിന്റെയും അധിപന്മാർ ക്രമത്താലെ ആദിത്യൻ, ചന്ദ്രൻ, കുജൻ, ബുധൻ, ഗുരു, ശുക്രൻ, മന്ദൻ എന്നീ ഗ്രഹങ്ങളാകുന്നു.

ആഴ്ചകളേഴും ഈ ക്രമത്തിൽ വരുവാനുണ്ടായ കാരണത്തെ താഴെ ചേർക്കുന്നു.

നക്ഷത്രങ്ങളുടെ താഴെ ശനിയും പിന്നെ ക്രമത്താലെ താഴെത്താഴെയായി ഗുരു, ചൊവ്വ, സൂര്യൻ, ശുക്രൻ ബുധൻ, ചന്ദ്രൻ എന്നീ ഗ്രഹങ്ങളുമാണെന്നുള്ള വിവരത്തെ

"അധഃ ശനിഗുർവ്വാര-
സൂര്യശുക്രബുധേന്ദവഃ"



എന്ന ശ്ലോകാർദ്ധത്തിൽനിന്നു നാം മനസ്സിലാക്കീട്ടുണ്ടല്ലോ. ഗ്രഹങ്ങളുടെ ശീഘ്രക്രമവും മേൽപറഞ്ഞപ്രകാരംതന്നെയാണ്. രാശിചക്രത്തിൽ ഒരു പരിവൃത്തി സഞ്ചരിക്കുന്നതിനു ശനിക്കു മുപ്പതു സംവത്സരം വേണം; വ്യാഴത്തിനു പന്ത്രണ്ടു സംവത്സരം; ശേഷമുള്ളവർക്കു ക്രമേണ കുറഞ്ഞുകുറഞ്ഞു ചന്ദ്രനാകുന്നസമയം ഇരുപത്തേഴുദിവസം മതിയാകുന്നതാണ്. ഇപ്രകാരം ശീഘ്രക്രമത്തിലുള്ള ഗ്രഹങ്ങളെക്കൊണ്ടാണ് വാരാധിപത്യക്രമം നിർണ്ണയിച്ചിരിക്കുന്നതു്.

ഒരു ഹോര ഒരു രാശിയുടെ പകുതിയാണ്. ഒരു രാശിക്കു ശരാശരി അഞ്ചുനാഴികയായതുകൊണ്ടു ഹോരക്കു രണ്ടരനാഴികയാണല്ലോ. ഇങ്ങനെ രണ്ടരനാഴികവീതമുള്ള കാലഹോരകൾ ഇരുപത്തിനാലു കൂടുന്നസമയം ഒരു ദിവസത്തിന്റെ അറുപതു നാഴികയും പരിപൂർണ്ണമായി. ആദ്യത്തെ കാലഹോരയുടെ ആധിപത്യം ഏതൊരു ഗ്രഹത്തിനുണ്ടാകുന്നുവോ ആ ദിനത്തിന്റെ ആധിപത്യം ആ ഗ്രഹത്തിനാകുന്നു. അന്നത്തെ വാരത്തിന്റെ പേർ ആ ഗ്രഹത്തിന്റെ പേർകൊണ്ടു വ്യവഹരിച്ചുവരികയും ചെയ്യുന്നു. ഇതു് ഉദാഹരണംകൊണ്ടു സ്പഷ്ടമാക്കാം.

മന്ദൻ, ഗുരു, കുജൻ, രവി, ശുക്രൻ, ബുധൻ, ചന്ദ്രൻ എന്ന ശീഘ്രക്രമത്തെ അനുസരിച്ചെഴുതിയിരിക്കുന്ന സപ്തഗ്രഹങ്ങളിൽ ഇഷ്ടംപോലെ ഏതൊരു ഗ്രഹത്തിനെങ്കിലും ഒരുദിവസം ആദ്യത്തെ കാലഹോരയായ രണ്ടരനാഴികക്കാധിപത്യം കിട്ടി എന്നു വിചാരിക്ക. ഇവിടെ ശനിക്കാധിപത്യമെന്നു സങ്കല്പിച്ചാൽ പിന്നത്തെ കാലഹോരകളുടെ ആധിപത്യം ശീഘ്രക്രമത്തിലുള്ള വ്യാഴം, കുജൻ മുതലായ ഗ്രഹങ്ങൾക്കാണല്ലൊ. അപ്പോൾ ഏഴു ഗ്രഹങ്ങളുടെയും ആധിപത്യം കഴിയുന്ന സമയം ൭ × ൨½ = ൧൭½ നാഴികയും ദിവസത്തിൽ കഴിഞ്ഞു. പിന്നെയും ആദ്യം മുതൽ ശനിതുടങ്ങുന്നു. രണ്ടാമത്തെ പരിവൃത്തിയിൽ മുൻപിലത്തെപ്പോലെ ൧൭½ നാഴിക കഴിയും. പിന്നെയും മുൻപോലെ ശനിതുടങ്ങി ഒരു പരിവൃത്തികൂടി കഴിയുമ്പോൾ ൧൭½ കൂടി കഴിയും. അപ്പോൾ ഒരു ദിവസത്തിൽ സപ്തഗ്രഹങ്ങളുടെ മൂന്നു പരിവൃത്തി കാലഹോരാധിപത്യം കഴിയുമ്പോൾ ൧൭½ + ൧൭½ + ൧൭½ = ൫൨½ നാഴികയും കഴിയും. പിന്നെ നാലാമത്തെ പരിവൃത്തി ശനിയെക്കൊണ്ടുതന്നെ തുടങ്ങുമ്പോൾ ശനിക്കു ൨½ നാഴിക, പിന്നെ വ്യാഴത്തിനു ൨½ നാഴിക, പിന്നെ കുജനു ൨½ നാഴിക കൂടി ൭½ നാഴിക ചെല്ലുമ്പോൾ ആ ദിവസത്തിന്റെ അറുപതു നാഴികയും കഴിയും. ഇവിടെ ശനിയെക്കൊണ്ടു ആദ്യത്തെ കാലഹോര തുടങ്ങിയിരിക്കുന്ന ദിവസത്തിന്റെ ഒടുവിലത്തെ കാലഹോര അവസാനിച്ചതു ചൊവ്വയെക്കൊണ്ടാണെന്നു കണ്ടല്ലൊ. പിറ്റെദിവസത്തെ ആദ്യത്തെ കാലഹോരയുടെ ആധിപത്യം രവിക്കാണു. ശനിയുടെ ആധിപത്യത്തോടുകൂടി ആദ്യത്തെ കാലഹോര ഏതുദിനത്തിൽ തുടങ്ങിയൊ ആ ദിനം ശനിയാഴ്ചയും, അതിനെ തുടൎന്ന പിറ്റെദിവസത്തെ ആദ്യത്തെ കാലഹോര രവിയുടെതായതുകൊണ്ടു ആ ദിനം രവിവാരമായ ഞായറാഴ്ചയുമാണെന്നറിഞ്ഞുകൊള്ളേണ്ടതാകുന്നു.

ഇപ്രകാരം ശീഘ്രക്രമത്തെ അനുസരിച്ചുള്ള സപ്തഗ്രഹങ്ങളുടെയും മൂന്നു പരിവൃത്തി കഴിയുമ്പോൾ ൫൨½ നാഴിക വെളുപ്പാനുണ്ടാകും. പ്രഥമകാലഹോര ഏതു ഗ്രഹത്തെക്കൊണ്ടു തുടങ്ങിയൊ, മൂന്നു പരിവൃത്തി കഴിയുമ്പോൾ പിന്നെയും ആ ഗ്രഹത്തെക്കൊണ്ടുതന്നെ തുടങ്ങി നാലാമത്തേക്കാലഹോര പിറ്റെദിവസത്തെ ആദ്യത്തേക്കാലഹോരയായതുകൊണ്ടു അതിന്റെ അധിപനായ നാലാമത്തെഗ്രഹം പിറ്റെദിവസത്തെ വാരാധിപനാകും. അതി

നാൽ ദിവസംപ്രതി പ്രഥമകാലഹോരാധിപത്യംമുതലുണ്ടാകുന്ന മൂന്നു പരിവൃത്തി തള്ളിക്കളഞ്ഞാൽ ശീഘ്രക്രമത്തിൽ നാലാമത്തെ ഗ്രഹം പിറെറദിവസത്തെ വാരാധിപനെന്നു സാരം.

മന്ദൻ, ഗുരു, കുജൻ, സൂൎയ്യൻ, ശുക്രൻ, ബുധൻ, ചന്ദ്രൻ, എന്നമേൽപറഞ്ഞ ശീഘ്രക്രമത്തിലുള്ള ഗ്രഹങ്ങളിൽ സൂൎയ്യൻമുതൽ നാലാമത്തേതു ചന്ദ്രനായതുകൊണ്ടു സൂൎയ്യവാരം കഴിഞ്ഞാൽ ചന്ദ്രവാരം എന്നും, ചന്ദ്രൻതുടങ്ങി നാലാമത്തേതു കുജനായതുകൊണ്ടു പിന്നെ കുജവാരമെന്നും, കുജൻതുടങ്ങി നാലാമത്തേതു ബുധനായതുകൊണ്ടു പിന്നെ ബുധവാരമെന്നും, ബുധൻതുടങ്ങി നാലാമത്തേതു ഗുരുവായതുകൊണ്ടു പിന്നത്തേതു ഗുരുവാരമെന്നും, ഗുരുതുടങ്ങി നാലാമത്തേതു ശുക്രനായതുകൊണ്ടു പിന്നത്തേതു ശുക്രവാരമെന്നും, ശുക്രൻതുടങ്ങി നാലാമത്തേതു മന്ദനായതുകൊണ്ടു പിന്നത്തേതു മന്ദവാരമെന്നും, മന്ദൻതുടങ്ങി നാലാമത്തേതു സൂൎയ്യനായതുകൊണ്ടു പിന്നത്തേതു സൂൎയ്യവാരമെന്നും ക്രമത്താലെ പരിവൎത്തനക്രമത്തിൽ ഘടിപ്പിക്കാറുള്ളതാകുന്നു.

ഇതാണ് ആഴ്ചകൾ ഏഴായിത്തീരുന്നതിനും അവയ്ക്ക് ഇപ്പോൾ വ്യവഹരിച്ചുവരുന്ന ക്രമത്തിൽ നാമധേയങ്ങളുണ്ടായിത്തീരുന്നതിനുമുള്ള കാരണം. അനേകം യുഗങ്ങൾക്കുമുൻപെതന്നെ തുടങ്ങിയിരിക്കുന്ന ആഴ്ചക്രമത്തിന്റെ ആദി കണ്ടുപിടിക്കുവാൻ സാധിക്കുന്നതല്ല. എങ്കിലും കലിയുഗത്തിന്റെ ആദി വെള്ളിയാഴ്ചയായതുകൊണ്ട് ആ ക്രമത്തിൽ ആഴ്ചകളെ ഇന്നും കണക്കാക്കിപ്പോരുന്നു.



## തിഥികൾ.

തിഥികൾ—പക്കങ്ങൾ—പതിനഞ്ചാകുന്നു. അവയുടെ വിവരം താഴെ ചേൎക്കുന്നു.

| | | |
|---|---|---|
| ൧. പ്രതിപദം. | ൬. ഷഷ്ഠി. | ൧൧. ഏകാദശി. |
| ൨. ദ്വിതീയ. | ൭. സപ്തമി. | ൧൨. ദ്വാദശി. |
| ൩. തൃതീയ. | ൮. അഷ്ടമി. | ൧൩. ത്രയോദശി. |
| ൪. ചതുൎത്ഥി. | ൯. നവമി. | ൧൪. ചതുൎദ്ദശി. |
| ൫. പഞ്ചമി. | ൧൦. ദശമി. | ൧൫. പഞ്ചദശി (വാവ്). |

ഈ തിഥികൾ കറുത്തപക്ഷത്തിലും വെളുത്തപക്ഷത്തിലും വരുമല്ലോ. കറുത്തപക്ഷത്തിലെ പഞ്ചദശിക്കു കറുത്തവാ

വെന്നും വെളുത്തപക്ഷത്തിലെ പഞ്ചദശിക്കു വെളുത്തവാവെന്നും പേർ. ശുക്ലപക്ഷത്തിലും കൃഷ്ണപക്ഷത്തിലുംകൂടി ആകെ തിഥി മുപ്പതാകുന്നു.

ഇരുപത്തേഴു നക്ഷത്രങ്ങളെ പന്ത്രണ്ടു രാശികളിലായി വിഭാഗിച്ചപ്പോൾ ഓരോ രാശിക്കും രണ്ടേകാൽ നക്ഷത്രം വീതം കിട്ടിയല്ലൊ. അതുപോലെ മുപ്പതു തിഥികളെ പന്ത്രണ്ടു രാശികളിലായി വിഭജിച്ചാൽ ഓരോ രാശിക്കും രണ്ടര തിഥിവീതം ഉണ്ടാകുന്നതാണ്.

ഒന്നിന്നു തൃതീയ അരക്കമുപ്പതു്, രണ്ടിന്നു പഞ്ചമിപോയി. മൂന്നിന്ന് അഷ്ടമി അരക്കമുപ്പതു്, നാലിന്നു ദശമിപോയി. അഞ്ചിന്നു ത്രയോദശി അരക്ക മുപ്പതു്, ആറിന്നു വാവുപോയി. ഏഴിന്ന് കറുത്തപക്ഷത്തിൽ തൃതീയ അരക്ക മുപ്പതു്, എട്ടിന്നു പഞ്ചമിപോയി. ഒൻപതിന്ന് അഷ്ടമി അരക്ക മുപ്പതു്, പത്തിന്നു ദശമിപോയി. പതിനൊന്നിന്നു ത്രയോദശി അരക്ക മുപ്പതു്, പന്ത്രണ്ടിന്നു വാവുപോയി.

ഒരു രാശിക്കു രണ്ടരപ്പക്കമാകയാൽ വെളുത്ത പക്ഷത്തിൽ പ്രതിപദവും ദ്വിതീയയും കഴിഞ്ഞു തൃതീയയിൽ മുപ്പതുനാഴിക ചെന്നസമയം ഒരു രാശികഴിഞ്ഞു എന്നു താൽപര്യം. രണ്ടുരാശിക്ക് അഞ്ചു പക്കമാകയാൽ പ്രഥമ, ദ്വിതീയ, തൃതീയ, ചതുൎത്ഥി, പഞ്ചമി എന്നീ പക്കങ്ങളഞ്ചും രണ്ടുരാശികൊണ്ടു കഴിയുമെന്ന് അൎത്ഥം. ഇപ്രകാരം ശേഷവും കണ്ടുകൊൾക. തിഥിസ്ഫുടം കണ്ടിട്ട് ഇപ്രകാരം കണക്കാക്കേണ്ടതാകുന്നു.

ഒരു നക്ഷത്രത്തിന്നും ഒരു തിഥിക്കും ൬൦ നാഴിക വീതം കണക്കാക്കേണ്ടതാണ്. ഒരു രാശിക്കു രണ്ടേകാൽ നക്ഷത്രമെന്നു കണ്ടുവല്ലൊ. അപ്പോൾ രണ്ടേകാൽ നക്ഷത്രത്തിന്നു ൧൩൫ നാഴികയാകുന്നു. ഒരു രാശി അതായതു മുപ്പതു തീയതിക്കു ൧൩൫ നാഴികയായപ്പോൾ ഒരു തീയതിക്കു നക്ഷത്രത്തിന്മേൽ നാലരനാഴിക എന്നു സിദ്ധിക്കുന്നു. അതുപോലെ ഒരു് ഇലിക്കു (കലക്കു) നക്ഷത്രത്തിന്മേൽ നാലര വിനാഴികയെന്നും കിട്ടും.

ഒരു രാശിക്കു തിഥി രണ്ടരയെന്നു കണ്ടുവല്ലൊ. അപ്പോൾ മുപ്പതു് തീയതിക്കു ൧൫൦ നാഴികയാകുന്നു. അതിനാൽ ഒരു തീയതിക്കു തിഥിയിന്മേൽ അഞ്ചു നാഴിക എന്നു സിദ്ധി

ക്കുന്നു. അതുപോലെ ഒരു ഇലിക (കലക) തിഥിയിന്മേൽ അഞ്ചുവിനാഴിക നാം കൂട്ടുന്നു.

കരണങ്ങൾ.

“തിഥ്യൎദ്ധം കരണം” അവയുടെ പേരുവിവരം താഴെ ചേൎക്കുന്നു.

സിംഹം—ബവഃ.
പുലി=വ്യാഘ്രഃ—ബാലവഃ.
പന്നി=വരാഹഃ—കൌലവഃ
കഴുത=ഖരഃ—തൈതിലഃ.
ആന=ഗജഃ—ഗരജഃ.
പശു—കവണിജഃ.
വിഷ്ടി—ഭദ്രാ.
പുള്ള്—ശകുനിഃ.
നാല്ക്കാലി—ചതുഷ്പാത്.
പാമ്പ്—സൎപ്പഃ.
പുഴ—കിംസ്തുഘ്നഃ.

ഇങ്ങനെ കരണങ്ങൾ പതിനൊന്ന്.

“ബവബാലവകൌലവതൈ-
തിലഗരജകവണിജവിഷ്ടിനാമാനി
ചരകരണാനി വിദുഃ ശു-
ക്ലപ്രഥമാന്ത്യാൎദ്ധപൂൎവ്വാണി.”

സിംഹം, പുലി, പന്നി, കഴുത, ആന, പശു, വിഷ്ടി എന്നിവ ഏഴും ചരകരണങ്ങൾ. ശേഷമുള്ള പുള്ള്, നാല്ക്കാലി, പാമ്പ്, പുഴ എന്നിവ നാലും സ്ഥിരകരണങ്ങൾ. ‘തിഥ്യൎദ്ധം കരണം’ എന്നതുകൊണ്ട് ഒരു തിഥിക്കു രണ്ടു കരണം വീതം കണക്കാക്കേണ്ടതാകുന്നു. അതിന്റെ ക്രമത്തെ പറയുന്നു.

വെളുത്തപ്രതിപദത്തിന്റെ ഉത്തരാൎദ്ധംമുതൽ കറുത്ത ചതുൎദ്ദശിയുടെ പൂൎവ്വാൎദ്ധംകൂടി പക്കങ്ങൾ ഇരുപത്തെട്ടാകുന്നു. തിഥ്യൎദ്ധം കരണമായതുകൊണ്ട് ഇരുപത്തെട്ടു തിഥികൾക്കു കൂടി ൫൬ കരണങ്ങൾ ഉണ്ട്. ഇവയെ വെളുത്തപ്രതിപദത്തിന്റെ ഉത്തരാൎദ്ധം മുതൽ ക്രമത്താലെ സിംഹം, പുലി, പന്നി, കഴുത, ആന, പശു, വിഷ്ടി എന്നീ ഏഴു ചരകരണങ്ങളെ കണക്കാക്കിക്കൊള്ളേണ്ടതാകുന്നു. ഈ ഏഴു ചരകരണങ്ങളും ൫൬ തിഥ്യൎദ്ധങ്ങളിൽ എട്ടു തവണ് ആവൎത്തിച്ചു വരുന്നതാണ്. പിന്നെ ശേഷമുള്ള കറുത്തചതുൎദ്ദശിയുടെ ഉത്തരാൎദ്ധം, കറുത്തവാവിന്റെ രണ്ടൎദ്ധങ്ങൾ, വെളുത്തപ്രതിപദത്തിന്റെ പൂൎവ്വാൎദ്ധം എന്നീ നാലു തിഥ്യൎദ്ധങ്ങൾക്കും പുള്ള്, നാല്ക്കാലി, പാമ്പ്, പുഴ എന്നീ നാലു സ്ഥിരകരണങ്ങളും ഒരിക്കൽമാത്രം വരും.

"സ്ഥിരകരണാന്യസിതചതു-
ൎദ്ദശ്യപരാൎദ്ധാദീനി ചത്വാരി
പ്രാഹുശ്ശകുനിചതുഷ്പാ-
ദ്വിരസനകിംസ്തുഘ്നനാമാനി."

എന്ന പ്രമാണം.

തിഥിസ്ഫുടം വരുത്തി കരണത്തെ അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

### യോഗങ്ങൾ.

| | | | | | |
|---|---|---|---|---|---|
| ൧. | വിഷ്കംഭഃ. | ൧൦. | ഗണ്ഡഃ. | ൧൯. | പരിഘഃ. |
| ൨. | പ്രീതിഃ. | ൧൧. | വൃദ്ധിഃ. | ൨൦. | ശിവഃ. |
| ൩. | ആയുഷ്മാൻ. | ൧൨. | ധ്രുവഃ. | ൨൧. | സിദ്ധഃ. |
| ൪. | സൌഭാഗ്യം. | ൧൩. | വ്യാഘാതഃ. | ൨൨. | സാദ്ധ്യഃ. |
| ൫. | ശോഭനഃ. | ൧൪. | ഹൎഷണഃ. | ൨൩. | ശുഭഃ. |
| ൬. | അതിഗണ്ഡഃ. | ൧൫. | വജ്രഃ. | ൨൪. | ശുക്ലഃ. |
| ൭. | സുകൎമ്മാ. | ൧൬. | സിദ്ധിഃ. | ൨൫. | ബ്രാഹ്മഃ. |
| ൮. | ധൃതിഃ. | ൧൭. | വ്യതീപാതഃ. | ൨൬. | മാഹേന്ദ്രഃ. |
| ൯. | ശൂലം. | ൧൮. | വരീയാൻ. | ൨൭. | വൈധൃതിഃ. |

ഇവ ഇരുപത്തിഏഴും നിത്യയോഗങ്ങളാകുന്നു. യോഗങ്ങളെ ചന്ദ്രാൎക്കയോഗസ്ഫുടംകൊണ്ടു വരുത്തിക്കൊള്ളേണം. ചന്ദ്രസ്ഫുടത്തിൽനിന്നു നക്ഷത്രങ്ങളെക്കാണുംപോലെ തന്നെ ചന്ദ്രാൎക്കയോഗസ്ഫുടത്തിൽനിന്നു യോഗങ്ങളെ അറിഞ്ഞുകൊള്ളേണം.

### ചാന്ദ്രമാസങ്ങൾ.

"ചാന്ദ്രാ മാസാശ്ചൈത്രവൈശാഖസംജ്ഞൌ
ജ്യേഷ്ഠാഷാഢൌ ശ്രാവണപ്രോഷ്ഠപാദൌ
ആശ്വിന്യാഖ്യഃ കാൎത്തികോ മാൎഗ്ഗശീൎഷഃ
പൌഷോ മാഘഃ ഫാൽഗുനഃ പൎവ്വനിഷ്ഠാഃ"

| | | | | | |
|---|---|---|---|---|---|
| ൧. | ചൈത്രഃ. | ൫. | ശ്രാവണഃ. | ൯. | മാൎഗ്ഗശീൎഷഃ. |
| ൨. | വൈശാഖഃ. | ൬. | പ്രോഷ്ഠപദഃ. | ൧൦. | പൌഷഃ. |
| ൩. | ജ്യേഷ്ഠഃ. | ൭. | ആശ്വിനഃ. | ൧൧. | മാഘഃ. |
| ൪. | ആഷാഢഃ. | ൮. | കാൎത്തികഃ. | ൧൨. | ഫാൽഗുനഃ. |

ചൈത്രാദി പന്ത്രണ്ടും ചാന്ദ്രമാസങ്ങളാകുന്നു. അമാവാസിയാകുന്നു ഇവയുടെ അവധി. മീനമാസത്തിലെ അമാവാസി

കഴിഞ്ഞു ശുക്ലപ്രതിപദത്തുന്നാൾ ചൈത്രമാസം ആരംഭിക്കുന്നതാകുന്നു. ചൈത്രമാസം മേടമാസത്തിൽ കറുത്തവാവുന്നാളവസാനിക്കും. പിന്നെ വൈശാഖം മുതലായ മാസങ്ങളേയും ക്രമത്താലെ അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

### പ്രഭവാദിവൎഷങ്ങൾ.

പ്രഭവാദിവൎഷങ്ങളെക്കുറിച്ചുള്ള വ്യവഹാരം കേരളത്തിൽ ചുരുക്കമാണെങ്കിലും പഞ്ചാംഗത്തിൽ കാണിക്കാറുള്ളതുകൊണ്ട് അവയെ ക്രമത്തിൽ താഴെ ചേൎക്കുന്നു.

| | | |
|---|---|---|
| ൧. പ്രഭവഃ. | ൨൧. സൎവ്വജിൽ. | ൪൧. പ്ലവംഗഃ. |
| ൨. വിഭവഃ. | ൨൨. സൎവ്വധാരീ. | ൪൨. കീലകഃ. |
| ൩. ശുക്ലഃ. | ൨൩. വിരോധീ. | ൪൩. സൌമ്യഃ. |
| ൪. പ്രമോദഃ. | ൨൪. വികൃതിഃ. | ൪൪. സാധാരണഃ. |
| ൫. പ്രജോല്പത്തിഃ. | ൨൫. ഖരഃ. | ൪൫. വിരോധികൃത്. |
| ൬. ആംഗിരസഃ. | ൨൬. നന്ദനഃ. | ൪൬. പരിതാപീ. |
| ൭. ശ്രീമുഖഃ. | ൨൭. വിജയഃ. | ൪൭. പ്രമാദീ. |
| ൮. ഭവഃ. | ൨൮. ജയഃ. | ൪൮. ആനന്ദഃ. |
| ൯. യുവഃ. | ൨൯. മന്മഥഃ. | ൪൯. രാക്ഷസഃ. |
| ൧൦. ധാതുഃ. | ൩൦. ദുൎമ്മുഖി. | ൫൦. നളഃ. |
| ൧൧. ഈശ്വരഃ. | ൩൧. ഹേവിളംബീ. | ൫൧. പിംഗളഃ. |
| ൧൨. ബഹുധാന്യഃ. | ൩൨. വിളംബീ. | ൫൨. കാലയുക്തിഃ. |
| ൧൩. പ്രമാഥീ. | ൩൩. വികാരീ. | ൫൩. സിദ്ധാൎത്ഥഃ. |
| ൧൪. വിക്രമഃ. | ൩൪. ശാൎവ്വരിഃ. | ൫൪. രൌദ്രഃ. |
| ൧൫. വിഷുഃ. | ൩൫. പ്ലവഃ. | ൫൫. ദുൎമ്മതിഃ. |
| ൧൬. ചിത്രഭാനുഃ. | ൩൬. ശുഭകൃത്. | ൫൬. ദുന്ദുഭിഃ. |
| ൧൭. സ്വഭാനുഃ. | ൩൭. ശോഭകൃത്. | ൫൭. രുധിരോൽഗാരീ. |
| ൧൮. താരണഃ. | ൩൮. ക്രോധീ. | ൫൮. രക്താക്ഷീ. |
| ൧൯. പാൎത്ഥിവഃ. | ൩൯. വിശ്വാവസുഃ. | ൫൯. ക്രോധനഃ. |
| ൨൦. വ്യയഃ. | ൪൦. പരാഭവഃ. | ൬൦. അക്ഷയഃ. |

ഈ വൎഷങ്ങൾ അറുപതും പിന്നേയും പിന്നേയും ആവൎത്തിച്ചുവരുന്നതാണ്. ഈ വൎഷസംഖ്യയെ പ്രമാണമാക്കിയാണു ഷഷ്ടിപൂൎത്തി ഭാരതഖണ്ഡത്തിൽ അനുഷ്ഠിച്ചു പോരുന്നതു്. ഈ ഓരോ വൎഷത്തിന്റേയും ഫലങ്ങളെ ശാസ്ത്രാന്തരത്തിൽ നിന്നറി

ത്തുകൊള്ളേണ്ടതാകുന്നു. പ്രഭവാദിവത്സരം തുടങ്ങുന്നതു ചൈത്രമാസാരംഭത്തിലാകുന്നു. വൎഷാധിപൻ പ്രഭവാദിസംവത്സരങ്ങളുടെ അധിപനും മാസാധിപൻ ചൈത്രാദിമാസങ്ങളുടെ അധിപനുമത്രെ ആകുന്നതു്. ഇതെല്ലാം കാലബലത്തിങ്കൽ ആവശ്യമുള്ളവയാകുന്നു.

## ഗണ്ഡാന്തം.

ഒരു രാശിക്കു രണ്ടേകാൽ നക്ഷത്രംവീതം നാലു രാശി കഴിയുമ്പോഴേക്കും ഒൻപതു നക്ഷത്രവും തീരും. കാൎത്തികക്കാൽ മേടത്തിലും കാൎത്തികമുക്കാൽ ഇടവത്തിലുമായതുകൊണ്ടു മേടരാശിയേയും ഇടവരാശിയേയുംകൂടി കാൎത്തികനക്ഷത്രം സന്ധിപ്പിച്ചിരിക്കുന്നു. ഇപ്രകാരം മകയിരം നക്ഷത്രം ഇടവമിഥുനരാശികളേയും, പുണർതം നക്ഷത്രം മിഥുനകൎക്കടകരാശികളേയും സംഘടിപ്പിച്ചിരിക്കുന്നു. എന്നാൽ ആയില്യംനക്ഷത്രം കൎക്കടകരാശിയിൽ അവസാനിച്ചു മകംനക്ഷത്രം ചിങ്ങം രാശിയിൽ തുടങ്ങുന്നതുകൊണ്ടു കൎക്കടകവും ചിങ്ങവും മേൽപ്രകാരം നക്ഷത്രങ്ങളെക്കൊണ്ടു ബന്ധിക്കപ്പെട്ടിട്ടില്ല. അതുകൊണ്ടു് ആയില്യത്തിന്റെ ഒടുക്കത്തെ പതിനഞ്ചു നാഴികയും മകത്തിന്റെ ആദ്യത്തെ പതിനഞ്ചു നാഴികയും ഗണ്ഡാന്തമാകുന്നു. ഇപ്രകാരം വൃശ്ചികമീനരാശികളിൽ അവസാനിക്കുന്ന തൃക്കേട്ടരേവതിനക്ഷത്രങ്ങളുടെ ഒടുവിലത്തെ പതിനഞ്ചു നാഴികയും ധനുമേടരാശികളിൽ തുടങ്ങുന്ന മൂലം അശ്വതി എന്നീ നക്ഷത്രങ്ങളുടെ ആദ്യത്തെ പതിനഞ്ചു നാഴികയും ഗണ്ഡാന്തമാകുന്നു.

"അശ്വിമൂലമഘാദ്യംശാഃ
പൂഷാഹീന്ദ്രാന്ത്യപാദകാഃ
ഏതേ നക്ഷത്രഗണ്ഡാന്താ
വിവൎജ്ജ്യാഃ സൎവകൎമ്മസു."

എന്നു പ്രമാണം. ഇതു കേരളസമ്പ്രദായം.

ആയില്യം, കേട്ട, രേവതി എന്നീ നക്ഷത്രങ്ങളുടെ ഒടുവിലത്തെ പതിനഞ്ചു നാഴികമാത്രമെ ഗണ്ഡാന്തമായി ചിലർ ഗണിക്കുന്നുള്ളു. അശ്വതി, മകം, മൂലം എന്നീ നക്ഷത്രങ്ങളിലുള്ള ആദി പതിനഞ്ചുനാഴിക ഗണ്ഡാന്തമാകുന്നതല്ലെന്നാണ് അവരുടെ സിദ്ധാന്തം. ഇതു നക്ഷത്രഗണ്ഡാന്തം.

കർക്കടകവൃശ്ചികമീനരാശികളുടെ ഒടുവിലത്തെ നവാംശകത്തിന്നു ലഗ്നഗണ്ഡാന്തമെന്നു പേർ.

"ശശിഭവനാളിഝഷാന്തമൃക്ഷസന്ധിഃ"

എന്നു ഹോരാശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം ഇതിന്ന് ഋക്ഷസന്ധിയെന്നും പേർ പറയാം. മേഷസിംഹധനുസ്സുകളുടെ ആദിനവാംശകം ഗണ്ഡാന്തത്തിലുൾപ്പെടുകയില്ലെന്നുള്ളതിലേക്കു നക്ഷത്രഗണ്ഡാന്തത്തിന്നു പറഞ്ഞ യുക്തിതന്നെ അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

ഓരോ തിഥിയുടേയും അവസാനം ഈരണ്ടുനാഴിക തിഥിഗണ്ഡാന്തം. തിഥിയുടെ ആദി രണ്ടുനാഴിക മുൻപറഞ്ഞ യുക്തികൊണ്ടുതന്നെ ഗണ്ഡാന്തമല്ല.

രാശ്യധിപന്മാർ.

രാശികൾ പന്ത്രണ്ടാണെന്നു പറഞ്ഞുവല്ലോ. ആ രാശികളുടെ ആധിപത്യം വഹിക്കുന്ന ഗ്രഹങ്ങളെ താഴെപ്പറയുന്നു.

"ചൊവ്വാ വെള്ളി ബുധോ/ഥ തിങ്കൾ പകലോൻ
ചാന്ദ്രിഃ കവിർഭൂമിജോ
വാഗീശശ്ശനിമന്ദസൂരയ ഇമേ
മേഷാദിരാശീശ്വരാഃ."

മേടംതുടങ്ങി ക്രമത്താലെയുള്ള രാശികളുടെ അധിപന്മാരെയാണ് മേലുദ്ധരിച്ച ശ്ലോകാർത്ഥത്തിൽ പറഞ്ഞിരിക്കുന്നത്. മേടംരാശിയുടെ അധിപൻ ചൊവ്വ. ഇടവത്തിന്റെ അധിപൻ വെള്ളി (ശുക്രൻ). മിഥുനത്തിന്റെ അധിപൻ ബുധൻ. കർക്കടകത്തിന്റെ അധിപൻ തിങ്കൾ (ചന്ദ്രൻ). ചിങ്ങത്തിന്റെ അധിപൻ പകലോൻ (ആദിത്യൻ). കന്നിയുടെ അധിപൻ ചാന്ദ്രി (ബുധൻ). തുലാത്തിന്റെ അധിപൻ കവി (ശുക്രൻ). വൃശ്ചികത്തിന്റെ അധിപൻ ഭൂമിജൻ (ചൊവ്വ). ധനുവിന്റെ അധിപൻ വാഗീശൻ (വ്യാഴം). മകരത്തിന്റെ അധിപൻ ശനി. കുംഭത്തിന്റെ അധിപൻ മന്ദൻ (ശനി). മീനത്തിന്റെ അധിപൻ സൂരി (വ്യാഴം).

ഇതിന്റെ താൽപര്യം മേടം മുതലായ ക്ഷേത്രങ്ങളുടെ അധിപന്മാർ ചൊവ്വുമുതലായ ഗ്രഹങ്ങളാണെന്നാകുന്നു. ഇതിനെത്തന്നെ പ്രകാരാന്തരേണ താഴെ പറഞ്ഞുകൊള്ളുന്നു.

| | | |
|---|---|---|
| ൧. | മേടം, വൃശ്ചികം | ചൊവ്വാക്ഷേത്രം. |
| ൨. | ഇടവം, തുലാം | ശുക്രക്ഷേത്രം. |
| ൩. | മിഥുനം, കന്നി | ബുധക്ഷേത്രം. |
| ൪. | കർക്കടകം | ചന്ദ്രക്ഷേത്രം. |
| ൫. | ചിങ്ങം | ആദിത്യക്ഷേത്രം. |
| ൬. | ധനു, മീനം | വ്യാഴക്ഷേത്രം. |
| ൭. | മകരം, കുംഭം | ശനിക്ഷേത്രം. |

ഇങ്ങനെ ഗ്രഹങ്ങളും അവയുടെ ക്ഷേത്രങ്ങളും.

### മൂലത്രികോണം.

സ്വക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തെക്കാൾ മൂലത്രികോണത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നധികം ബലമുണ്ട്. അതുകൊണ്ട് അതിനെ അറിയുന്നതിന്നായി ഗ്രഹങ്ങളുടെ മൂലത്രികോണങ്ങളെ താഴെ പറയുന്നു.

"സിംഹോ വൃഷഃ പ്രഥമഷഷ്ഠഹയാംഗതൌലി-
കുംഭാസ്ത്രികോണഭവനാനി ഭവന്തി സൂര്യാൽ."

ആദിത്യൻ തുടങ്ങിയുള്ള ഗ്രഹങ്ങളുടെ മൂലത്രികോണങ്ങളെ മേലുദ്ധരിച്ച ശ്ലോകാർദ്ധത്തിൽ പറഞ്ഞിരിക്കുന്നു.

ആദിത്യന്റെ മൂലത്രികോണം സിംഹം (ചിങ്ങം). ചന്ദ്രന്റെ മൂലത്രികോണം വൃഷം (ഇടവം). ചൊവ്വയുടെ മൂലത്രികോണം പ്രഥമരാശിയായ മേടം. ബുധന്റെ മൂലത്രികോണം ആറാംരാശിയായ കന്നി. വ്യാഴത്തിന്റെ മൂലത്രികോണം ഹയാംഗം (ധനുസ്സ്). ശുക്രന്റെ മൂലത്രികോണം തുലാം. ശനിയുടെ മൂലത്രികോണം കുംഭം.

### ഉച്ചം.

മൂലത്രികോണത്തിൽ നില്ക്കുന്ന ഗ്രഹത്തെക്കാൾ അധികം ബലം ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നുണ്ട്. അതിനാൽ ഗ്രഹങ്ങളുടെ ഉച്ചരാശികളെ അറിഞ്ഞിരിക്കേണ്ടതാവശ്യമാകയാൽ വിവരം താഴെ ചേർക്കുന്നു.

"അജവൃഷഭമൃഗാംഗനാകുളീരാ
ഝഷവണിജൌ ച ദിവാകരാദിതുംഗാഃ"

ആദിത്യൻ മുതലായ ഗ്രഹങ്ങളുടെ ഉച്ചരാശികളെ മേലുദ്ധരിച്ച ശ്ലോകാർദ്ധത്തിൽ പറഞ്ഞിരിക്കുന്നു.

ആദിത്യന്റെ ഉച്ചരാശി അജം (മേടം). ചന്ദ്രന്റെ ഉച്ചരാശി വൃഷഭം (ഇടവം). ചൊവ്വയുടെ ഉച്ചരാശി മൃഗം (മകരം). ബുധന്റെ ഉച്ചരാശി അംഗനാ (കന്നി). വ്യാഴത്തിന്റെ ഉച്ചരാശി കുളീരം (കൎക്കടകം). ശുക്രന്റെ ഉച്ചരാശി ഝഷം (മീനം). ശനിയുടെ ഉച്ചരാശി വണിൿ (തുലാം).

"അജാ വൃഷമൃഗൌ കന്യാ
കുളീരഝഷതൌലികാഃ
സൂൎയ്യാദീനാം ക്രമാദേതേ
തുംഗസംജ്ഞാഃ പ്രകീൎത്തിതാഃ."

എന്നുള്ള ശ്ലോകത്തിന്റെ താല്പൎയ്യം മേൽപറഞ്ഞിട്ടുള്ളതുതന്നെയെന്നു സ്പഷ്ടമാണല്ലോ.

സൂൎയ്യാദിഗ്രഹങ്ങളുടെ ഉച്ചരാശികളെ എളുപ്പത്തിൽ ധരിക്കുവാൻ ഒരു സൂത്രം താഴെ ചേൎക്കുന്നു.

പൂ,രം, നട,ത്തു,വാൻ, പ്രിയാ,സം.

ആദിത്യന്റെ ഉച്ചം പൂ എന്ന ഒന്നാംരാശിയായ മേടവും, ചന്ദ്രന്റെ ഉച്ചം ര എന്ന രണ്ടാംരാശിയായ ഇടവവും, ചൊവ്വയുടെ ഉച്ചം നട എന്ന പത്താംരാശിയായ മകരവും, ബുധന്റെ ഉച്ചം ത്തു എന്ന ആറാംരാശിയായ കന്നിയും, വ്യാഴത്തിന്റെ ഉച്ചം വ എന്ന നാലാംരാശിയായ കൎക്കടകവും, ശുക്രന്റെ ഉച്ചം പ്രിയ എന്ന പന്ത്രണ്ടാംരാശിയായ മീനവും, ശനിയുടെ ഉച്ചം സം എന്ന ഏഴാംരാശിയായ തുലാവും, എന്നാണല്ലോ മേൽപറഞ്ഞ സൂത്രത്തിന്റെ അൎത്ഥം. ഈ സൂത്രത്തിലെ അക്ഷരസംഖ്യയെ കടപയാദിയായി അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

കടപയാദി.

| | | | |
|---|---|---|---|
| ക=൧ | ജ=൮ | ണ=൫ | ഫ=൨ |
| ഖ=൨ | ഝ=൯ | ത=൬ | ബ=൩ |
| ഗ=൩ | ഞ=ശൂന്യം | ഥ=൭ | ഭ=൪ |
| ഘ=൪ | ട=൧ | ദ=൮ | മ=൫ |
| ങ=൫ | ഠ=൨ | ധ=൯ | യ=൧ |
| ച=൬ | ഡ=൩ | ന=ശൂന്യം | ര=൨ |
| ഛ=൭ | ഢ=൪ | പ=൧ | ല=൩ |

| | | | |
|---|---|---|---|
| വ = ൪ | സ = ൭ | ക്ഷ = ൬ | ഞ്ഞവർഗ്ഗം ൰ |
| ശ = ൫ | ഹ = ൮ | ണ്യവർഗ്ഗം ൱ | കവർഗ്ഗം ൪ |
| ഷ = ൬ | ള = ൯ | ക്രവർഗ്ഗം ൨ | ൿവർഗ്ഗം ൱ |

അകാരാദിപതിനാറും ശൂന്യം. കൂട്ടക്ഷരങ്ങൾക്ക് ഒടുക്കത്തെ അക്ഷരം പ്രധാനം. ക, ട, പ, യ എന്നീ നാലും ഒന്ന് എന്ന സംഖ്യയിൽ തുടങ്ങുന്നതുകൊണ്ടു കടപയാദി എന്നു പറയുന്നു. ഇതിനു പരൽപ്പേരെന്നും പറയും.

“കടപയവർഗ്ഗഭവൈരിഹ
പിണ്ഡാന്ത്യൈരക്ഷരൈരങ്കാഃ
നേ ഞേ ശൂന്യം ജ്ഞേയം
തഥാ സ്വരേ കേവലേ കഥിതേ.”

എന്നു വരരുചി.

അത്യുച്ചം.



ഉച്ചത്തെക്കാൾ ബലം ഗ്രഹങ്ങൾക്ക് അത്യുച്ചത്തിലുണ്ടെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഗ്രഹങ്ങളുടെ അത്യുച്ചഭോഗങ്ങളെ താഴെ പറയുന്നു.

“ദശശിഖിമനുയുക്തിഥീന്ദ്രിയാംശ-
ത്രിനവകവിംശതിഭിശ്ച തേഽസ്തനീചാഃ.”

ആദിത്യൻ മുതലായ ഗ്രഹങ്ങളുടെ ഉച്ചരാശികളിൽ ക്രമത്താലെ മേൽപറഞ്ഞ ശ്ലോകാർത്ഥത്തിലെ തീയതികൾ അത്യുച്ചങ്ങളാണെന്നറിഞ്ഞുകൊള്ളേണ്ടതാകുന്നു. ആദിത്യന്റെ ഉച്ചരാശിയായ മേടത്തിൽ പത്താംതീയതി ആദിത്യന്റെ അത്യുച്ചം. ഈ പ്രകാരം ഇടവത്തിൽ ശിഖി എന്ന മൂന്നാംതീയതി ചന്ദ്രന്റെ അത്യുച്ചം. മകരത്തിൽ മനുയുക് എന്ന ഇരുപത്തെട്ടാംതീയതി ചൊവ്വയുടെ അത്യുച്ചം. കന്നിയിൽ തിഥി എന്ന പതിനഞ്ചാംതീയതി ബുധന്റെ അത്യുച്ചം, കർക്കടകത്തിൽ ഇന്ദ്രിയം എന്ന അഞ്ചാംതീയതി വ്യാഴത്തിന്റെ അത്യുച്ചം. മീനത്തിൽ ത്രിനവകമെന്ന ഇരുപത്തേഴാംതീയതി ശുക്രന്റെ അത്യുച്ചം. തുലാത്തിൽ വിംശതി എന്ന ഇരുപതാംതീയതി ശനിയുടെ അത്യുച്ചം.

## നീചം.

“ത്യ/സ്തനീചാഃ” എന്നതുകൊണ്ടു നീചം പറഞ്ഞുകഴിഞ്ഞു. അവ അസ്തങ്ങൾ(ഏഴാംരാശികൾ)ആകുന്ന നീചങ്ങളോടു കൂടിയവയാകുന്നു എന്നൎത്ഥം. അതായതു് ആദിത്യാദിഗ്രഹങ്ങളുടെ ഉച്ചങ്ങളായി പറയപ്പെട്ട രാശികളുടെ ഏഴാംരാശികൾ അതതു ഗ്രഹങ്ങളുടെ നീചരാശികളെന്നു താല്പൎയ്യം. ആദിത്യന്റെ ഉച്ചരാശി മേടം. മേടത്തിന്റെ ഏഴാംരാശി തുലാം ആദിത്യന്റെ നീചരാശി. ഇപ്രകാരം ചന്ദ്രൻ വൃശ്ചികത്തിലും, ചൊവ്വ കൎക്കടകത്തിലും, ബുധൻ മീനത്തിലും, വ്യാഴം മകരത്തിലും, ശുക്രൻ കന്നിയിലും, ശനി മേടത്തിലും, നീചത്തെ പ്രാപിച്ചിരിക്കുന്നു എന്നു സാരം.

## അതിനീചം.

ഉച്ചത്തിന്റെ ഏഴാംരാശി നീചമെന്നു പറഞ്ഞിട്ടുള്ളതു പോലെ ഉച്ചത്തിന്റെ തീയതി നീചത്തിലാകുമ്പോൾ അതിനീചം. മേടം ആദിത്യന്നുച്ചം. അതുകൊണ്ടു മേടത്തിന്റെ ഏഴാംരാശിയായ തുലാം ആദിത്യന്നു നീചം. മേടം പത്താം തീയതി ആദിത്യന്നത്യുച്ചം. തുലാം പത്താംതീയതി ആദിത്യന്നു പരമനീചം. ഇപ്രകാരം വൃശ്ചികം മൂന്നാംതീയതി ചന്ദ്രന്റെ പരമനീചം; ഇത്യാദി ശേഷംഗ്രഹങ്ങളുടെ അതിനീചം അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

## ക്ഷേത്രമൂലത്രികോണോച്ചനിരൂപണം.

ആദിത്യന്റെ ക്ഷേത്രവും മൂലത്രികോണവും ചിങ്ങം. ചന്ദ്രന്റെ മൂലത്രികോണവും ഉച്ചവും ഇടവം. ചൊവ്വയുടെ ക്ഷേത്രവും മൂലത്രികോണവും മേടം. ബുധന്റെ ക്ഷേത്രവും മൂലത്രികോണവും ഉച്ചവും കന്നി. വ്യാഴത്തിന്റെ ക്ഷേത്രവും മൂലത്രികോണവും ധനു. ശുക്രന്റെ ക്ഷേത്രവും മൂലത്രികോണവും തുലാം. ശനിയുടെ ക്ഷേത്രവും മൂലത്രികോണവും കുംഭം. എന്നുള്ള സംഗതികൾ മുൻപെ പറഞ്ഞുവല്ലോ. എന്നാൽ മേടത്തിൽ നില്ക്കുന്ന ചൊവ്വയെ ക്ഷേത്രത്തിൽ നില്ക്കുന്നതായിട്ടോ മൂലത്രികോണത്തിൽ നില്ക്കുന്നതായിട്ടോ കണക്കാക്കേണ്ടതു് എന്നു ചോദ്യം ഉണ്ടാവും. അതുപോലെതന്നെ ബുധനേയും മറ്റുള്ള ഗ്രഹങ്ങളേയും കുറിച്ചു

സംശയമുണ്ടാകാം. ആ സംശയനിവൃത്തിക്കായി സമാധാനം താഴെ ചേർത്തുകൊള്ളുന്നു.

"സിംഹേ വിംശതിരാദിതോ, ഗവി പരേ
സർവ്വേംശകാസ്തുംഗതോ,
മേഷേ ദ്വാദശ, പഞ്ചയാഷിതി പരേ
തുംഗാ,ഥാംഗേ ദശ;
ജൂകേ പഞ്ച, ഘടേ തു വിംശതി, രമീ
മൂലത്രികോണാഹ്വയാഃ
സൂര്യാദേഃ ക്രമശോ ഗ്രഹസ്യ കഥിതാ-
ശ്ശേഷാ സ്വരാശ്യംശകാഃ."

എന്നുള്ള മുഹൂർത്തദർശനശ്ലോകപ്രകാരം ചിങ്ങത്തിൽ ആദ്യത്തെ ഇരുപതു തീയതി ആദിത്യന്റെ മൂലത്രികോണം. ശേഷമുള്ള പത്തു തീയതി ആദിത്യന്റെ സ്വക്ഷേത്രം. ഇടവത്തിൽ മൂന്നു തീയതി കഴിയുന്നതുവരെ ചന്ദ്രനുച്ചം. ശേഷം ഇരുപത്തേഴു തീയതി ചന്ദ്രന്റെ മൂലത്രികോണം. മേടത്തിൽ ആദ്യത്തെ പന്ത്രണ്ടു തീയതി ചൊവ്വയുടെ മൂലത്രികോണം. ശേഷം പതിനെട്ടു തീയതി ചൊവ്വയുടെ സ്വക്ഷേത്രം. കന്നിയിൽ ആദ്യത്തെ പതിനഞ്ചു തീയതി ബുധനുച്ചം. പിന്നത്തെ അഞ്ചു തീയതി ബുധന്റെ മൂലത്രികോണം. ശേഷമുള്ള പത്തു തീയതി ബുധന്റെ സ്വക്ഷേത്രം. ധനുവിൽ ആദ്യത്തെ പത്തു തീയതി വ്യാഴത്തിന്റെ മൂലത്രികോണം. ശേഷം ഇരുപതുതീയതി വ്യാഴത്തിന്റെ ക്ഷേത്രം. തുലാത്തിൽ ആദ്യത്തെ അഞ്ചു തീയതി ശുക്രന്റെ മൂലത്രികോണം. ശേഷം ഇരുപത്തഞ്ചു തീയതി ശുക്രന്റെ ക്ഷേത്രം. കുംഭത്തിൽ ആദ്യത്തെ ഇരുപതു തീയതി ശനിയുടെ മൂലത്രികോണം. ശേഷം പത്തുതീയതി സ്വക്ഷേത്രം.

മുൻപ് ഉദ്ധരിച്ച മുഹൂർത്തദർശനത്തിലെ പദ്യം കേരളീയരുടെ താളിയോലഗ്രന്ഥങ്ങളിൽ കണ്ടപ്രകാരമാണ് ഇവിടെ ചേർത്തിട്ടുള്ളത്. എന്നാൽ ഈ പദ്യം നാഗരലിപികളിൽ അച്ചടിച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ വ്യത്യാസമായിട്ടാണു കാണുന്നത്.

"ജൂകേ പഞ്ചദശാഭ്രഗ്ഘടേ ഇമേ മൂലത്രികോണാഹ്വയാഃ"

എന്നാണ് അച്ചടിച്ചപുസ്തകങ്ങളിൽ കാണുന്ന മൂന്നാംപാദം. ഇതുപ്രകാരം ശുക്രനു തുലാത്തിൽ ആദ്യത്തെ പതിനഞ്ചു തീയതി

മൂലത്രികോണമെന്നു കിട്ടുന്നു. ഭൂതസംഖ്യ ഉപയോഗിക്കാതെ എഴുതിയിരിക്കുന്ന ഈ ശ്ലോകത്തിൽ 'ശുക്രേ പഞ്ച, ഘടേ തു വിംശതി' എന്നതിനെ ആരോ വ്യത്യസ്തപ്പെടുത്തി 'ശുക്രേ പഞ്ചദശാഭ്രദൃഗ്. ഘടേ ഇമേ' എന്നെഴുതിയതായി തോന്നുന്നു. അഭ്രദൃക് എന്ന ഭൂതസംഖ്യയെ ഉപയോഗിച്ചു വിംശതിയെ വരുത്തിയിരിക്കുന്നതു മുഴച്ചുനില്ക്കുന്നപോലെ തോന്നുന്നു.

"വിംശതിരംശാഃ സിംഹേ
ത്രികോണമപരേ സ്വഭവനമർക്കസ്യ
ഉച്ചം ഭാഗത്രിതയം
വൃഷ ഇന്ദോഃ സ്യാത് ത്രികോണമപരേഽംശാഃ.
ദ്വാദശഭാഗാ മേഷേ
ത്രികോണമപരേ സ്വഭം തു ഭൗമസ്യ
ഉച്ചമഥോ കന്യായാം
ബുധസ്യ തുംഗാംശകൈഃ സദാ ചിന്ത്യം.
പരതസ്ത്രികോണജാതം
പഞ്ചഭിരംശൈഃ സ്വരാശിജം പരതഃ
ദശഭാഗൈർജ്ജീവസ്യ
ത്രികോണമപരം സ്വഭം ചാപേ.
ശുക്രസ്യ ച തിഥയോഽംശാ-
സ്ത്രികോണമപരം സ്വഭം തുലായാം തു
കുംഭേ ത്രികോണനിജഭേ
രവിജസ്യ രവേര്യഥാ സിംഹേ."

എന്നുള്ള സാരാവലിയും 'ശുക്രേ പഞ്ചദശ' എന്നതിനെത്തന്നെ സമർത്ഥിക്കുന്നു.

"തുലായാം പഞ്ചമോ ഭാഗ-
സ്ത്രികോണമപരം ഗൃഹം."

എന്നുള്ള ദൈവജ്ഞകാമധേനുവിൽ കാണുന്ന വാക്യം കേരളപാഠത്തെ സമൂലമാക്കുന്നു.

സാരാവലിയിലെ അഭിപ്രായത്തെ സ്വീകരിച്ചെഴുതിക്കാണുന്ന ആചാര്യന്മാർ അനേകമുണ്ട്. എന്നാൽ കേരളീയരായ നമുക്കെല്ലാവർക്കും കേരളസമ്പ്രദായത്തെ അനുസരിക്കുന്നതു തന്നെ ശോഭനം.

### ഗ്രഹങ്ങളുടെ വൎണ്ണം.

ആദിത്യൻ മുതലായ ഗ്രഹങ്ങളുടെ വൎണ്ണങ്ങളെപ്പറയുന്നു.

"രക്തശ്യാമോ ഭാസ്കരോ ഗൌര ഇന്ദു-
ൎന്നാത്യുച്ചാംഗോ രക്തഗൌരശ്ച വക്രഃ
ദൂൎവ്വാശ്യാമോ ജ്ഞോ ഗുരുൎഗ്ഗൌരഗാത്രഃ
ശ്യാമശ്ശുക്രോ ഭാസ്കരിഃ കൃഷ്ണദേഹഃ."

ആദിത്യൻ ചുവപ്പ്, കറുപ്പ് എന്നു രണ്ടു വൎണ്ണങ്ങളോടുകൂടിയവനാകുന്നു. ചന്ദ്രൻ ധവളവൎണ്ണൻ. ചൊവ്വയുടെ ശരീരം അതിദീൎഘമല്ലാത്തതും വൎണ്ണം ചുവപ്പോടുകൂടിയ വെളുപ്പും ആകുന്നു. ബുധൻ കറുകപോലെ ശ്യാമവൎണ്ണനാകുന്നു. വ്യാഴം ധവളവൎണ്ണമുള്ളവനാണ്. ശുക്രൻ ശ്യാമവൎണ്ണനാകുന്നു (ഇരുനിറമെന്നു താൽപൎയ്യം). ശനിയുടെ വൎണ്ണം കറുപ്പാകുന്നു.

### ഗ്രഹങ്ങളുടെ പുംസ്ത്രീനപുംസകത്വാദിഭേദം.

"ബുധസൂൎയ്യസുതൌ നപുംസകാഖ്യൌ
ശശിശുക്രൌ യുവതീ നരാസ്തു ശേഷാഃ."

ബുധൻ സ്ത്രീനപുംസകവും, ശനി പുന്നപുംസകവും, ചന്ദ്രനും ശുക്രനും സ്ത്രീകളും, ശേഷമുള്ളവ പുരുഷഗ്രഹങ്ങളുമാകുന്നു.

### ഗ്രഹങ്ങളുടെ വൎണ്ണാധിപത്യം.

"വിപ്രാദിതശ്ശുക്രഗുരു കുജാൎക്കൌ
ശശീ ബുധശ്ചേത്യസിതോഽന്ത്യജാനാം."

ശുക്രനും വ്യാഴവും ബ്രാഹ്മണാധിപതികൾ. ചൊവ്വയും ആദിത്യനും ക്ഷത്രിയാധിപതികൾ. ചന്ദ്രൻ വൈശ്യാധിപൻ. ബുധൻ ശൂദ്രാധിപൻ. ശനി അന്ത്യജാതികളുടെ അധിപൻ.

### ഗ്രഹങ്ങളുടെ ഗുണവിഭാഗം.

"ചന്ദ്രാൎക്കജീവാ ജ്ഞസിതൌ കുജാൎക്കീ
യഥാക്രമം സത്വരജസ്തമാംസി."

ചന്ദ്രനും ആദിത്യനും വ്യാഴവും സത്വഗുണത്തിന്റെ അധിപതികൾ. ബുധശുക്രന്മാർ രജോഗുണത്തിന്റെയും, ചൊവ്വയും ശനിയും തമോഗുണത്തിന്റെയും അധിപതികൾ ആകുന്നു.

ഗ്രഹങ്ങളുടെ ദൃഷ്ടിസ്ഥാനങ്ങൾ.

"സൌരിസ്തൃതീയദശമൌ
ഗുരുസ്ത്രികോണം, കുജസ്തു ചതുരശ്രം
പശ്യതി സമഗ്ര;മിതരേ
ചരണവിവൃദ്ധ്യാഥ; സപ്തമം സർവ്വേ."

ശനിക്കു മൂന്നിലും പത്തിലും, വ്യാഴത്തിന് അഞ്ചിലും ഒൻപതിലും, ചൊവ്വക്കു നാലിലും എട്ടിലും പൂർണ്ണദൃഷ്ടിയുണ്ട്. മററുള്ള ഗ്രഹങ്ങൾക്കു മൂന്നിലും പത്തിലും കാൽദൃഷ്ടിയും, അഞ്ചിലും ഒൻപതിലും അരദൃഷ്ടിയും, നാലിലും എട്ടിലും മുക്കാൽദൃഷ്ടിയും ഉണ്ട്. എല്ലാഗ്രഹങ്ങൾക്കും ഏഴിൽ പൂർണ്ണദൃഷ്ടിയുള്ളതാകുന്നു.

ഗ്രഹങ്ങളുടെ ബന്ധുശത്രുസമന്മാർ.

സത്യാചാര്യമതത്തെ അനുസരിച്ചു ഗ്രഹങ്ങളുടെ ബന്ധുശത്രുസമന്മാരെക്കണ്ടുപിടിക്കുവാനുള്ള മാർഗ്ഗം താഴെ ചേർക്കുന്നു.

"സുഹൃദസ്ത്രികോണഭവനാൽ
ഗ്രഹസ്യ സുതഭേ വ്യയേഥ ധനഭവനേ
സ്വജനേ നിധനേ ധർമ്മേ
സ്വോച്ചേ ച ഭവന്തി നോ ശേഷാഃ."

എല്ലാ ഗ്രഹങ്ങൾക്കും തന്റെ മൂലത്രികോണത്തിന്റെ അഞ്ച്, പന്ത്രണ്ട്, രണ്ട്, നാല്, എട്ട്, ഒൻപത് ഈ രാശികളുടെ അധിപന്മാരും ഉച്ചരാശിയുടെ അധിപനും ബന്ധുക്കളാകുന്നു. ഇതിൽ രണ്ടുരാശിയുടെ അധിപതി ബന്ധുവെന്നും, ഒരു രാശിയുടേയും ആധിപത്യമില്ലാത്തവൻ ശത്രു എന്നും, ഒരു രാശിയുടെ മാത്രം ആധിപത്യമുള്ളവൻ സമനെന്നും അറിഞ്ഞുകൊള്ളേണ്ടതാകുന്നു. ഈ ക്രമത്തിൽ ആദിത്യന്റെ ബന്ധുശത്രുസമന്മാരെക്കണ്ടുപിടിക്കേണ്ട ക്രമം താഴെ കാണിക്കുന്നു.

ആദിത്യന്റെ മൂലക്ഷേത്രം ചിങ്ങം. അതിന്റെ അഞ്ചാം രാശിയായ ധനുവിന്റെ അധിപൻ വ്യാഴം. പന്ത്രണ്ടാംരാശിയായ കർക്കടകത്തിന്റെ അധിപൻ ചന്ദ്രൻ. രണ്ടാംരാശി

യായ കന്നിയുടെ അധിപൻ ബുധൻ. നാലാംരാശിയായ വൃശ്ചികത്തിന്റെ അധിപൻ ചൊവ്വ. എട്ടാംരാശിയായ മീനത്തിന്റെ അധിപൻ വ്യാഴം. ഒൻപതാംരാശിയായ മേടത്തിന്റെ അധിപൻ ചൊവ്വ. ആദിത്യന്റെ ഉച്ചരാശിയായ മേടത്തിന്റെ അധിപൻ ചൊവ്വ.

മേൽപറഞ്ഞ ഗണനയിൽ ചൊവ്വ മൂന്നുപ്രാവശ്യം വന്നിട്ടുള്ളതുകൊണ്ട് ആദിത്യന്റെ ബന്ധുതന്നെ ചൊവ്വ. വ്യാഴം രണ്ടുതവണ വന്നിട്ടുള്ളതുകൊണ്ടു വ്യാഴവും ആദിത്യന്റെ ബന്ധുതന്നെ. ചന്ദ്രൻ ഒരിക്കലേ വന്നിട്ടുള്ളു എങ്കിലും ബന്ധുതന്നെ. എന്തുകൊണ്ടെന്നാൽ ആദിത്യചന്ദ്രന്മാൎക്ക് ഓരോ ക്ഷേത്രംമാത്രമുള്ളതുകൊണ്ട് അവർ ഒരുപ്രാവശ്യം ഗണനയിൽപെട്ടാലും ബന്ധുക്കളായി വിചാരിച്ചുകൊള്ളണമെന്നു സാമാന്യസിദ്ധാന്തം.

ബുധൻ ഒരു പ്രാവശ്യം മാത്രം വന്നിട്ടുള്ളതുകൊണ്ടു സമൻ. ശുക്രനും ശനിയും മേൽപറഞ്ഞ ഗണനയിൽപെടാത്തതുകൊണ്ട് ആദിത്യന്റെ ശത്രുക്കൾ. അപ്പോൾ ആദിത്യന്റെ ബന്ധുക്കൾ ചന്ദ്രൻ, ചൊവ്വയും, വ്യാഴവും. ശത്രുക്കൾ ശുക്രനും ശനിയും; ബുധൻ സമൻ.

ഇപ്രകാരം ചന്ദ്രൻ മുതലായ ഗ്രഹങ്ങളുടെ ബന്ധുശത്രുസമന്മാരെ കണക്കാക്കിക്കൊള്ളേണ്ടതാകുന്നു.

"ശത്രൂ മന്ദസിതൌ സമശ്ശശിസുതോ
മിത്രാണി ശേഷാ രവേഃ
തീക്ഷ്ണാംശുൎഹിമരശ്മിജശ്ച സുഹൃദൌ
ശേഷാസ്സമാശ്ശീതഗോഃ
ജീവേന്ദൂഷ്ണകരാഃ കുജസ്യ സുഹൃദോ
ജ്ഞോഽരിസ്സിതാൎക്കീ സമൌ
മിത്രേ സൂൎയ്യസിതൌ ബുധസ്യ ഹിമഗു-
ശ്ശത്രുസ്സമാശ്ചാപരേ.

സൂരേസ്സൌമ്യസിതാവരീ രവിസുതോ
മദ്ധ്യഃ പരേ ത്വന്യഥാ
സൌമ്യാൎക്കീ സുഹൃദൌ സമൌ കുജഗുരൂ
ശുക്രസ്യ ശേഷാവരീ

ശുക്രജ്ഞൗ സുഹൃദൗ സമസ്സുരഗുരുഃ-
സ്സൗരസ്യ ചാന്യേഽരയോ
യേ പ്രോക്താസ്സുഹൃദസ്ത്രികോണഭവനാ-
ത്തേഽമീ മയാ കീർത്തിതാഃ."

ആദിത്യന്റെ ശത്രുക്കൾ ശനിശുക്രന്മാരും, സമൻ ബുധനും, ശേഷമുള്ളവർ ബന്ധുക്കളുമാകുന്നു. ചന്ദ്രന്റെ ബന്ധുക്കൾ ആദിത്യബുധന്മാരും, സമന്മാർ ശേഷമുള്ളവരുമാകുന്നു. ചൊവ്വയുടെ സുഹൃത്തുക്കൾ ഗുരുചന്ദ്രാദിത്യന്മാരും, ശത്രു ബുധനും, സമന്മാർ ശുക്രമന്ദന്മാരുമാകുന്നു. ബുധന്റെ ബന്ധുക്കൾ ആദിത്യശുക്രന്മാരും, ശത്രു ചന്ദ്രനും, സമന്മാർ ശേഷമുള്ളവരുമാകുന്നു. വ്യാഴത്തിന്റെ ശത്രുക്കൾ ബുധശുക്രന്മാരും, സമൻ ശനിയും ബന്ധുക്കൾ ശേഷമുള്ളവരുമാകുന്നു. ശുക്രന്റെ ബന്ധുക്കൾ ബുധമന്ദന്മാരും, സമന്മാർ കുജഗുരുക്കളും, ശത്രുക്കൾ ശേഷമുള്ളവരുമാകുന്നു. ശനിയുടെ ബന്ധുക്കൾ ബുധശുക്രന്മാരും, സമൻ വ്യാഴവും, ശത്രുക്കൾ ശേഷമുള്ളവരുമാകുന്നു. മൂലത്രികോണത്തെ ആശ്രയിച്ചു കല്പിക്കപ്പെട്ട ബന്ധുശത്രുസമന്മാരെ ഇപ്പോൾ മുഴുവനും പറഞ്ഞുകഴിഞ്ഞു.

ഗ്രഹങ്ങളുടെ ബന്ധുശത്രുസമന്മാരെ എളുപ്പത്തിൽ ഓർമ്മവയ്ക്കുവാനുള്ള ഉപായം താഴെ ചേർക്കുന്നു.

"കവിമിദ്ഭോദതേ ചിഹ്നം
രമവ്യർമാത്മശോഭനം
ഗതിവിഷ്ണുസ്ത്രിയോ ഭാനു-
വീണാവേണുർവിഷാത്മനഃ.

മാതൃശോഭാ ഭവേത്തന്ന
തവ ക്ഷാതം ശിവാസൂനേ!
സതതം തവ ശോഭാഗ്നി-
ർബന്ധുശത്രുസമാ ഇമേ."

ഇവിടെ ഗ്രഹങ്ങളെയെല്ലാം ആഴ്ചക്രമത്തിൽ അതായതു് ആദിത്യൻ, ചന്ദ്രൻ, ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്ന ക്രമത്തിൽ അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

നാലാംഭാവം ബന്ധുവും ആറാംഭാവം ശത്രുവുമാണെന്നു പ്രസിദ്ധമായതുകൊണ്ട് അഞ്ചാംഭാവം സമനാണെന്ന് ഇവിടെ കല്പിച്ചിരിക്കുന്നു. അതുകൊണ്ടു നാലെന്നുള്ള സംഖ്യ ബന്ധുവിനേയും ആറു ശത്രുവിനേയും അഞ്ചു സമനേയും കുറിക്കുന്നു എന്നറിഞ്ഞുകൊള്ളണം.

മേൽപറഞ്ഞ ശ്ലോകങ്ങളിലെ ഒന്നാംശ്ലോകത്തിലെ ഒന്നാം പാദത്തെ നിരൂപിക്കാം.

കവിഭിശ്ശോഭതേ ചിഹ്നം.

ക എന്ന് ഒന്ന് അതുകൊണ്ട് ഒന്നാമത്തെ ഗ്രഹമായ ആദിത്യന്റെ ബന്ധുശത്രുസമന്മാരെ അതാതക്ഷരസംഖ്യകളെക്കൊണ്ട് ആ പാദത്തിൽ പറഞ്ഞിരിക്കുന്നതായി ധരിക്കണം. വ നാലു ബന്ധുവായതുകൊണ്ടു ചന്ദ്രൻ ആദിത്യന്റെ ബന്ധു. ഭ നാലായതുകൊണ്ട് ചൊവ്വ ആദിത്യന്റെ ബന്ധു. ശ അഞ്ചായതുകൊണ്ടു ബുധൻ ആദിത്യന്റെ സമൻ. ഭ നാലായതുകൊണ്ടു വ്യാഴം ആദിത്യന്റെ ബന്ധു. ത ആറായതുകൊണ്ടു ശുക്രൻ ആദിത്യന്റെ ശത്രു. ച ആറായതുകൊണ്ടു ശനി ആദിത്യന്റെ ശത്രു. ഹ്നം എന്ന ശൂന്യം പാദപൂരണത്തിനമാത്രം.

തവ ക്ഷാതം ശിവാത്മനേ!

ത എന്ന് ആറായതുകൊണ്ട് ആറാമത്തെ ഗ്രഹമായ ശുക്രന്റെ ബന്ധുശത്രുസമന്മാരെ ആ പാദത്തിൽ പറഞ്ഞിരിക്കുന്നു.

വ എന്ന നാലാകയാൽ ശുക്രൻ കഴിഞ്ഞു പിന്നത്തെ ഗ്രഹമായ ശനി ശുക്രന്റെ ബന്ധു. ക്ഷ ആറായതുകൊണ്ടും, ശനി കഴിഞ്ഞാൽ പിന്നെ ആദിത്യൻ ആഴ്ചക്രമത്തിൽ തുടങ്ങുന്നതുകൊണ്ടും, ആദിത്യൻ ശുക്രന്റെ ശത്രുവാകുന്നു. ത ആറായതുകൊണ്ടു ചന്ദ്രൻ ശുക്രന്റെ ശത്രു. ശ അഞ്ചായതുകൊണ്ടു ചൊവ്വ ശുക്രന്റെ സമൻ. വ നാലായതുകൊണ്ടു ബുധൻ ശുക്രന്റെ ബന്ധു. മ അഞ്ചായതുകൊണ്ടു വ്യാഴം ശുക്രന്റെ സമൻ. ന ശൂന്യമായതുകൊണ്ടു ശുക്രന ശുക്രൻ ആരായിരിക്കുമെന്നുള്ള വിവക്ഷക്ക് അവകാശമില്ലെന്നുള്ളതിനെ കാണിച്ചിരിക്കുന്നു.

ഈ ചെറിയ രണ്ടുശ്ലോകങ്ങളിൽ പറഞ്ഞിരിക്കുന്ന സമ്പ്രദായം ലഘുവാകയാൽ അല്പപരിചയംകൊണ്ട് എല്ലാവക്കും സ്വാധീനമാക്കാവുന്നതാകുന്നു.

## തത്കാലബന്ധുശത്രുക്കൾ.

"മേഷൂരണാംബുസഹജായധനവ്യയേഷു
യോ യസ്യ തിഷ്ഠതി, സ തസ്യ സുഹൃൽ തദാനീം
അന്ന്യേഷു വൈർയ്യു,ഭയഥാരിസുഹൃത്വയോഗാത്
ജ്ഞേയോ ഗ്രഹോധിസുഹൃദത്ത്യരിസുഹൃത്സമശ്ച."

മേഷൂരണം = പത്താമെടം. അംബു = നാലാമെടം. സഹജം = മൂന്നാമെടം. ആയം = പതിനൊന്നാമെടം. ധനം = രണ്ടാമെടം. വ്യയം = പന്ത്രണ്ടാമെടം. ഒരു ഗ്രഹത്തിൻെറ പത്താമെടത്തൊ, നാലാമെടത്തൊ, മൂന്നാമെടത്തൊ, പതിനൊന്നാമെടത്തൊ, രണ്ടാമെടത്തൊ, പന്ത്രണ്ടാമെടത്തൊ നില്ക്കുന്ന ഗ്രഹം ആ ഗ്രഹത്തിൻെറ തൽക്കാലബന്ധുവായി ഭവിക്കുന്നു. മററു ഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ ശത്രുക്കളുമാകുന്നു.

## അതിബന്ധ്വാദിനിരൂപണം.

നിസൎഗ്ഗബന്ധുവിന്നു തൽക്കാലബന്ധുത്വമുണ്ടായാൽ അതിബന്ധു. നിസൎഗ്ഗസമന്നു തൽക്കാലബന്ധുത്വമുണ്ടായാൽ ബന്ധു. നിസൎഗ്ഗശത്രുവിന്നു തൽക്കാലബന്ധുത്വമുണ്ടായാൽ സമൻ. നിസൎഗ്ഗശത്രുവിന്നു തൽക്കാലശത്രുത്വമുണ്ടായാൽ അതിശത്രു. നിസൎഗ്ഗസമന്നു തൽക്കാലശത്രുത്വമുണ്ടായാൽ ശത്രു. നിസൎഗ്ഗബന്ധുവിന്നു തൽക്കാലശത്രുത്വമുണ്ടായാൽ സമൻ. ഇപ്രകാരമുള്ള ഭേദങ്ങളേയും ചിന്തിച്ചുകൊള്ളണം.

## രാശികൾ.

രാശികൾ പന്ത്രണ്ടെന്നും അവയുടെ പേരുകൾ ഇന്നിന്നവയെന്നും മുൻപു പറഞ്ഞിട്ടുണ്ട്.

## രാശിപൎയ്യായങ്ങൾ.

"സ്ഥാനം ക്ഷേത്രമിതി ഭേ
ഗൃഹസ്യ പൎയ്യായനാമ നിഖിലമപി
രാശീനാം നാമ സ്യാൽ
ഋക്ഷമിതി രാശിതാരയോരുഭയോഃ."

സ്ഥാനമെന്നും, ക്ഷേത്രമെന്നും, ഗൃഹത്തിൻെറ നിഖിലപൎയ്യായങ്ങളും രാശികളുടെ നാമമായി ഭവിക്കുന്നു. ഭം എന്നും ഋക്ഷമെന്നും രാശിതാരങ്ങൾ രണ്ടിൻേറയും പൎയ്യായങ്ങൾ,

മേഷാദിരാശികളുടെ പേരുകൾ.

"ക്രിയതാവുരജ്ജൂതുമകുളീര-
ലേയപാഥോനജൂകകൌർപ്പ്യാഖ്യാഃ
തൌക്ഷിക ആകോകേരോ
ഹൃദ്രോഗശ്ചാന്ത്യഭഞ്ചേത്ഥം."

മേടത്തിന്ന ക്രിയം, ഇടവത്തിന്ന താവുരു, മിഥുനത്തിന്ന ജൂതുമം, കർക്കടകത്തിന്ന കുളീരം, ചിങ്ങത്തിന്ന ലേയം, കന്നിക്ക പാഥോനം, തുലാത്തിന്ന ജൂകം, വൃശ്ചികത്തിന്ന കൌർപ്പി, ധനുവിന്ന തൌക്ഷികം, മകരത്തിന്ന് ആകോകേരം, കുംഭത്തിന്ന ഹൃദ്രോഗം, അന്ത്യമായ മീനത്തിന്ന ചേത്ഥം എന്നും പേരുകൾ ഉണ്ട്. മീനത്തിന്ന ചേത്ഥസി എന്നുകൂടി പേരുണ്ട്.

"താവുരസ്സൗരഭേയശ്ച
വൃഷോ വൃഷഭവാചകഃ
മിഥുനം ജൂതുമം പ്രാഹുർ
ദ്വയുഗ്മമിതി ചാപരേ.
കുളീരഃ കർക്കടഃ കർക്കി
ശൃകാടശ്ചാഭിധീയതേ
സിംഹോ ലേയോ മൃഗേന്ദ്രശ്ച
കന്യാ സ്ത്രീ കന്യകാപി ച.
വൃശ്ചികോ മധുപഃ കൌർപ്പീ
ധനുർദ്ധന്വീ ച തൌക്ഷികഃ
ആകോകേരോ മൃഗോ നക്രോ
മകരഃ സംപ്രഗീയതേ.
കുംഭഃ കലശനാമാ സ
ഹൃദ്രോഗ ഇതി ചോച്യതേ
അനിമേഷാഝഷാ മീനാ
ശ്ചാന്ത്യശ്ചേത്ഥസിരിത്യപി."

എന്നുള്ള വചനങ്ങളെക്കൊണ്ടു മേൽപറഞ്ഞ അഭിപ്രായങ്ങൾ സ്പഷ്ടമായല്ലൊ. അന്ത്യഭം ചേത്ഥം എന്നതിനെ അന്ത്യഭം ച ഇത്ഥം എന്ന പദച്ഛേദംചെയ്തു ചിലർ വ്യാഖ്യാനിക്കുന്നു. അതു സമഞ്ജസമല്ല. 'ഹൃദ്രോഗശ്ചേത്ഥസിഃ ക്രമശഃ' എന്ന ചില കൈയെഴുത്തുപുസ്തകങ്ങളിൽ കാണുന്നപാഠം സംശയത്തെ നിരാ

കരിക്കും. അപിശബ്ദം ചേതഃ എന്നതിനോടുകൂടെ സമുച്ചയിച്ചിരിക്കുന്നു. ചേതസ്സും ചേതസിയും പര്യായശബ്ദങ്ങൾതന്നെ. ഇതെല്ലാം പ്രശ്നോത്തരത്തിൽ സ്പഷ്ടമാകുന്നു.

രാശികളുടെ സ്വഭാവം മുതലായവ.

"മത്സ്യൗ ഘടീ നൃമിഥുനം സഗദം സവീണം
ചാപീ നരോഽശ്വജഘനോ മകരോ മൃഗാസ്യഃ
തൗലീ സസസ്യദഹനാ പ്ലവഗാ ച കന്യാ
ശേഷാഃ സ്വനാമസദൃശാഃ സ്വചരാശ്ച സർവ്വേ."

അന്യോന്യപുച്ഛാഭിമുഖമായ രണ്ടു മത്സ്യങ്ങളുടെ ആകൃതിപോലെയുള്ള ആകൃതിയോടുകൂടിയതാകുന്നു മീനം രാശി. ഒഴിഞ്ഞ കുടത്തെ ധരിച്ചിരിക്കുന്ന ഒരു പുരുഷന്റെ ആകൃതിയാകുന്നു കുംഭംരാശി. ഗദയെ ധരിച്ചിരിക്കുന്ന പുരുഷനും വീണയെ ധരിച്ചിരിക്കുന്ന സ്ത്രീയുംകൂടി ഗാഢാശ്ലേഷംചെയ്തിരിക്കുന്ന ആകൃതിയാകുന്നു മിഥുനംരാശി. അരയ്ക്കുമീതെ നരാകൃതിയും കയ്യിൽ വില്ലു ധരിച്ചും അരയ്ക്കുകീഴെ അശ്വാകൃതിയുമാകുന്നു ധനുരാശി. മൃഗത്തിന്റെ മുഖവും മകരത്തിന്റെ ശരീരവുമുള്ള ജന്തുവിന്റെ ആകൃതിയാകുന്നു മകരം രാശി. തുലാസ്സും ധരിച്ചു തെരുവീഥിയിൽ ഇരിക്കുന്ന പുരുഷന്റെ ആകൃതിയാകുന്നു തുലാംരാശി. കയ്യിൽ സസ്യാഗ്നികളെ ധരിച്ചു തോണിയിലിരിക്കുന്ന ഒരു കന്യകയുടെ ആകൃതിയാകുന്നു കന്നിരാശി. മേൽപറഞ്ഞ രാശികളിൽനിന്നു ശേഷങ്ങളായ രാശികൾ മേഷം, വൃഷഭം, കർക്കടകം, സിംഹം, വൃശ്ചികം എന്നിവയാകുന്നു. ഈ രാശികൾ അതതിന്റെ നാമധേയംകൊണ്ടുതന്നെ ദ്യോതിപ്പിക്കപ്പെട്ട അർത്ഥത്തോടു സദൃശമായ ജന്തുക്കളെ ബോധിപ്പിക്കുന്നവയാകുന്നു. അതായതു മേടം ആടുപോലെ, ഇടവം കാളപോലെ, കർക്കടകം ഞണ്ടുപോലെ, ചിങ്ങം സിംഹംപോലെ, വൃശ്ചികം തേളുപോലെ എന്നു താൽപര്യം. രാശിയുടെ സഞ്ചാരസ്ഥാനം ഭക്ഷണം മുതലായവയെല്ലാം അതതുകളുടെ ആകൃതിയുള്ള ജന്തുക്കളുടേതുപോലെ ഊഹിച്ചറിഞ്ഞുകൊള്ളേണ്ടതാകുന്നു. അതായതു മീനം മത്സ്യമായതുകൊണ്ടു ജലത്തിലും ചിങ്ങം സിംഹമായതുകൊണ്ടു കാട്ടിലും സഞ്ചരിക്കുന്നു എന്നും മേടം ആടായതുകൊണ്ട് ഇല മുതലായവ വേഗത്തിൽ ഭക്ഷിക്കുന്നു എന്നും ചിങ്ങം സിംഹമായതുകൊണ്ടു മാംസാദി

പരിശ്രമംകൂടാതെ ക്ഷേപിക്കുമെന്നുമിത്യാദി അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

കാലാംഗാനി.

"ശീർഷാസ്യബാഹുഹൃദയം
 ജഠരകടീവസ്തിമേഹനോരുയുഗം
ജാനു ജംഘേ ചരണൌ
 കാലസ്യാംഗാനി രാശയോഽജാദ്യാഃ."

മേടം മുതലായ രാശികൾ കാലപുരുഷന്റെ അംഗങ്ങളായി കല്പിച്ചിരിക്കുന്നപ്രകാരം പറയുന്നു. മേടം ശിരസ്സും, ഇടവം മുഖവും, മിഥുനം കഴുത്തു കൈ മുതലായവയും, കർക്കടകം ഹൃദയവും, ചിങ്ങം വയറും, കന്നി അരക്കെട്ടും, തുലാം വസ്തിപ്രദേശവും, വൃശ്ചികം ഗുഹ്യപ്രദേശവും, ധനു തുടകളും, മകരം മുട്ടുകളും, കുംഭം കണങ്കാലുകളും, മീനം ചരണങ്ങളുമാകുന്നു എന്നു താൽപര്യം.

ഓജയുഗ്മങ്ങൾ.

"അയുഗോജാഖ്യം വിഷമം
സമാനം യുഗ്മയുഗസംജ്ഞിതന്തു സമം."

ഒററയായ രാശികൾക്ക് അയുക് എന്നും ഓജമെന്നും വിഷമമെന്നും, ഇരട്ടയായ രാശികൾക്കു യുക് എന്നും യുഗ്മമെന്നും സമമെന്നും പേരുകൾ ഉണ്ട്.

മേടം, മിഥുനം, ചിങ്ങം, തുലാം, ധനു, കുംഭം എന്നിവ ൬-ം ഓജരാശികൾ. ഈ രാശികൾക്കുതന്നെ ക്രൂരരാശികൾ എന്നും പുരുഷരാശികൾ എന്നുംകൂടി പേരുകൾ ഉണ്ട്.

ഇടവം, കർക്കടകം, കന്നി, വൃശ്ചികം, മകരം, മീനം എന്നിവ ൬-ം യുഗ്മരാശികൾ. ഇവക്കു സൌമ്യരാശികളെന്നും സ്ത്രീരാശികളെന്നുംകൂടി പേരുകൾ ഉണ്ട്. 'ക്രൂരഃ സൌമ്യേ പുരുഷവനിതേ തേ' എന്നു പ്രമാണം.

ചരസ്ഥിരോഭയരാശികൾ.

മേഷാദി പന്ത്രണ്ടു രാശികളെയും ചരസ്ഥിരോഭയമെന്നു മൂന്നുവിധത്തിൽ വിഭജിച്ചിരിക്കുന്ന 'ഹരത ചരാഗദ്വിദേഹാ' എന്ന പ്രമാണപ്രകാരം മേടം ചരം, ഇടവം സ്ഥിരം, മിഥുനം ഉഭയ

എന്നീക്രമത്തിൽ കണ്ടുകൊൾക. അപ്പോൾ മേടം, കർക്കടകം, തുലാം, മകരം എന്നീ നാലും ചരരാശികളും; ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം എന്നീ നാലും സ്ഥിരരാശികളും; മിഥുനം, കന്നി, ധനു, മീനം എന്നീ നാലും ഉഭയരാശികളും ആണെന്നു സിദ്ധിക്കുന്നു.

രാശികളുടെ വർണ്ണം.

"വിപ്രാദികം വർണ്ണചതുഷ്ടയം തു
ക്രമേണ മീനാദി പുനഃ പുനഃ സ്യാത്."

ബ്രാഹ്മണാധിപത്യമുള്ള രാശികൾ മീനം, കർക്കടകം, വൃശ്ചികം എന്ന മൂന്നും, ക്ഷത്രിയാധിപത്യമുള്ളവ മേടം, ചിങ്ങം, ധനു എന്നീ മൂന്നും, വൈശ്യാധിപത്യമുള്ളവ ഇടവം, കന്നി, മകരം എന്നീ മൂന്നും, ശൂദ്രാധിപത്യമുള്ളവ മിഥുനം, തുലാം, കുംഭം എന്നീ മൂന്നുമാകുന്നു എന്നു ധരിച്ചുകൊള്ളണം.

പൂർണ്ണജലകാദി.

"പൂർണ്ണാർദ്ധപാദാ ജലകാനി മീനാത്
മുഹുർമ്മുഹു രാശിചതുഷ്കമാഹുഃ."

മീനം, വൃശ്ചികം, കർക്കടകം എന്ന മൂന്നുരാശികൾ പൂർണ്ണജലകങ്ങളും, മേടം, ചിങ്ങം, ധനു എന്ന രാശികൾ മൂന്നും അർദ്ധജലകങ്ങളും, ഇടവം, കന്നി, മകരം എന്ന രാശികൾ മൂന്നും പാദജലകങ്ങളും, മിഥുനം, തുലാം, കുംഭം എന്ന മൂന്നു രാശികൾ നിർജ്ജലകങ്ങളുമാകുന്നു.

രാശികളുടെ ദിക്കുകൾ.

മേടം, ചിങ്ങം, ധനു എന്നീ മൂന്നു രാശികളും കിഴക്കേദിക്കിന്റെയും ഇടവം, കന്നി, മകരം എന്നീ മൂന്നും തെക്കേദിക്കിന്റെയും മിഥുനം, തുലാം, കുംഭം എന്നീ മൂന്നും പടിഞ്ഞാറേദിക്കിന്റെയും കർക്കടകം, വൃശ്ചികം, മീനം എന്നീ മൂന്നും വടക്കേദിക്കിന്റെയും ആധിപത്യം വഹിക്കുന്നു.

"പ്രാഗാദീശാഃ ക്രിയവൃഷനൃയുക് കർക്കടാഃ സത്രികോണാഃ"
എന്നു പ്രമാണം.

രാശികളുടെ പൃഷ്ഠോദയത്വാദിവിചാരം.

"ഗോജാശ്വികർക്കിമിഥുനാഃ സമൃഗാ നിശാഖ്യാഃ
പൃഷ്ഠോദയാ വിമിഥുനാഃ കഥിതാസ്ത ഏവ

ശീൎഷോദയാ ദിനബലാശ്ച ഭവന്തി ശേഷാ
ലഗ്നം സമേത്യ ഭയതഃ പൃഥുരോമയുഗ്മം."

മിഥുനം, ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം ഇവയാറും ശീൎഷോദയരാശികൾ. മേടം, ഇടവം, കൎക്കടകം, ധനു, മകരം എന്നുള്ള അഞ്ചും പൃഷ്ഠോദയരാശികൾ. മീനം ഉഭയോദയരാശി.

„പൃഷ്ഠോദയേഷു സിദ്ധ്യ-
ത്യുത്തമം, മൂൎദ്ധോദയേഷു വിപരീതം;
ഉഭയോദയേ വിമിശ്രം,
ഗ്രഹരഹിതേഭ്യഃ ഫലം വാച്യം."

എന്നുള്ള കൃഷ്ണീയവാക്യം ഇവിടെ അനുസന്ധേയമായി ഭവിക്കുന്നു.

ദ്യുനിശാരാശികൾ.

ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം, മീനം എന്ന ആറും ദിനബലരാശികളും, മേടം, ഇടവം, മിഥുനം, കൎക്കടകം ധനു, മകരം എന്നീ ആറും നിശാബലരാശികളുമാകുന്നു. അതിനു വേറെയും പ്രമാണം.

„സിംഹകന്യേ തുലാളീ ച
കുംഭാന്ത്യൗ ദ്യുസ്ഥരാശയഃ
അന്യേ തു രാശയശ്ചാന്ദ്രാഃ
ദ്യുനിശാരാശയശ്ച തേ."

രാശികളുടെ വൎണ്ണം (നിറം).

മേടംരാശിയുടെ നിറം ചുവപ്പ്, ഇടവത്തിന്റെ വെളുപ്പ്, മിഥുനത്തിന്റെ പച്ച, കൎക്കടകത്തിന്റെ പാടലം, ചിങ്ങത്തിന്റെ ധൂമ്രപാണ്ഡു, കന്നിയുടെ ചിത്രം, തുലാത്തിന്റെ കറുപ്പ്, വൃശ്ചികത്തിന്റെ സ്വൎണ്ണസദൃശം, ധനുവിന്റെ പിംഗളം, മകരത്തിന്റെ കൎബ്ബുരം, കുംഭത്തിന്റെ ബഭ്രു, മീനത്തിന്റെ സ്വച്ഛം ആകുന്നു എന്നറിഞ്ഞുകൊള്ളണം.

രാശികളുടെ ദോഷനിരൂപണം.

മേടം, ചിങ്ങം, ധനു എന്നീ മൂന്നു രാശികളെക്കൊണ്ടു പിത്തത്തെയും, ഇടവം, കന്നി, മകരം എന്നീ രാശികളെക്കൊണ്ടു വായുവിനെയും, മിഥുനം, തുലാം, കുംഭം എന്നിവയെക്കൊണ്ടു

ധാതുസമത്വത്തെയും, കർക്കടകം, വൃശ്ചികം, മീനം എന്നിവയെക്കൊണ്ടു കഫത്തെയും അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

"പിത്താനിലൌ ധാതുസമഃ കഫം ച
ത്രിഭേഷതഃ സൂരിഭിരൂഹനീയഃ"

ലഗ്നം.

"രാശീനാമുദയോ ലഗ്നം."

അതതുസമയത്തു് ഉദയത്തെ പ്രാപിക്കുന്ന രാശിക്കു ലഗ്നമെന്നു പേർ.

ത്രികോണം.

"ലഗ്നാൽ സുതം ച നവമം ച വിദുസ്ത്രികോണം"

ലഗ്നത്തിൽനിന്നു സുതമെന്ന അഞ്ചാംസ്ഥാനത്തെയും നവമമെന്ന ഒൻപതാംസ്ഥാനത്തെയും ത്രികോണം എന്ന സംജ്ഞകൊണ്ടറിയുന്നു.



ചതുരശ്രം.

"തസ്മാച്ചതുർത്ഥനിധനേ ചതുരശ്രസംജ്ഞേ"

അതിങ്കൽനിന്നു—ലഗ്നത്തിങ്കൽനിന്നു—ചതുർത്ഥമെന്ന നാലാംസ്ഥാനവും നിധനമെന്ന എട്ടാംസ്ഥാനവും ചതുരശ്രമെന്ന പേരോടുകൂടിയതാകുന്നു.

കേന്ദ്രം.

"കണ്ടകകേന്ദ്രചതുഷ്ടയസംജ്ഞാഃ
സപ്തമലഗ്നചതുർത്ഥഖഭാനാം."

സപ്തമ (ഏഴാംഭാവ)ത്തിനും, ലഗ്നത്തിനും, ചതുർത്ഥ(നാലാം)ഭാവത്തിനും, ഖം എന്ന പത്താംഭാവത്തിനും കൂടിയുള്ള പേരാകുന്നു കേന്ദ്രം. അതായതു ലഗ്നം നാലേഴുപത്തിനും കൂടി കേന്ദ്രം എന്നുപേർ. കേന്ദ്രത്തിന്റെ പര്യായശബ്ദങ്ങളാകുന്നു കണ്ടകം, ചതുഷ്ടയം എന്നിവ.

"പ്രത്യേകമസ്തസുഖകർമ്മ വിലഗ്നഭാനാം
സ്യാൽ കേന്ദ്രകണ്ടകചതുഷ്ടയനാമധേയം"

എന്നു വിദ്യാമാധവൻ. ഇവിടെ അസ്തമെന്നു് ഏഴാമെടം. സുഖമെന്നു നാലാമെടം. കർമ്മമെന്നു പത്താമെടം.

പണപരാദികൾ.

"കേന്ദ്രാൽപരം പണപരം, പരതസ്തു സൎവ്വ
മാപോക്ലിമം; ഹിബുകമംബു സുഖം ച വേശ്മ
ജാമിത്രമസ്തഭവനം സുതഭം ത്രികോണം
മേഷൂരണം ദശമമത്ര ച കൎമ്മ വിദ്യാത്."

ലഗ്നത്തിൽനിന്നും, നാലാമെടത്തുനിന്നും, ഏഴാമെടത്തുനിന്നും, പത്താമെടത്തുനിന്നും പരങ്ങളായ രാശികൾക്കു പണപരമെന്നു പേർ. അതായതു രണ്ടാമെടം, അഞ്ചാമെടം, എട്ടാമെടം, പതിനൊന്നാമെടം എന്നിവയ്ക്കു പണപരം എന്നു പേർപറയുന്നു. പണപരത്തിൽനിന്നു പരങ്ങളായ മൂന്നാമെടം, ആറാമെടം, ഒൻപതാമെടം, പന്ത്രണ്ടാമെടം എന്നിവക്ക് ആപോക്ലിമമെന്നുപേർ.

ഹിബുകം, അംബു, സുഖം, വേശ്മ എന്നീ സംജ്ഞകൾ നാലാമെടത്തെക്കുറിക്കുന്നവയാകുന്നു. ജാമിത്രം, അസ്തഭവനം എന്നിവ രണ്ടും കളത്രസ്ഥാനമായ ഏഴാമെടത്തെക്കുറിക്കുന്നവയാകുന്നു. സുതഭം എന്ന അഞ്ചാംഭാവത്തിന്റെ പേർ ത്രികോണമെന്നാകുന്നു. മേഷൂരണം, കൎമ്മ എന്നീ സംജ്ഞകൾ പത്താംഭാവത്തിന്റേതാകുന്നു.



കേന്ദ്രാദികളിലെ ബലാബലങ്ങൾ.

"കേന്ദ്രസ്ഥാഃ പ്രബലാഃ സ്യു-
ൎമ്മദ്ധ്യബലാഃ പണപരാശ്രിതാ ജ്ഞേയാഃ
ആപോക്ലിമഗാഃ സൎവ്വ
ബലഹീനാ രാശയഃ കഥിതാഃ."

എന്ന വചനപ്രകാരം കേന്ദ്രത്തിൽ പൂൎണ്ണബലവും, പണപരത്തിൽ മദ്ധ്യബലവും, ആപോക്ലിമത്തിൽ ബലഹീനതയും ഭവിക്കുന്നതാണ്. 'വീൎയ്യോല്ക്കടാ കേന്ദ്രസ്ഥാ' എന്നു വരാഹമിഹിരാചാൎയ്യർ പറഞ്ഞിരിക്കുന്നതിന്റെ താൽപൎയ്യവും ഇതുതന്നെയാകുന്നു.

ഇവിടെ ലഗ്നം കിഴക്കേദിക്കെന്നും, ദശമരാശി തെക്കേദിക്കെന്നും, സപ്തമരാശി പടിഞ്ഞാറെദിക്കെന്നും, ചതുൎത്ഥരാശി വടക്കേദിക്കെന്നും അറിഞ്ഞുകൊള്ളേണ്ടതാകുന്നു. ഇതു ദിഗ്ബലവിചാരത്തിൽ സ്പഷ്ടമാകുന്നതാണു.

## ലഗ്നാദിസംജ്ഞകൾ.

"ഹോരാത്മകല്യതനുമൂർത്ത്യഭിധം തു ലഗ്ന-
സ്ഥാനം കുടുംബധനനാമ പരം തൃതീയം
ദുശ്ചിക്യവിക്രമസഹോദരസംജ്ഞമന്യൽ
പാതാളബന്ധുഹിബുകാംബുസുഖാലയാഖ്യം.
ധീപുത്രപ്രതിഭാഭിധാനമപരം
ഷഷ്ഠം ക്ഷതാഖ്യാരിപദം
ജാമിത്രാസ്തകളത്രമന്മഥമദ-
ദ്യൂനാഭിധം സപ്തമം
രന്ധ്രായുർമ്മരണം പരാഭവമപി
സ്ഥാനം വദന്ത്യഷ്ടമം
ഗുർവ്വാഖ്യം നവമം ബുധൈരിഹ ശുഭം
ധർമ്മസ്തപശ്ചോച്യതേ.
സ്യാദാജ്ഞാസ്പദമാനകർമ്മഗഗന-
വ്യാപാരമേഷൂരണം
വിഖ്യാതം ദശമം പരന്തു കഥയ-
ന്ത്യായം ഭവം ചാഗമം
സ്ഥാനം ദ്വാദശമാമനന്തി സുധിയോ
രിഃഫം വ്യയാന്ത്യാഞ്ചിതം
ലഗ്നാദിഷ്വഭിധീയതേ ച നിഖിലം
പര്യായനാമാന്തരം."

ഹോര, ആത്മ, കല്യ, തനു, മൂർത്തി എന്നിവ അഞ്ചും ലഗ്നത്തിന്റെ പേർ. കുടുംബം, ധനം ഇവ രണ്ടാംഭാവം. തൃതീയം, ദുശ്ചിക്യം, വിക്രമം, സഹോദരം ഇവ മൂന്നാംഭാവം. പാതാളം, ബന്ധു, ഹിബുകം, അംബു, സുഖം, ആലയം ഇവ നാലാംഭാവം. ധീ, പുത്ര, പ്രതിഭ ഇവ അഞ്ചാംഭാവം. ഷഷ്ഠം, ക്ഷതം, അരി ഇവ ആറാംഭാവം. ജാമിത്രം, അസ്തം, കളത്രം, മന്മഥം, മദം ഇവ ഏഴാംഭാവം. രന്ധ്രം ആയുഃ, മരണം, പരാഭവം ഇവ എട്ടാംഭാവം. ഗുരു, ശുഭം, ധർമ്മം, തപഃ ഇവ ഒൻപതാംഭാവം. ആജ്ഞ, ആസ്പദം, മാനം, കർമ്മം, ഗഗനം, വ്യാപാരം, മേഷൂരണം ഇവ പത്താംഭാവം. ആയം, ഭവം, ആഗമം ഇവ പതിനൊന്നാംഭാവം. രിഃഫം, വ്യയം ഇവ പന്ത്രണ്ടാംഭാവം. ഇങ്ങനെ ലഗ്നാദി പന്ത്രണ്ടു ഭാവങ്ങളുടേയും പേരുകൾ.

നരാദിരാശികൾ.

“നൃയുക് തുലാ ഘടഃ കന്യാ
പൂർവ്വാർദ്ധം ധനുഷസ്തഥാ
ലഗ്നസ്ഥാ ബലിനോ ജ്ഞേയാ
ഏതേ ഹി നരരാശയഃ.

ചതുർത്ഥേ കർക്കടോ മീനോ
മകരാർദ്ധം ച പശ്ചിമം
ഭവന്തി ബലിനോ നിത്യ-
മേതേ ഹി ജലരാശയഃ.

സപ്തമേ വൃശ്ചികോ രാശിർ-
ബ്ബലവാൻ പരികീർത്തിതഃ
ധന്വന്ത്യാർദ്ധാജഗോസിംഹാഃ
ബലിനഃ ഖേ ചതുഷ്പദാഃ.”

മിഥുനം, കന്നി, തുലാം, കുംഭം, ധനുസ്സിന്റെ പൂർവ്വാർദ്ധം എന്നിവ നരരാശികൾ

മേടം, ഇടവം, ചിങ്ങം, ധനുസ്സിന്റെ ഉത്തരാർദ്ധം, മകരത്തിന്റെ പൂർവ്വാർദ്ധം എന്നിവ ചതുഷ്പാദ്രാശികൾ.

കർക്കടകം, മീനം, മകരത്തിന്റെ ഉത്തരാർദ്ധം എന്നിവ ജലരാശികൾ.

വൃശ്ചികം കീടരാശി.

നരരാശികൾ ലഗ്നത്തിലും, ജലരാശികൾ നാലാമെടത്തും, കീടരാശി ഏഴാമെടത്തും, ചതുഷ്പാദ്രാശികൾ പത്താമെടത്തും ബലമുള്ളവയാകുന്നു.

“ഏതേഷു യഥാഭിഹിതേഷു ബലാഢ്യാഃ
കീടനരാംബുചരാഃ പശവശ്ച.”

എന്ന ഹോരാശ്ലോകത്തിന്റെ താൽപര്യവും മേൽ പറഞ്ഞപ്രകാരം തന്നെ. യഥാഭിഹിതങ്ങളായിരിക്കുന്ന അതുകൾ എന്നതുകൊണ്ടു “സപ്തമലഗ്നചതുർത്ഥഖഭാനി” എന്നു ധരിച്ചു കൊള്ളേണ്ടതാകുന്നു.

„തസപ്തമേതദ്വിബലം പ്രദിഷ്ടം.''

എന്നതുകൊണ്ടു് അതതു്കേന്ദ്രത്തിൽ പൂൎണ്ണബലമുള്ളതായ രാശികൾ ക്രമത്താലെ ബലം കുറഞ്ഞുകുറഞ്ഞു് ഏഴാംഭാവത്തിൽ ശൂന്യബലമാകുമെന്നു ധരിച്ചുകൊള്ളണം.

ദ്വിപദാദിരാശികൾ.

നരരാശികളെന്നും, ചതുഷ്പാദ്രാശികളെന്നും, ജലരാശികളെന്നും, കീടരാശികളെന്നും രാശികളെ നാലുവിധത്തിൽ വിഭജിച്ചു ഗാൎഗ്ഗിമതത്തെ മുൻപു പറഞ്ഞതോടുകൂടി വരാഹമിഹിരാചാൎയ്യരുടെ മതവും കൂടി അതിന്നനുകൂലമെന്നു പ്രത്യക്ഷമാക്കിക്കഴിഞ്ഞതല്ലൊ.

എന്നാൽ പന്ത്രണ്ടു രാശികളേയും മൂന്നായി വിഭജിച്ചു ദ്വിപദരാശിയെന്നും, ചതുഷ്പാദ്രാശിയെന്നും, കീടരാശിയെന്നുമുള്ള ഭേദങ്ങളെ ശ്രീദേവകീൎത്തിയുടെ അഭിപ്രായപ്രകാരം താഴെ ചേൎക്കുന്നു. മുൻപറഞ്ഞ നരരാശികൾ തന്നെ പറയാൻ പോകുന്ന ദ്വിപദരാശികൾ ചതുഷ്പാദ്രാശികൾ രണ്ടും ഒന്നു തന്നെ. പറവാൻ പോകുന്ന കീടരാശികളിൽ മുൻപറഞ്ഞ ജലരാശികളും കീടരാശിയുമുൾപ്പെട്ടിട്ടുണ്ടെന്നുള്ളതുമാത്രം വ്യത്യാസം.



„മിഥുനതുലാഘടകന്യാ
ദിവാ ബലാ ധനുഷിനശ്ച പൂൎവ്വാൎദ്ധം
അജവൃഷസിംഹാരാത്രൌ
മൃഗഹയയോഃ പൂൎവ്വപശ്ചാൎദ്ധം.
വൃശ്ചികമീനകുളീരാഃ
മകരാന്ത്യാൎദ്ധം ച സന്ധ്യായാം.''

മിഥുനം, തുലാം, കുംഭം, കന്നി, ധനുരാശിയുടെ പൂൎവ്വാൎദ്ധം എന്നിവ ദ്വിപദരാശികൾ.

മേടം, ഇടവം, ചിങ്ങം, മകരത്തിന്റെ പൂൎവ്വാൎദ്ധം, ധനുവിന്റെ പശ്ചാൎദ്ധം എന്നിവ ചതുഷ്പാദ്രാശികൾ. വൃശ്ചികം, മീനം, കൎക്കടകം, മകരാന്ത്യാൎദ്ധം എന്നിവ കീടരാശികൾ.

ദ്വിപദരാശികൾ പകലും, ചതുഷ്പാദ്രാശികൾ രാത്രിയിലും, കീടരാശികൾ രണ്ടു സന്ധ്യാകാലങ്ങളിലും ബലാധിക്യമുള്ളവയാകുന്നു. ഇങ്ങനെ ബലനിൎണ്ണയം. ഇതുതന്നെ വരാഹമിഹിരാചാൎയ്യരും ഹോരാശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ടു്.

"…… ദ്വിപദാദയോഽഹ്നി നിശി ച
പ്രാപ്തേ ച സന്ധ്യാദ്വയേ"

ഇവിടെ 'സന്ധ്യാദ്വയ'മെന്നതു പ്രാതസ്സന്ധ്യയും സായംസന്ധ്യയുമാകുന്നു.

ഉപചയം.

"ഷഷ്ഠം തൃതീയം ദശമം ച രാശി-
മേകാദശം ചോപചയർക്ഷമാഹുഃ."

ജന്മലഗ്നരാശികളിൽനിന്നു മൂന്നാംരാശിക്കും, ആറാംരാശിക്കും, പത്താംരാശിക്കും, പതിനൊന്നാംരാശിക്കും ഉപചയമെന്നു പേർ. 'ഉപചയാന്യരികർമ്മലാഭദുശ്ചിക്യകസംജ്ഞിതഗൃഹാണി' എന്നു ഹോരാവചനം. ഇവിടെ അരി എന്നു് ആറാംഭാവം, കർമ്മമെന്നു പത്താംഭാവം, ലാഭമെന്നു പതിനൊന്നാംഭാവം, ദുശ്ചിക്യമെന്നു മൂന്നാംഭാവമെന്നു പൊരുൾ.

"ദശമൈകാദശഷഷ്ഠക-
തൃതീയസംജ്ഞാനി ജന്മലഗ്നാഭ്യാം
ഉപചയഭവനാനി സ്യു-
ശ്ശേഷാണ്യൃക്ഷാണ്യപചയാഖ്യാനി".

എന്നുള്ള സത്യാചാര്യവചനം മേൽപറഞ്ഞ അഭിപ്രായത്തെത്തന്നെ സ്പഷ്ടമാക്കി പറഞ്ഞിരിക്കുന്നു.

അപചയരാശികൾ

"ശേഷാണ്യൃക്ഷാണ്യപചയാഖ്യാനി."

ഉപചയരാശികളായ മൂന്നും, ആറും, പത്തും, പതിനൊന്നും ഒഴികെയുള്ള ലഗ്നം, രണ്ടു്, നാലു്, അഞ്ചു്, ഏഴു്, എട്ടു്, ഒൻപതു്, പന്ത്രണ്ടു് എന്നീ ഭാവങ്ങൾ അപചയമെന്ന സംജ്ഞയോടുകൂടിയവയെന്നു സാരം. അപചയത്തിന്നു് അനുപചയമെന്നും, പ്രഡർക്ഷമെന്നും കൂടി പേരുകളുണ്ടു്.

സപ്തവർഗ്ഗം.

"ഏള്ളകദ്വിത്രിംശകാഃ സപ്ത-
നവാംശദ്വാദശാംശകാഃ
ത്രിംശാംശാ ഇതി വിജ്ഞേയാ
ഗ്രഹാണാം സപ്തവർഗ്ഗകാഃ."

(൧) ക്ഷേത്രം (൨) ക്ഷേത്രത്തെ രണ്ടായിഭാഗിച്ച ഹോര. (൩) ദ്രേക്കാണം. (൪) സപ്താംശം. (൫) നവാംശം. (൬) ദ്വാദശാംശം. (൭) ത്രിംശാംശം എന്നിവ ഏഴും സപ്തവർഗ്ഗം.

൧. ക്ഷേത്രം.

ക്ഷേത്രം എന്ന രാശിയുടെ പേരുകളും ആധിപത്യം മുതലായവയെല്ലാം മുൻപെ പറഞ്ഞിട്ടുണ്ട്.

൨. ഹോര.

ഒരു രാശിയെ രണ്ടു തുല്യഭാഗങ്ങളാക്കി ഭാഗിച്ചാൽ ഓരോന്നിന്റെയും പേർ ഹോര എന്നാകുന്നു. 'ഹോരേതി ലഗ്നം ഭവനസ്യ ചാർദ്ധം' എന്നുള്ള വചനപ്രകാരം ലഗ്നത്തിനും ഭവനത്തിന്റെ അർദ്ധത്തിനും ഹോര എന്ന സംജ്ഞയുണ്ട്. എന്നാൽ ഇവിടെ ഭവനാർദ്ധത്തെ ഹോര എന്ന സംജ്ഞകൊണ്ടറിഞ്ഞുകൊള്ളേണ്ടതാകുന്നു.

"യുജിന്ദുസൂര്യ്യൌ ഭവനേ രവീന്ദ്വോ
നായുഗ്മയുഗ്മേ ഭവനസ്യ ചാർദ്ധേ."

മേടം, മിഥുനം മുതലായ ഓജരാശികളെ രണ്ടായി ഭാഗിച്ചാൽ പ്രഥമഹോരയുടെ ആധിപത്യം സൂര്യ്യനും ദ്വിതീയഹോരയുടെ ആധിപത്യം ചന്ദ്രനുമാകുന്നു.

ഇടവം, കർക്കടകം മുതലായ യുഗ്മരാശികളെ രണ്ടായി ഭാഗിച്ചാൽ പ്രഥമഹോരയുടെ ആധിപത്യം ചന്ദ്രനും ദ്വിതീയഹോരയുടെ ആധിപത്യം സൂര്യ്യനും ആകുന്നു.

ഒരു രാശിക്കു ൩൦ ഭാഗ(തീയതി)യായതുകൊണ്ട് അതിന്റെ അർദ്ധമായ ഹോരക്കു ൧൫ തീയതിയെന്നു സിദ്ധിക്കുന്നു.

അപ്പോൾ മേടത്തിലെ രണ്ടാംഹോരക്കും ഇടവത്തിലെ ഒന്നാംഹോരക്കും കൂടിയുള്ള മുപ്പതു തീയതികളുടെ ആധിപത്യം ചന്ദ്രന്; ഇടവത്തിലെ ദ്വിതീയഹോരക്കും മിഥുനത്തിലെ പ്രഥമഹോരക്കുംകൂടിയുള്ള മുപ്പതുതീയതികളുടെ ആധിപത്യം ആദിത്യന്; എന്നിപ്രകാരം സർവ്വത്ര കണ്ടുകൊൾക.

"മാർത്താണ്ഡേന്ദ്വോരയുജി സമമേ
ചന്ദ്രഭാന്വോശ്ച ഹോരേ"

എന്നു വരാഹമിഹിരാചാൎയ്യർ പറഞ്ഞിരിക്കുന്നതിൻെറ താൽപ-
ൎയ്യവും മേൽ വിവരിച്ചതു തന്നെ.

൬. ദ്രെക്കാണം.

"രാശിം ത്രിധാകൃത്യ ദ്രഗാണമാഹു-
സ്തദീശപുത്രേശശുഭാധിനാഥാഃ."

ഒരു രാശിയെ മൂന്നായി ഭാഗിച്ചാൽ ഓരോ ഭാഗത്തിന്നും ദ്രഗാണം—ദ്രെക്കാണം—എന്നു പേർ. ഒരു രാശിക്കു മുപ്പതുതീയതിയായതുകൊണ്ടു് ഒരു ദ്രെക്കാണത്തിന്നു പത്തു തീയതിയെന്നതു ന്യായസാദ്ധ്യമാകുന്നു.

മേടംരാശിയെ മൂന്നായി ഭാഗിച്ചാൽ മൂന്നു ദ്രെക്കാണം സിദ്ധിക്കുന്നു. പ്രഥമദ്രെക്കാണത്തിൻെറ അധിപൻ മേടംരാശിയുടെ അധിപനായ കുജൻ. ദ്വിതീയദ്രെക്കാണത്തിൻെറ അധിപൻ മേടത്തിൻെറ അഞ്ചാംരാശിയായ ചിങ്ങംരാശിയുടെ അധിപതിയായ ആദിത്യൻ. തൃതീയദ്രെക്കാണത്തിൻെറ അധിപൻ മേടത്തിൻെറ ഒൻപതാംരാശിയായ ധനുരാശിയുടെ അധിപനായ വ്യാഴം.

ഇങ്ങനെ ഇടവംമുതലുള്ള രാശികളുടേയും ദ്രെക്കാണാധിപന്മാരെ അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

അതാതു രാശീശനും, പുത്രനെന്ന അഞ്ചാംരാശിയുടെ ഈശനും, ശുഭമെന്ന ഒൻപതാംരാശീശനും ക്രമത്താൽ ഒന്നാംദ്രെക്കാണത്തിൻെറയും, രണ്ടാംദ്രെക്കാണത്തിൻെറയും, മൂന്നാംദ്രെക്കാണത്തിൻെറയും അധിപന്മാർ എന്നു താൽപൎയ്യം.

"ദ്രെക്കാണാഃ സ്യുഃ സ്വഭവനസുത-
ത്രിത്രികോണാധിപാനാം."

ദ്രെക്കാണങ്ങൾ സ്വഭവനസുതത്രിത്രികോണാധിപന്മാരുടേയായി ഭവിക്കുന്നു. സ്വഭവനം=സ്വരാശി, സുതൻ=അഞ്ചാംരാശി, ത്രിത്രികോണം=ഒൻപതാംരാശി. സ്വരാശിയുടേയും, അഞ്ചാംരാശിയുടേയും, ഒൻപതാംരാശിയുടേയും അധിപന്മാർ ദ്രെക്കാണാധിപന്മാരാകുന്നു എന്നു ഹോരാശാസ്ത്രം.

൭. സപ്തമാംശം.

"സപ്താംശകാസ്ത്വോജഗൃഹേ തദീശാൽ
യുഗ്മേ ഗൃഹേ സപ്തമരാശിപാഃ സ്യുഃ."

ഒരു രാശിയെ ഏഴു തുല്യഭാഗങ്ങളാക്കിയാൽ ഓരോന്നും സപ്താംശമാകുന്നു. അപ്പോൾ ഓരോ സപ്താംശം ൩൦/൭ = ൪ ൨/൭ ഭാഗകൾ — ലിപ്തികൾ — ആകുന്നതാണല്ലോ.

ഓജരാശികളിൽ ആ രാശിമുതൽ ക്രമത്താലെ ഏഴു രാശികളുടെ അധിപന്മാരും, യുഗ്മരാശികളിൽ അതിന്റെ ഏഴാംരാശിമുതൽ ക്രമത്തിലെ ഏഴുരാശികളുടെ അധിപന്മാരും സപ്താംശങ്ങളുടെ അധിപന്മാരായി ഭവിക്കും.

മേടംരാശിയെ ഏഴു തുല്യഭാഗമാക്കിച്ചെയ്യുക. അതു് ഓജരാശിയായതുകൊണ്ടു് ഒന്നാമത്തെ സപ്താംശാധിപൻ മേടത്തിന്റെ അധിപനായ ചൊവ്വ, രണ്ടാംസപ്താംശാധിപൻ അടുത്ത രാശിയായ ഇടവത്തിന്റെ അധിപനായ ശുക്രൻ, മൂന്നാംസപ്താംശാധിപൻ പിന്നത്തെ രാശിയായ മിഥുനത്തിന്റെ അധിപനായ ബുധൻ, ആറാംസപ്താംശാധിപൻ ആറാംരാശിയായ കന്നിരാശിയുടെ അധിപനായ ബുധൻ, ഏഴാംസപ്താംശാധിപൻ ഏഴാംരാശിയായ തുലാത്തിന്റെ അധിപനായ ശുക്രൻ.

യുഗ്മരാശിയായ ഇടവത്തിന്റെ ഒന്നാമത്തെ സപ്താംശത്തിന്റെ അധിപൻ ഏഴാംരാശിയായ വൃശ്ചികരാശിയുടെ അധിപനായ ചൊവ്വയാകുന്നു. രണ്ടാംസപ്താംശത്തിന്റെ അധിപൻ ധനുരാശിയുടെ അധിപനായ വ്യാഴം ആകുന്നു. ഇപ്രകാരം ക്രമത്താൽ മകരംമുതൽ തുടങ്ങി ഇടവംരാശിയുടെ അധിപനായ ശുക്രൻ ഏഴാംസപ്താംശകാധിപനായി അവസാനിക്കുന്നു. ശേഷമുള്ള രാശികളുടെ സപ്താംശകാധിപത്യം ഇപ്രകാരംതന്നെ കണക്കാക്കിക്കൊള്ളേണ്ടതാകുന്നു.

൫. നവാംശകം.

ഒരു രാശിയെ ഒൻപതായി ഭാഗിച്ചാൽ വരുന്ന അംശകങ്ങളുടെ പേർ നവാംശം എന്നാകുന്നു.

മേടം രാശിയെ ഒൻപതായി ഭാഗിച്ചാൽ ഒന്നാമത്തെ അംശകത്തിന്റെ അധിപൻ മേഷാധിപനായ കുജൻ, രണ്ടാമത്തെ അംശകത്തിന്റെ അധിപൻ വൃഷഭാധിപനായ ശുക്രൻ, മൂന്നാം അംശകത്തിന്റെ അധിപൻ മിഥുനാധിപനായ ബുധൻ, എന്നിപ്രകാരം ഒൻപതാമംശകത്തിന്റെ അധിപൻ ധനുരാശിയുടെ അധിപനായ വ്യാഴം. ഇപ്പോൾ മേടംരാശിയുടെ നവാംശകാ

ധിപന്മാർ മേടംമുതൽ ക്രമേണ ധനുവരെയുള്ള രാശികളുടെ അധിപന്മാരെന്നു സിദ്ധിച്ചു. ഇനി ഇടവംരാശിയുടേ ഒന്നാമത്തെ അംശകത്തിന്റെ അധിപൻ മകരംരാശിയുടെ അധിപനായ ശനി. രണ്ടാമംശകത്തിന്റെ അധിപൻ കുംഭാധിപനായ ശനി. മൂന്നാം അംശകത്തിന്റെ അധിപൻ മീനാധിപനായ വ്യാഴം. ഒൻപതാം അംശകത്തിന്റെ അധിപൻ കന്നിരാശ്യധിപനായ ബുധൻ. ഇപ്രകാരം ഇടവംരാശിയുടെ നവാംശകാധിപന്മാർ മകരത്തിൽ തുടങ്ങി കന്നിയിൽ അവസാനിച്ചു. മിഥുനത്തിന്റെ ഒന്നാം അംശകാധിപൻ തുലാംരാശിയുടെ അധിപനായ ശുക്രൻ. രണ്ടു മൂന്നു നാലു മുതലുള്ള അംശകങ്ങളുടെ അധിപന്മാർ വൃശ്ചികം, ധനു, മകരം മുതൽ ക്രമേണ തുടങ്ങണം. അപ്പോൾ മിഥുനത്തിന്റെ ഒമ്പതാം അംശകാധിപൻ മിഥുനരാശ്യധിപനായ ബുധൻ എന്നു സിദ്ധിക്കും. പിന്നെ കർക്കടകംരാശിയുടെ ഒന്നാം നവാംശകാധിപൻ കർക്കടരാശ്യധിപനായ ചന്ദ്രൻ. രണ്ടു മൂന്നു മുതലായ അംശകങ്ങളുടെ അധിപന്മാർ ക്രമേണ ചിങ്ങം കന്നി തുടങ്ങിയ രാശികളുടെ അധിപന്മാരായ ആദിത്യൻ ബുധൻ മുതലായവർ. ഒൻപതാം അംശകത്തിന്റെ അധിപൻ മീനംരാശിയുടെ അധിപനായ വ്യാഴം എന്നു കിട്ടും.

ഇപ്രകാരം മേടം, ഇടവം, മിഥുനം, കർക്കടകം എന്നീ നാലു രാശികൾക്കുംകൂടി ൪ × ൯ = ൩൬ നവാംശകങ്ങൾ രാശിചക്രത്തിലുള്ള ൧൨ രാശികളും മൂന്നു പരിവൃത്തികഴിയുമ്പോൾ അവസാനിക്കും.

മേടത്തിന്റെ അംശകം മേടത്തിൽനിന്നും, ഇടവത്തിന്റെ അംശകം മകരത്തിൽനിന്നും, മിഥുനത്തിന്റെ അംശകം തുലാത്തിൽനിന്നും, കർക്കടകത്തിന്റെ അംശകം കർക്കടകത്തിൽനിന്നും തുടങ്ങുമെന്നു നാം മനസ്സിലാക്കിയല്ലൊ. ഇതുതന്നെ വരാഹമിഹിരാചാര്യർ,

„അജമൃഗതൌലിചന്ദ്രഭവനാദി നവാംശവിധിഃ”

എന്നു ഹോരയിൽ പറഞ്ഞിരിക്കുന്നു. അതായതു നവാംശവിധി അജമൃഗതൌലിചന്ദ്രഭവനാദിയായി ഭവിക്കുന്നു എന്നു സാരം. അജം എന്നു മേടം, മൃഗമെന്നു മകരം, തൌലി എന്നു തുലാം, ചന്ദ്രഭവനം എന്നു കർക്കടകം; മേടത്തിന്റെ അംശം മേടംമുതലൊന്നാം ഇട

വത്തിന്റെ അംശം മകരംമുതലെന്നും മിഥുനത്തിന്റെ അംശം തുലാംമുതലെന്നും, കക്കടകത്തിന്റെ അംശം കക്കടകംമുതലെന്നും താല്പൎയ്യം. ചിങ്ങംമുതൽ നാലുരാശികളും ധനുമുതലുള്ള നാലുരാശികളും മേടംമുതലുള്ള നാലു രാശികളെപ്പോലെ കണ്ടുകൊള്ളണം. അതായതു മേടം, ചിങ്ങം, ധനു എന്നിവയുടെ അംശം മേടംമുതലും, ഇടവം കന്നി മകരം എന്നിവയുടെ അംശം മകരംമുതലും, മിഥുനം, തുലാം, കുംഭം എന്നിവയുടെ അംശം തുലാംമുതലും, കക്കടകം, വൃശ്ചികം, മീനം എന്നിവയുടെ അംശം കക്കടകംമുതലും കണക്കാക്കിക്കൊള്ളണമെന്നു താല്പൎയ്യം. ഇനി ഇതിനെ വേറൊരു വിധം പറയാം.

ഏതെങ്കിലും ഒരു രാശിയുടെ അംശകം തുടങ്ങുന്നതറിവാൻ അതിന്റെ അഞ്ചാംഒൻപതാംരാശികളെ അറിയണം. അഞ്ചാംഒൻപതാംരാശികൾക്കു ത്രികോണമെന്നുപേർ. കന്നിരാശിയുടെ നവാംശം തുടങ്ങേണ്ടതറിയേണമെങ്കിൽ അഞ്ചാംരാശിയായ മകരത്തെയും ഒൻപതാംരാശിയായ ഇടവത്തെയും വിചാരിച്ച് ആ മൂന്നുരാശികളിൽ ചരരാശി ഏതോ അതിൽനിന്നു തുടങ്ങിക്കൊൾക. ഇവിടെ കന്നി ഉഭയരാശിയായതുകൊണ്ടും, മകരം ചരരാശിയായതുകൊണ്ടും, മിഥുനം സ്ഥിരരാശിയായതുകൊണ്ടും കന്നിയുടെ അംശകം തുടങ്ങേണ്ടതു ചരമായ മകരംമുതൽ വേണമെന്നു സിദ്ധിക്കുന്നു. ഈപ്രകാരം എല്ലാരാശികൾക്കും കണ്ടുകൊൾക. ഇതു മുൻപു പറഞ്ഞതിനെത്തന്നെ പ്രകാരാന്തരേണ പറഞ്ഞു എന്നല്ലാതെ വ്യത്യാസമൊന്നുമില്ലെന്നു ധരിച്ചുകൊള്ളുകയും വേണം.

„നവാംശകേശാ ഭവനത്രികോണ-
ചരൎക്ഷതഃ"

എന്നുള്ള ആചാൎയ്യവാക്യത്തെ അടിസ്ഥാനമാക്കി ഇത്രയും പറഞ്ഞു. നവാംശേശന്മാർ ഭവനത്രികോണചരൎക്ഷത്തിങ്കൽനിന്നു തുടങ്ങുന്നു എന്നു താല്പൎയ്യം.

വൎഗ്ഗോത്തമാംശം.

„വൎഗ്ഗോത്തമാശ്ചരഗൃഹാദിഷു പൂൎവ്വമദ്ധ്യ-
പൎയ്യന്തഗാശ്ശുഭഫലാ നവഭാഗസംജ്ഞാഃ."

ചരരാശികളിൽ ആദ്യങ്ങളായ നവാംശകങ്ങളും, സ്ഥിര രാശികളിൽ അഞ്ചാമത്തെ നവാംശകങ്ങളും, ഉഭയരാശികളിൽ ഒൻപതാമത്തെ നവാംശകങ്ങളും വൎഗ്ഗോത്തമങ്ങളാകുന്നു. വൎഗ്ഗോത്തമാംശകങ്ങൾ ശുഭഫലത്തെ ചെയ്യുന്നവയാകുന്നു.

"ചരഭവനേഷ്വാദ്യാംശാഃ
സ്ഥിരേഷു മദ്ധ്യാ ദ്വിമൂൎത്തിഷു തഥാന്ത്യാഃ
വൎഗ്ഗോത്തമാഃ പ്രദിഷ്ടാഃ
തേഷ്വിഹ ജാതാഃ കുലേ മുഖ്യാഃ"

എന്നു സത്യാചാൎയ്യവചനവും മേൽപറഞ്ഞ ആശയത്തെത്തന്നെ വെളിപ്പെടുത്തിയിരിക്കുന്നു.

മേഷാദിരാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾ അതതുരാശിയിൽ തന്നെ അംശിക്കുന്നതിനു വൎഗ്ഗോത്തമാംശങ്ങൾ എന്നു പേർ.

൯. ദ്വാദശാംശകം.

ഒരുരാശിയെ പന്ത്രണ്ടാക്കിഭാഗിച്ചാലുള്ള അംശങ്ങൾക്കു ദ്വാദശാംശകമെന്നു പേർ.

"അൎക്കാംശകപാസ്തു ലഗ്നാൽ."

അൎക്കാംശകപന്മാർ ലഗ്നത്തിൽനിന്നു തുടങ്ങുന്നു. അൎക്കന്മാർ പന്ത്രണ്ടായതുകൊണ്ടു് അൎക്കാംശമെന്നാൽ ദ്വാദശാംശമെന്നൎത്ഥം. ദ്വാദശാംശങ്ങളുടെ അധിപന്മാർ ആ രാശിയിൽനിന്നു ക്രമത്താൽ തുടങ്ങിക്കണ്ടുകൊള്ളണം. മേഷത്തിന്റെ ഒന്നാമത്തെ ദ്വാദശാംശകാധിപൻ മേഷാധിപനായ കുജൻ. രണ്ടാംദ്വാദശാംശകാധിപൻ വൃഷഭാധിപനായ ശുക്രൻ. ഒൻപതാംദ്വാദശാംശകാധിപൻ ധനുരാശ്യധിപനായ ഗുരു. പന്ത്രണ്ടാംദ്വാദശാംശകാധിപൻ മീനരാശ്യധിപനായ ഗുരു. ഇപ്രകാരം ഇടവം, മിഥുനം, കൎക്കടകം മുതലായ രാശികളുടെ ഒന്നുമുതലുള്ള ദ്വാദശാംശകങ്ങളുടെ അധിപന്മാരെ ഇടവം മിഥുനം കൎക്കടകം മുതലായ രാശികളുടെ അധിപന്മാർ തുടങ്ങി ക്രമേണ കണ്ടുകൊൾക.

"ഭവനസമാംശകാധിപതയഃ സ്വഗൃഹാൽ ക്രമശഃ."

ഭവനങ്ങൾ അതായതു രാശികൾ പന്ത്രണ്ടായതുകൊണ്ടു ഭവനസമാംശമെന്നാൽ ദ്വാദശാംശമെന്നൎത്ഥം. ദ്വാദശാംശകാധിപ

തികൾ സപ്തഗ്രഹത്തിങ്കൽനിന്ന ക്രമേണ ഭവിക്കുന്നു. ഇതുതന്നെയാണ് മുൻപെ വിവരിച്ചതു്.

### ൭. ത്രിംശാംശകം.

ഒരു രാശിയെ മുപ്പതായി ഭാഗിച്ചാലുണ്ടാവുന്ന അംശങ്ങൾക്കു ത്രിംശാംശകമെന്നു പേർ. അപ്പോൾ ഓരോ അംശത്തിന്നു ഒരോ തീയതിയുണ്ടാവുന്നതാണല്ലോ.

“പഞ്ചാഥ പഞ്ച ചാഷ്ടൌ
സപ്ത ച പഞ്ചൈവ ചോജഭവനേഷു
ധരണീസുതമന്ദസുര-
ഗുരുബുധശുക്രാണാം ക്രമേണാംശാഃ.
പഞ്ചൈവ സപ്ത ചാഷ്ടൌ
പഞ്ച ച പഞ്ചാഥ യുഗ്മഭവനേഷു
ഭാഗാ ഭാർഗ്ഗവശശിസുത-
സുരേഡ്യശനിഭൂമിപുത്രാണാം.”

ഇവിടെ ഓജരാശിയുടെ അംശകങ്ങളുടെ ആധിപത്യക്രമവും, യുഗ്മരാശിയുടെ അംശകങ്ങളുടെ ആധിപത്യക്രമവും വ്യത്യാസമുള്ളതുകൊണ്ട് ആദ്യംതന്നെ ഓജരാശിയുടേയോ യുഗ്മരാശിയുടേയോ അംശകം കാണേണ്ടതെന്നു നിരൂപിച്ചുകൊള്ളണം.

ഓജരാശിയിലുള്ള അഞ്ച്, അഞ്ച്, എട്ട്, ഏഴ്, അഞ്ച് എന്നുള്ള അംശങ്ങളുടെ അധിപന്മാർ ക്രമേണ ധരണീസുതനെന്ന ചൊവ്വ, മന്ദനെന്ന ശനി, സുരഗുരു എന്ന വ്യാഴം, ബുധൻ, ശുക്രൻ എന്നിവരാകുന്നു.

അതായതു മേടത്തിന്റെ ആദ്യത്തെ അഞ്ചംശകത്തിന്റെ അധിപൻ ചൊവ്വ. ആറുമുതൽ പത്തുവരെയുള്ള അംശകങ്ങളുടെ അധിപൻ ശനി. പതിനൊന്നുമുതൽ പതിനെട്ടുവരെയുള്ള അംശകങ്ങളുടെ അധിപൻ വ്യാഴം. പത്തൊൻപതുമുതൽ ഇരുപത്തഞ്ചുവരെയുള്ള അംശകങ്ങളുടെ അധിപൻ ബുധൻ. ഇരുപത്താറുമുതൽ ശേഷമുള്ള അംശകങ്ങളുടെ അധിപൻ ശുക്രൻ, ഇപ്രകാരംതന്നെ മററുള്ള ഓജരാശികളായ മിഥുനം, ചിങ്ങം, തുലാം, ധനു, കുംഭം എന്നിവയുടേയും ത്രിംശാംശകാധിപത്യക്രമത്തെ അറിഞ്ഞുകൊള്ളണം.

യുഗ്മരാശികളിലാവട്ടെ ഇവ വിപൎയ്യസ്തമായി ഭവിക്കും. അവിടെ സംഖ്യാക്രമവും ആധിപത്യമുള്ള ഗ്രഹങ്ങളുടെ ക്രമവും വിപരീതമായിരിക്കും.

അഞ്ച്, ഏഴ്, എട്ട്, അഞ്ച്, അഞ്ച് എന്നീ ക്രമത്തിൽ അംശകങ്ങളേയും ശുക്രൻ, ബുധൻ, വ്യാഴം, ശനി, ചൊവ്വ എന്നീ ക്രമത്തിൽ അംശകാധിപന്മാരേയും അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

യുഗ്മരാശിയായ ഇടവത്തിന്റെ ആദ്യത്തെ അഞ്ചംശങ്ങളുടെ ആധിപത്യം ശുക്രനും, ആറുമുതൽ പന്ത്രണ്ടുവരെ അംശകങ്ങളുടെ ആധിപത്യം ബുധനും, പതിമ്മൂന്നുമുതൽ ഇരുപതുവരെ അംശങ്ങളുടെ ആധിപത്യം വ്യാഴത്തിനും, ഇരുപത്തൊന്നുമുതൽ ഇരുപത്തഞ്ചുവരെ അംശകങ്ങളുടെ ആധിപത്യം ശനിക്കും, ഇരുപത്താറുമുതൽ മുപ്പതുവരെയുള്ള അംശകങ്ങളുടെ ആധിപത്യം ചൊവ്വക്കുമുള്ളതാകുന്നു.



ഇപ്രകാരംതന്നെ ശേഷമുള്ള യുഗ്മരാശികളായ കൎക്കടകം, കന്നി, വൃശ്ചികം, മകരം, മീനം എന്നിവയുടേയും ത്രിംശാംശകാധിപത്യക്രമത്തെ അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

"ത്രിംശാംശപാ ഭൌമശനീഡ്യസൌമ്യ-
ശുക്രാ ഭവന്ത്യോജഗൃഹേ, സമേ തു
വിലോമതഃ പഞ്ചശരാഷ്ടസപ്ത-
ബാണാഃ ക്രമാദ്ഭൂപരനേക ശാസ്ത്രേ."

എന്നുള്ള ശാസ്ത്രാന്തരശ്ലോകങ്ങളും ഈ അൎത്ഥത്തെത്തന്നെ പ്രകാരാന്തരേണ പ്രതിപാദിക്കുന്നു.

ബലസാധനം

ഇവിടെ ബലം രണ്ടുപ്രകാരത്തിൽ ഭവിക്കുന്നു. ൧. ഗ്രഹബലം ൨. ഭാവബലം. അതിൽ ഗ്രഹബലം (൧) സ്ഥാനബലം, (൨) ദിഗ്ബലം, (൩) കാലബലം, (൪) നിസൎഗ്ഗബലം, (൫) ചേഷ്ടാബലം, (൬) ദൃഗ്ബലം എന്നീ ആറുവിധത്തിലുണ്ട്. അതിൽ സ്ഥാനബലം അഞ്ചുവിധവും, ദിഗ്ബലം ഒരു പ്രകാരവും, കാലബലം നാലുപ്രകാരവും, നിസ്സൎഗ്ഗബലം ഒരുവിധവും, ചേഷ്ടാബലം മൂന്നുപ്രകാരവും, ദൃഗ്ബലം ഒരു വിധവും കൂടി ആകെ ഗ്രഹബലം പതിനഞ്ചുപ്രകാരമുണ്ട്.

ഭാവബലം (൧) സ്വാമിബലം, (൨) ദിഗ്ബലം, (൩) ദൃഗ്ബലം, എന്നു മൂന്നുവിധത്തിൽ ഭവിക്കുന്നു.

### ഗ്രഹബലം (i)

### ൧. സ്ഥാനബലം.

സ്ഥാനബലത്തിന്റെ അഞ്ചുവിധങ്ങളെയും താഴെ പറയുന്നു.

#### ൧. ഉച്ചബലം.

"സൂര്യാദീനാമുച്ചാഃ
ക്രിയവൃഷമൃഗയുവതികർക്കിമീനതുലാഃ
സ്വോച്ചേ തു കല്യഭാഗാ
സ്താക്രമേണൈവ പരമോച്ചാഃ.
ദിഗ്വഹ്ന്യഷ്ടാവിംശതി-
തിഥിബാണത്രിഘനവിംശതയഃ
സ്വോച്ചാൽ സപ്തമരാശി-
ന്നീചഃ സ്യാത്തദംശകൈഃ പരമഃ."

എന്നുള്ള ഉച്ചം, പരമോച്ചം, നീചം, പരമനീചം, മുതലായവ മുൻപുതന്നെ പറഞ്ഞിട്ടുണ്ട്. അതിനാൽ ഇവിടെ വിവരിക്കുന്നില്ല.

"നീചോനം തു ഗ്രഹം ഭാദ്ധാ-
ധികം ചക്രാദ്വിശോധയേൽ
ഭാഗീകൃത്യ ത്രിഭിർഭക്തം
ഫലമുച്ചബലം ഭവേൽ."

എന്ന പരാശരഹോരാവചനപ്രകാരം ഉച്ചബലം വരുത്തുക.

#### ൨. സപ്തവർഗ്ഗജബലം.

(൧) സ്വക്ഷേത്രം, (൨) സമക്ഷേത്രം, (൩) മൂലത്രികോണം, (൪) മിത്രക്ഷേത്രം, (൫) അധിമിത്രക്ഷേത്രം, (൬) ശത്രുക്ഷേത്രം, (൭) അധിശത്രുക്ഷേത്രം എന്നുള്ള ഏഴുബലം കൂട്ടുന്നതു സപ്തവർഗ്ഗജബലം.

സ്വക്ഷേത്രത്തിൽ അരബലം, സമരാശിയിൽ അഷ്ടമാംശം ബലം, മൂലത്രികോണത്തിൽ മുക്കാൽബലം, മിത്രരാശിയിൽ കാൽബലം, അധിമിത്രരാശിയിൽ കാലേഅരക്കാൽബലം, ശത്രുരാശിയിൽ മാകാണിബലം, അധിശത്രുരാശിയിൽ ദ്വാത്രിംശദംശം ബലം. ഈ അംശം പറഞ്ഞതെല്ലാം രൂപത്തിന്റെയാണെന്നു ധരിക്കേണ്ടതാകുന്നു.

ക്ഷേത്രം മുതലായവയെക്കുറിച്ചു മുൻപു വിവരിച്ചിട്ടുണ്ട്. അതു നോക്കിക്കൊൾക.

൩. യുഗ്മായുഗ്മരാശിനവാംശബലം.

„ചന്ദ്രസിതൌ സ്ത്രീക്ഷേത്രേ
പുരുഷക്ഷേത്രോപഗാസ്ത്വശേഷാഃ."

ശുക്രേന്ദുക്കൾ സമരാശിയിലും സമാംശകത്തിലുമിരുന്നാൽ ബലം കാൽവീതം. മററുഗ്രഹങ്ങൾ വിഷമരാശിയിലും വിഷമാംശത്തിലും നിന്നാൽ കാൽബലംവീതം. രണ്ടുമുണ്ടായിരുന്നാൽ അരബലമുണ്ടെന്നു യുക്തിസിദ്ധംതന്നെ. ഓജയുഗ്മരാശികളെക്കുറിച്ചുള്ള വിവരം മുൻപു പറഞ്ഞിട്ടുണ്ട്.

൪. കേന്ദ്രാദിബലം.

കേന്ദ്രത്തിൽ രൂപംബലം. പണപരത്തിൽ രൂപാർദ്ധം. ആപോക്ലിമത്തിൽ രൂപചരണം ബലം.

„കേന്ദ്രസ്ഥഃ പൂർണ്ണബലോ
മദ്ധ്യബലഃ പണപരസ്ഥിതസ്തദ്വൽ
ആപോക്ലിമഗഃ പ്രോക്തോ
ഹീനബലഃ ഖേചരോ മുനിഭിഃ."



൫. ദ്രേക്കാണബലം.

സ്ത്രീഗ്രഹങ്ങളായ ചന്ദ്രശുക്രന്മാർ ഏതുരാശിയിൽ സ്ഥിതിചെയ്താലും അന്ത്യദ്രേക്കാണത്തിലായാൽ പാദംബലം. പുരുഷഗ്രഹങ്ങളായ സൂര്യഭൌമഗുരുക്കൾ ഏതുരാശിയിൽ സ്ഥിതിചെയ്താലും പ്രഥമദ്രേക്കാണത്തിലായാൽ പാദംബലം. നപുംസകങ്ങളായ ബുധമന്ദന്മാർ ഏതുരാശിയിൽ സ്ഥിതിചെയ്താലും മദ്ധ്യദ്രേക്കാണത്തിലായാൽ പാദംബലം.

„ആദിമദ്ധ്യാവസാനേഷു
ദ്രേക്കാണേഷു സ്ഥിതാഃ ക്രമാൽ
പുന്നപുംസകയോഷാഖ്യാഃ
ദദ്യുസ്ഥിതിബലം ഗ്രഹാഃ."

൬. ദിഗ്ബലം.

„ദിക്ഷു ബുധാംഗിരസൌ, രവിഭൌമൌ
സൂര്യസുതഃ സിതശീതകരൌ ച."

പൂൎവ്വദിക്കായ ലഗ്നത്തിൽ ബുധന്നും, വ്യാഴത്തിന്നും പൂൎണ്ണബലം. തെക്കെദിക്കായ ദശമത്തിൽ രവിക്കും, ഭൌമന്നും പൂൎണ്ണബലം. പടിഞ്ഞാറെദിക്കായ ഏഴാംഭാവത്തിൽ ശനിക്കു പൂൎണ്ണബലം. ഉത്തരദിക്കായ ചതുൎത്ഥത്തിൽ ശുക്രചന്ദ്രന്മാൎക്കു പൂൎണ്ണബലം. അതതിന്റെ ഏഴാംരാശിയിൽ ബലശൂന്യത്വം.

"ലഗ്നേ ബുധേജ്യൌ ബലിനൌ തു പൂൎവ്വേ
വീൎയ്യേ യമേ തത് ദശമേഽൎക്കഭൌമൌ
അസ്തേഽൎക്കസൂനുൎബ്ബലവാൻ ജലേശേ
ബന്ധൌ നിശാനാഥകവീ കുബേരേ.
തത് സപ്തമേ ദിഗ്ബലശൂന്യമാഹു-
സ്തദന്തരേ ചൈതദനുപാത ഏവ."

അന്തരാളത്തിൽ അനുപാതംകൊണ്ടറിഞ്ഞുകൊള്ളുകയും വേണം എന്നതു യുക്തിസിദ്ധം.

൨. കാലബലം.

൧. ദിനരാത്രിബലം.

"നിശി ശശികുജസൌരാഃ സൎവ്വദാ ജ്ഞോഽഹ്നി ചാന്യേ"

രാത്രിയിൽ ചന്ദ്രന്നും, കുജന്നും, ശനിക്കും പൂൎണ്ണബലം. ബുധന്നു രാത്രിയും പകലും ബലം പൂൎണ്ണം. ശേഷമുള്ള ആദിത്യന്നും വ്യാഴത്തിന്നും ശുക്രന്നും പകൽ പൂൎണ്ണബലം.

൨. ദിനരാത്രിത്രിഭാഗബലം.

ദിനത്തിന്റെ ആദ്യത്രിഭാഗത്തിൽ ബുധന്നും, മദ്ധ്യത്രിഭാഗത്തിൽ സൂൎയ്യന്നും, അന്ത്യത്രിഭാഗത്തിൽ ശനിക്കും പൂൎണ്ണബലമുണ്ട്.

രാത്രിയുടെ ആദ്യത്രിഭാഗത്തിൽ ചന്ദ്രന്നും, മദ്ധ്യത്രിഭാഗത്തിൽ ശുക്രന്നും, അന്ത്യത്രിഭാഗത്തിൽ കുജന്നും പൂൎണ്ണബലമുണ്ട്.
വ്യാഴത്തിന്നു സൎവ്വദാ പൂൎണ്ണബലമുണ്ട്.

൩. പക്ഷബലം.

"ബഹുളസിതഗതാഃ സ്യുഃ ക്രൂരസൌമ്യാഃ ക്രമേണ."

കറുത്തപക്ഷത്തിൽ ക്രൂരഗ്രഹങ്ങൾക്കും ശുക്ലപക്ഷത്തിൽ സൌമ്യഗ്രഹങ്ങൾക്കും പൂൎണ്ണബലമുണ്ടു.

“മാസസ്തു ശുക്ലപ്രതിപത്പ്രവൃത്ത
പൂർവ്വേ ശശീ മദ്ധ്യബലോ ദശാഹേ
ശ്രേഷ്ഠോ ദ്വിതീയേഽല്പബലസ്തൃതീയേ
സൌമ്യൈശ്ച ദൃഷ്ടോ ബലവാൻ സദൈവ.”

എന്നുള്ള ക്രമവിവക്ഷകൂടി ധരിച്ചുകൊള്ളേണ്ടതാകുന്നു.

൭. വർഷാദ്യധിപബലം.

വർഷേശന്റെ ബലം പാദം; മാസേശന്റെ ബലം അർദ്ധം; ദിനേശന്റെ ബലം ത്രിപാദം; ഹോരേശന്റെ ബലം പൂർണ്ണം.

കഴിഞ്ഞ ചൈത്രമാസത്തിലെ പൂർവ്വപക്ഷപ്രതിപദം ഏതു വാരത്തിൽ വരുന്നുവോ അന്നത്തെ വാരേശൻ വർഷേശനാകുന്നതു്.

കഴിഞ്ഞ പൂർവ്വപക്ഷപ്രതിപദം ഏതുവാരത്തിൽ വരുന്നുവോ അന്നത്തെ വാരാധിപൻ മാസാധിപനാകുന്നതു്.

വാരാധിപൻ ദിനേശനാകുന്നതു്. വാരാധിപതിക്കു് ആദ്യത്തെ ഹോര. ഒരു ഹോരക്കു രണ്ടരനാഴികവീതം ഉണ്ടു്. പിന്നെ ക്രമത്തിൽ —

“അർക്കശുക്രബുധചന്ദ്ര-
മന്ദജീവധരാസുതാഃ.”

എന്നു വാരാധിപൻ മുതൽ മേല്പോട്ടു് എണ്ണിക്കൊള്ളേണ്ടതാകുന്നു. അപ്പോൾ ആവശ്യമുള്ള സമയത്തെക്കു ഹോരാധിപനെ നിർണ്ണയിക്കാവുന്നതാണു്.

“ദിനാദ്യപാദശാംശേ മതഃ കാലഹോരാ-
പതിസ്സ്വസ്യ പൂർവ്വസ്യ വാരാധിനാഥഃ
തതഃ ഷഷ്ഠഷഷ്ഠാഃ ക്രമേണേതരേണ
നിശായാം തു വാരേശപരാൽ പഞ്ചമാദ്യാഃ”

എന്നു വിദ്യാ മാധവൻ പറഞ്ഞിരിക്കുന്നു.

൮. നിസർഗ്ഗബലം.

“ശകുബുഗുശുചരാദ്യാ വൃദ്ധിതോ വീർയ്യവന്തഃ.”

ശ എന്നു ശനി. കു എന്നു കുജൻ. ബു എന്നു ബുധൻ. ഗു എന്നു ഗുരു. ശു എന്നു ശുക്രൻ. ച എന്നു ചന്ദ്രൻ. ര എന്നു രവി. ഇവർ ആധിക്യേന ബലവാന്മാരായി ഭവിക്കുന്നു. ശനിയെക്കാൾ

ചൊവ്വക്കും, ചൊവ്വയേക്കാറം ബുധനും, ബുധനേക്കാറം ഗുരുവിന്നും, ഗുരുവിനേക്കാറം ശുക്രനും, ശുക്രനേക്കാറം ചന്ദ്രനും, ചന്ദ്രനേക്കാറം ആദിത്യന്നും ബലാധിക്യമുണ്ട്.

ആദിത്യന്റെ ബലം ൬൦ (നീതി) എന്നു കല്പിച്ചാൽ ശനിക്ക് അതിന്റെ ഏഴിലൊന്ന് അരയ്ക്കാധികംകൂട്ടി ൮൯ (ധനം) എന്നും, ചൊവ്വക്ക് ഏഴിൽ രണ്ടുഭാഗം ൧൭ (സുകൃത്) എന്നും, ബുധന് ഏഴിൽ മൂന്നുഭാഗം അരയ്ക്കാധികംകൂട്ടി ൨൫ (ചന്ദ്ര) എന്നും, വ്യാഴത്തിന് ഏഴിൽ നാലുഭാഗം ൩൪ (ഭോഗ) എന്നും, ശുക്രന് ഏഴിൽ അഞ്ചുഭാഗം അരയ്ക്കാധികംകൂട്ടി ൪൨ (ലാഭ) എന്നും, ചന്ദ്രന് ഏഴിൽ ആറുഭാഗം ൫൧ (കാമ) എന്നും കിട്ടുന്നതാകുന്നു.

"മന്ദാരസൌമ്യവാക്പതി-
സിതചന്ദ്രാർക്കാ യഥോത്തരം ബലിനഃ
നൈസർഗ്ഗികബലമേതത്
ബലസാമ്യേ സ്യാദധികചിന്താ."

എന്നുള്ള സ്വല്പജാതകവാക്യം മേൽപറഞ്ഞ ആശയത്തെത്തന്നെ വ്യക്തമാക്കിയിരിക്കുന്നു. ഈ ബലകല്പന എന്നും ഒരുപോലെയായതുകൊണ്ടു പ്രത്യേകം അപ്പൊഴപ്പോറം ഗണിക്കേണ്ട ആവശ്യമില്ല.

൬. ചേഷ്ടാബലം.

൧. അയനബലം.

ഉത്തരമാർഗ്ഗേണ ഗതിയോടുകൂടിയ ആദിത്യചന്ദ്രന്മാർ ബലവാന്മാരാകുന്നു. മകരംമുതലുള്ള ആറുരാശികളെ ഉദഗയനം എന്നു പറയുന്നു.

"സൂര്യേന്ദൂ പുനരുത്തരേണ ബലിനൌ"

എന്നു ഹോരാവലി.

൨. വക്രബലം.

വക്രഗതിയോടുകൂടിയ ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നീ ഗ്രഹങ്ങറം ബലവാന്മാരാകുന്നു.

൩. യുദ്ധജബലം.

രശ്മിബാഹുല്യത്തോടുകൂടിയവരും യുദ്ധത്തിൽ ഉത്തരഭാഗത്തിങ്കൽ നില്ക്കുന്നവരും ബലവാന്മാരാകുന്നു.

"ദിവസകരേണാസ്തമയ-
സ്സമാഗമസ്സ്ഥീതരശ്മി സഹിതാനാം
കസുതാദീനാം യുദ്ധം
നിഗദ്യതേ/ന്യോന്യയുക്താനാം."

ചന്ദ്രാദീനാം സൂര്യേണ സംയോഗോ/സ്തമനസംജ്ഞഃ. ഭൌമാദീനാം ചന്ദ്രേണ സംയോഗഃ സമാഗമശബ്ദവാച്യഃ. ഭൌമാദീനാം പരസ്പരസംയോഗഃ കദാചിത്സമാഗമഃ കദാചിദ്യുദ്ധം. തദുക്തം സൂര്യസിദ്ധാന്തേ:—

"താരാഗ്രഹാണാമന്യോന്യം
സ്യാതാം യുദ്ധസമാഗമൌ
സമാഗമഃ ശശാങ്കേന
സൂര്യേണാസ്തമയഃ സഹ."

ഇതി. താരാഗ്രഹാണാം താരാകാരാണാം ഗ്രഹാണാം ഭൌമാദീനാം പഞ്ചാനാം യുദ്ധം സമാഗമശ്ച ദ്വാവേതൌ ഭവതഃ.

"ആസന്നക്രമയോഗാൽ
ഭേദോല്ലേഖാംശുമർദ്ദനാസവ്യൈഃ
യുദ്ധം ചതുഃപ്രകാരം
പരാശരാദ്യൈർമ്മുനിഭിരുക്തം."

ഇത്യാദിയായ ഭേദങ്ങളെ വിസ്തരഭയാൽ ചേർക്കുന്നില്ല.

ഭൌമാദിഗ്രഹങ്ങൾ അന്യോന്യംചേർന്നാൽ അവർക്ക് യുദ്ധമുണ്ടാകും. അവരിൽ പ്രായേണ വടക്കുഭാഗത്തു നില്ക്കുന്നവൻ ജയിക്കും. ശുക്രൻ ഒരിക്കലും തോല്ക്കുകയില്ല.

"ഉദഗയനേ രവിശീതമയൂഖൌ
വക്രസമാഗമഗാഃ പരിശേഷാഃ
വിപുലകരാ യുധി ചോത്തരസംസ്ഥാ-
ശ്ചേഷ്ടിതവീര്യയുതാഃ പരികല്പ്യാഃ."

വക്രസമാഗമഗാഃ സമാഗമഃ സംബന്ധസ്തേന വക്രസംബന്ധം പ്രാപ്താ. വക്രഗാ ഇതി യാവൽ. പരിശേഷാ ഭൌമാദയശ്ചേഷ്ടാബലയുതാഃ സ്യുസ്തതോ വിപുലകരാഃ വിപുലബിംബാ ഇതി യാവത് ലഘുജാതകേ. 'വക്രസ്യേ സ്നിഗ്ദ്ധവിപുലാശ്ചേ'തി. സമാഗമപദം ത്വേകൈകപദവാക്യം. തേന വക്രഗാസ്തഥാ സമാഗമഗാശ്ചന്ദ്ര

സഹിതാ ബലിന ഇത്യുല്ലേഖവ്യാഖ്യാ ന സാധ്വീ. അത്ര വിപുലകരാ ഇതി ചേഷ്ടിതവീര്യയുതാ ഇതി വചനാദസ്യ ബലസ്യാവശ്യം ചേഷ്ടൈവ മൂലം. സാ ച ചേഷ്ടാ പരമവിപുലബിംബതാരൂപാ പരമവക്രഗതി ഷഡ്രാശിതുല്യേ ചലകേന്ദ്രേ.

എന്നുള്ള പ്രൌഢമനോരമാവ്യാഖ്യാനത്തെ അടിസ്ഥാനപ്പെടുത്തി ചേഷ്ടാബലത്തെ മൂന്നുപ്രകാരമെന്നുതന്നെ പരിഗണിച്ചിരിക്കുന്നു.

„സമാഗമശ്ശീതരശ്മിസഹിതാനാം''

എന്നുള്ള ശ്ലോകവ്യാഖ്യാനത്തിൽ സമാഗമശബ്ദത്തിന്റെ അർത്ഥം ചന്ദ്രസംയോഗത്തെ മാത്രമല്ലാ കുറിക്കുന്നതെന്നു കാണിച്ചുവല്ലൊ. അതുകൊണ്ടും മററു പ്രതിപാദിച്ച കാരണങ്ങളെക്കൊണ്ടും ചന്ദ്രസംയോഗം ചേഷ്ടാബലകാരിയാണെന്നു പറയുന്നതിനു യുക്തിയില്ലെന്നുതന്നെ നിശ്ചയിക്കേണ്ടിയിരിക്കുന്നു. അലമതിവിസ്തരേണ.

൩ ദൃഗ്ബലം.

“ബലവാൻ മിത്രസ്വഗൃഹോച്ചനവാംശേഷ്വീക്ഷിതഃ ശുഭൈശ്ചാപി” എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു ശുഭന്മാരാൽ ദൃഷ്ടനായ ഗ്രഹം ബലവാനെന്നു സിദ്ധിച്ചു. അർത്ഥാൽ പാപദൃഷ്ടൻ നിർബ്ബലനെന്നും വന്നുകൂടി.

ഇവിടെ ചന്ദ്രൻ എല്ലായ്പ്പോഴും ശുഭനായതുകൊണ്ടു ചന്ദ്രൻ, ബുധൻ, ഗുരു, ശുക്രൻ എന്നു ശുഭന്മാർ നാലുപേർ. ബുധൻ പാപനാകുമ്പോഴും ആദിത്യൻ, കുജൻ, ബുധൻ, ശനി എന്നു പാപന്മാർ നാലുപേർ.

നാലുപേൎക്കുംകൂടി ഒരു ബലം പൂൎണ്ണമാകയാൽ ശുഭന്മാരോരോരുത്തരുടേയും ദൃഷ്ടിക്കു കാൽബലം കൂട്ടണം. പാപന്മാരുടേ ഓരോരുത്തരുടേയും ദൃഷ്ടിക്കു കാൽബലം കുറയ്ക്കണം. ഇപ്രകാരം ദൃഗ്ബലം വരുത്തിക്കൊള്ളേണ്ടതാകുന്നു.

ഭാവബലം. (ii)

൧. സ്വാമിബലം.

„ഭാവാനാം ബലമീശജം' എന്ന വചനപ്രകാരം ഭാവാധിപന്റെ ബലംതന്നെയാകുന്നു ഭാവബലം.

"ഹോരാസ്വാമിഗുരുജ്ഞവീക്ഷിതയുതാ
നാന്യൈശ്ച വീര്യോല്ക്കടാ."

എന്ന പ്രമാണപ്രകാരം ഭാവബലം ചതുരുത്തരങ്ങളതാകുന്നു.

൨. ദിഗ്ബലം.

നരരാശി, ചതുഷ്പാദ്രാശി, കീടരാശി, ജലചരരാശിയാകുന്ന ഭാവങ്ങളിൽനിന്നു യഥാക്രമം സപ്തമഭാവം, ചതുർത്ഥഭാവം, ലഗ്നഭാവം, ദശമഭാവം വാങ്ങി പറഞ്ഞിരിക്കുന്നപോലെ ക്രിയചെയ്താൽ ദിഗ്ബലംകിട്ടും.

൩. ദൃഗ്ബലം.

സ്വാമിബലവും, ദിഗ്ബലവും കൂട്ടിയാൽ ഉണ്ടാവുന്ന ബലപിണ്ഡയോഗത്തിൽ ശുഭദൃഷ്ടിയോഗങ്ങൾക്കു നാലിലൊന്നു കൂട്ടുകയും, പാപദൃഷ്ടിയോഗങ്ങൾക്കു നാലിലൊന്നു കുറക്കുകയും വേണം. എന്നാൽ ഗുരുബുധഭാവാധിപന്മാരുടെ ദൃഷ്ടികൾ മുഴുവൻ കൂട്ടണമെന്നു മേലുദ്ധരിച്ച ഹോരാവാക്യംകൊണ്ടുതന്നെ സിദ്ധിച്ചിരിക്കുന്നു.

"അഥ ത്രിധാ ഭാവബലം വദാമി
സ്വസ്വാമിവീര്യം ബലയുക്തമേകം
ന ഭോഗവൽ ദൃഷ്ടിബലം ദ്വിതീയം
സമഗ്രചാന്ദ്രീജ്യദൃഗൈക്യയുക്തം.

ധനാദിധാ സൌമ്യദൃഗുഗ്രദൃഷ്ടിഃ
ഋണാദികൈക്യേ ധനയോസ്തു യോഗഃ
ധനർണ്ണയോരന്തരമേവ യോഗ-
സ്ത്വേവം വിദിത്വാ യുതിരത്ര കാര്യാ.

നൃകീടപശ്വംബുചരാണി ഭാനി
ജായാസ്തവേശ്മാംബരഭോനിതാനി
യഥാ ഷഡല്പാനി ലവീകൃതാനി
ത്രിഭിർവിഭക്താനി ബലാനി താനി."

എന്നു പദ്ധതിപ്രകാശത്തിൽ കാണുന്നു. ക്രിയാക്രമംമുഴുവൻ ജാതകപദ്ധതിയിൽ വിവരിച്ചിരിക്കുന്നതുകൊണ്ടു പ്രത്യേകം ഇവിടെ കാണിക്കുന്നില്ല.

## ദശകൾ.

ഒരുവൻെറ ആയുഷ്കാലത്തിൽ ഓരോ ഗ്രഹത്തിനുമുള്ള ആധിപത്യകാലത്തെയാണ് അതതിൻെറ ദശാകാലമെന്നു നിർദ്ദേശിച്ചിരിക്കുന്നത്. ദശകൾ പലമാതിരിയുള്ളവയിൽ പ്രധാനമായവയെ വരുത്തുവാനുംമററുമുള്ള വിവരങ്ങളെ താഴെ ചേക്കുന്നു.

### നക്ഷത്രദശ.

ഒരുവൻെറ പൂർണ്ണായുസ്സായ ൧൨൦ സംവത്സരങ്ങളേയും നവഗ്രഹങ്ങൾക്കായി താഴെ കാണിച്ചിരിക്കുന്ന ക്രമത്തിൽ വീതിച്ചു കൊടുത്തിരിക്കുന്നു. നക്ഷത്രദശ അറിയേണ്ടതു ജന്മർക്ഷം കൊണ്ടാണ്.

„അർക്കേന്ദുപാരഭുജംഗജീവശനിവിൽ
കേതുപാഖ്യഭൃഗുക്രാഃ ക്രമാ-
ദഗ്ന്യാദേർന്നവകത്രയസ്യ പതയഃ
പ്രോക്താ,സ്തദബ്ദാഃ പുനഃ
തം, നിതം, നഗ, ജയ,സ്തപോ, ധട, സടാ,
ന്നൂനം, ന്നരജതം, ക്രമാത്
സപാദ്യേഷ്വോ ജനിതാർക്ഷകേഷ്വഘടികാ
നീതാ ഹതാ സപാദശാ.''

ഇവിടെ ദശയുടെ ക്രമം „അർക്കേന്ദുപാ'ദിയായി കണ്ടുകൊള്ളണം. അതായത് ആദിത്യൻ, ചന്ദ്രൻ, ചൊവ്വ, രാഹു, വ്യാഴം, ശനി, ബുധൻ, കേതു, ശുക്രൻ എന്നീ ക്രമത്തിൽ ദശ ഭവിക്കുമെന്നു സാരം. ഇവരുടെ ആധിപത്യം അഗ്നിനക്ഷത്രമായ കാർത്തികമുതൽ ഒൻപതു നക്ഷത്രങ്ങൾക്കു പിന്നേയും പിന്നേയും ഭവിക്കുന്നതാണ്. അവരുടെ ദശാസംവത്സരം ക്രമത്താലെ ൬, ൧൦, ൭, ൧൮, ൧൬, ൧൯, ൧൭, ൭, ൨൦ ആകുന്നു. അതായത്

| | | |
|---|---|---|
| കാർത്തിക, ഉത്രം, ഉത്രാടം | ആദിത്യനു ൬ വർഷം | |
| രോഹിണി, അത്തം, തിരുവോണം | ചന്ദ്രനു ൧൦ | ,, |
| മകയിരം, ചിത്തിര, അവിട്ടം | ചൊവ്വക്കു ൭ | ,, |
| തിരുവാതിര, ചോതി, ചതയം | രാഹുവിനു ൧൮ | ,, |
| പുണർതം, വിശാഖം, പൂരുരുട്ടാതി | വ്യാഴത്തിനു ൧൬ | ,, |
| പൂയം, അനിഴം, ഉത്രട്ടാതി | ശനിക്കു ൧൯ | ,, |

| | |
|---|---|
| ആയില്യം, കേട്ട, രേവതി | ബുധന ൰൭ വർഷം. |
| അശ്വതി, മകം, മൂലം | കേതുവിന ൭ ,, |
| ഭരണി, പൂരം, പൂരാടം | ശുക്രന ൨൰ ,, |

ജനിച്ച നക്ഷത്രത്തിന്റെ അധിപനായ ഗ്രഹത്തിന്റെ ദശ ആദ്യം. പിന്നെ മുൻപറഞ്ഞ ക്രമത്തിൽ ദശകളെ വരുത്തിക്കൊൾക.

ജനനസമയത്തു നക്ഷത്രത്തിൽ ചെന്ന നാഴിക കഴിച്ചു ശേഷമുള്ള നാഴികകളെ ആ നക്ഷത്രത്തിന്റെ അധിപനായ ഗ്രഹത്തിന്റെ ദശാസംവത്സരംകൊണ്ടു പെരുക്കി അറുപതിൽ ഹരിച്ചാൽ കിട്ടുന്ന ഫലം സംവത്സരം. ശേഷത്തെ പന്ത്രണ്ടിൽ പെരുക്കി ൬൰-ൽ ഹരിച്ചാൽ കിട്ടുന്ന ഫലം മാസം. ശേഷത്തെ ൩൰-ൽ പെരുക്കി ൬൰-ൽ ഹരിച്ചാൽ ഫലം ദിവസം. ശേഷമുള്ളതു നാഴിക. ഈ കിട്ടിയ ദശക്കു ഗർഭശിഷ്ടമെന്നു പേർ.

ഈ ഗർഭശിഷ്ടത്തോടുകൂടി മുൻപറഞ്ഞ ക്രമത്തിൽ ഗ്രഹങ്ങളുടെ ദശകൾ കൂട്ടിയാൽ ഇഷ്ടകാലത്തെക്കു ദശ കിട്ടും.

അപഹാരം.

നവഗ്രഹങ്ങളുടെയും ദശാസംവത്സരങ്ങൾ കൂട്ടിയാൽ ൱൨൰ കിട്ടും. നൂററിരുപതുവത്സരത്തിൽ ആദിത്യന് ആറു സംവത്സരം, ചന്ദ്രന പത്തു, ചൊവ്വക്ക ഏഴ്, ഇത്യാദിയാണെന്ന മുൻപുതന്നെ പറഞ്ഞുവല്ലോ. ആദിത്യദശാകാലമായ ആറു സംവത്സരത്തിൽ നവഗ്രഹങ്ങളിൽ ഓരോന്നിനുമുള്ള ഭാഗങ്ങൾ തന്നെ അപഹാരം. ഇതു ത്രൈരാശികംകൊണ്ടു സിദ്ധിക്കുന്നതാണ്. ഇവിടെ അതതു ദശാനാഥന്റെ അപഹാരം ആദ്യം, പിന്നെയുള്ള അപഹാരനാഥന്മാരെ മുൻപു പറഞ്ഞ ദശാനാഥക്രമത്തിൽ കണ്ടുകൊള്ളുകയും വേണം. ഉദാഹരണം:—

ആദിത്യദശയിൽ ആദിത്യന്റെ അപഹാരം കാണുന്നതിന്,

൱൨൰ സംവത്സരത്തിൽ ആദിത്യന്റെ ദശാകാലവർഷം ൬.

൬ സംവത്സരത്തിൽ $= \frac{൬}{൱൨൰} \times ൬$ സംവത്സരം

$= \frac{൬ \times ൬}{൱൨൰} \times$ ൰൨ മാസങ്ങൾ

$$= \frac{\text{൩൬}}{\text{൧൦}} \text{ മാസങ്ങൾ}$$

$$= \text{൩ മാസം ൧൮ ദിവസം}$$

ആദിത്യദശയിൽ ചന്ദ്രാപഹാരം കാണുന്നതിന്,

൧൨൦ സംവത്സരത്തിൽ ആദിത്യദശ ൬ വത്സരം

$$\text{൧൦ സംവത്സരമായ ചന്ദ്രദശക്കു} = \frac{\text{൬}}{\text{൧൨൦}} \times \text{൧൦ വത്സരം}$$

$$= \frac{\text{൬} \times \text{൧൦}}{\text{൧൨൦}} \times \text{൧൨ മാസം}$$

$$= \frac{\text{൬} \times \text{൧൦}}{\text{൧൦}} \text{ മാസം}$$

$$= \text{൬ മാസം}$$

ഇപ്രകാരം ചൊവ്വ മുതലായവരുടേയും അപഹാരകാലങ്ങൾ കണ്ടുകൊൾക. ആദിത്യദശയിലുള്ള എല്ലാ അപഹാരങ്ങളും കൂട്ടിയാൽ ൬ സംവത്സരം കിട്ടും.

ഛിദ്രം.

ഓരോ ഗ്രഹത്തിന്റേയും അപഹാരകാലത്തു നവഗ്രഹങ്ങളുടേയും ക്രമത്താലുള്ള ഭാഗങ്ങളെയാണ് ഛിദ്രമെന്നു പറയുന്നതു. ഇവിടെ ആദിത്യന്റെ ദശാകാലമായ ൬ സംവത്സരത്തിൽ ആദിത്യന്റെ അപഹാരകാലം ൩ മാസം ൧൮ ദിവസമെന്നു കണ്ടല്ലൊ. ഈ അപഹാരമായ ൩ മാസം ൧൮ ദിവസത്തിൽ നവഗ്രഹങ്ങളുടേയും ഭാഗങ്ങളെ ക്രമേണ കാണുന്നതുതന്നെ ഛിദ്രം. ഛിദ്രം അപഹാരക്രമത്തിൽ കണ്ടുകൊൾക. ഉദാഹരണം.

ആദിത്യദശയിൽ ആദിത്യാപഹാരത്തിൽ ആദിത്യന്റെ ഛിദ്രം കാണുന്നതിന്:—

൬ × ൧൨ = ൭൨ മാസകാലമായ ആദിത്യദശയിൽ

$$\text{ആദിത്യന്റെ അപഹാരം } \frac{\text{൩൬}}{\text{൧൦}} \text{ മാസം}$$

$$\therefore \frac{\text{൩൬}}{\text{൧൦}} \text{ മാസകാലമായ ആദിത്യാപഹാരത്തിൽ}$$

$$\text{ആദിത്യന്റെ ഛിദ്രം} = \frac{\text{൩൬}}{\text{൧൦} \times \text{൭൨}} \times \frac{\text{൩൬}}{\text{൧൦}}$$

$$= \frac{൫൯}{൫൦൦} \text{ മാസം}$$

$$= \frac{൫൯}{൫൦൦} \times ൩൦ \text{ ദിവസം}$$

$$= ൩ \text{ ദിവസം } ൨.൪ \text{ നാഴിക}$$

ആദിത്യാപഹാരത്തിൽ ചന്ദ്രന്റെ ഛിദ്രം കാണുന്നതിന്:—

൭൨ മാസകാലമുള്ള ആദിത്യദശയിൽ

$$\text{ആദിത്യാപഹാരം} = \frac{൩൬}{൧൦} \text{ മാസം}$$

∴ ൬ മാസകാലമുള്ള ചന്ദ്രാപഹാരത്തിന്

$$= \frac{൩൬}{൧൦ \times ൭൨} \times ൬ \text{ മാസം}$$

$$= ൯ \text{ ദിവസം}$$

ഇപ്രകാരം അപഹാരഛിദ്രങ്ങളെ വരുത്തിക്കൊൾക.

"യേഷാം ജന്മ നിശാസു രാത്രിഭവനേ
ചന്ദ്രേ ബലിഷ്ഠേ തദാ
തേഷാം സ്യാദുഡുജാതകം സുഫലദാ
സമ്യക് വിശേഷാദപി
യത്താരാംശഗതഃ ശശീ തദധിപേ-
നാലോകിതോ വാ യുത-
സ്തേഷാം ചക്രദശാ വിശേഷഫലദാ
യത്താം പ്രവക്ഷ്യാമ്യഹം."

ചന്ദ്രൻ നിശാരാശിയിൽ ബലവാനായിരിക്കുമ്പോൾ, രാത്രികാലത്തു നിശാരാശിയിൽ ജനിച്ചവൎക്ക നക്ഷത്രദശ വിശേഷിച്ചും ഫലത്തെ ദാനംചെയ്യുന്നതാകുന്നു.

കാലചക്രദശയിൽ ഗൎഭിഷ്ഠദശാധിപന്റെ യോഗമോ ദൃഷ്ടിയൊ ചന്ദ്രനുണ്ടായാൽ അവൎക്ക കാലചക്രദശ വിശേഷഫലത്തെ ദാനംചെയ്യും. കാലചക്രദശയെ താഴെ പറയുന്നു.

കാലചക്രദശ.

കാലചക്രദശാധിപന്മാരെ നക്ഷത്രപാദങ്ങളെക്കൊണ്ടറിയേണ്ടതാകയാൽ അതിന്നാവശ്യമായ നക്ഷത്രവിഭാഗത്തെ താഴെ ചേൎക്കുന്നു

“അശ്വിന്യാദീൻ ദക്ഷിണതോ
രോഹിണ്യാദീംസ്തു വാമതഃ
ദക്ഷിണം വാമമേവം സ്യാൽ
നക്ഷത്രാണാം ത്രികം ത്രികം.”

അശ്വിന്യാദി മൂന്നു നക്ഷത്രങ്ങളെ ദക്ഷിണഹസ്തത്തിന്റെ ചെറുവിരൽമുതൽ മൂന്നു വിരലിന്മേലും, രോഹിണ്യാദി മൂന്നു നക്ഷത്രങ്ങളെ വാമഹസ്തത്തിന്റെ ചെറുവിരൽമുതൽ മൂന്നു വിരലിന്മേലും ക്രമത്തിൽ എണ്ണിക്കൊള്ളേണ്ടതാകുന്നു. ശേഷമുള്ള നക്ഷത്രങ്ങളേയും മുമ്മൂന്നുവീതം ദക്ഷിണഹസ്തത്തിന്റെയും വാമഹസ്തത്തിന്റെയും അംഗുലികളിൽ ക്രമത്താൽ എണ്ണിക്കൊള്ളണം. വലത്തുകൈയിലെ വിരലുകളിന്മേൽ വരുന്ന നക്ഷത്രങ്ങൾ ദക്ഷിണതാരമെന്നും, ഇടത്തുകൈയിലെ വിരലുകളിന്മേൽ വരുന്ന നക്ഷത്രങ്ങൾ വാമതാരമെന്നും പേർ. അവയുടെ വിഭാഗം താഴെ ചേർക്കുന്നു.

ദക്ഷിണതാരം.

| ൧ | ൨ | ൩ |
|---|---|---|
| അശ്വതി. | ഭരണി. | കാർത്തിക. |
| പുണർതം. | പൂയം. | ആയില്യം. |
| അത്തം. | ചിത്തിര. | ചോതി. |
| മൂലം. | പൂരാടം. | ഉത്രാടം. |
| പൂരുരുട്ടാതി. | ഉത്രട്ടാതി. | രേവതി. |

വാമതാരം.

| | | |
|---|---|---|
| രോഹിണി. | മകയിരം. | തിരുവാതിര. |
| മകം. | പൂരം. | ഉത്രം. |
| വിശാഖം. | അനിഴം. | കേട്ട. |
| തിരുവോണം. | അവിട്ടം. | ചതയം. |

ദക്ഷിണതാരം ൧൫, വാമതാരം ൧൨, കൂടി നക്ഷത്രം ൨൭. ഇവിടെ ദക്ഷിണതാരത്തിൽ ഒന്നാമത്തെയും മൂന്നാമത്തെയും വിരലുകളിന്മേൽ വരുന്ന നക്ഷത്രങ്ങൾ, അശ്വതി, കാർത്തിക, പുണർതം, ആയില്യം ഇത്യാദിയായി ൧൦. ആ പത്തു നക്ഷത്രങ്ങളുടേയും ദശാക്രമം ഒരുപോലെ. രണ്ടാമത്തെ വിരലിന്മേൽ വരു

ന്നതായ ഭരണി, പൂയം മുതലായ അഞ്ചു നക്ഷത്രങ്ങളുടേയും ദശാക്രമം ഒരുപോലെ.

ഇനി വാമതാരത്തിൽ ഒന്നാമത്തേയും മൂന്നാമത്തേയും വിരലുകളിന്മേൽ വരുന്നതായ രോഹിണി, തിരുവാതിര, മകം, ഉത്രം ഇത്യാദിയായ എട്ടു നക്ഷത്രങ്ങളുടേയും ദശാക്രമം ഒരുപോലെ. രണ്ടാമത്തെ വിരലിന്മേൽ വരുന്നതായ മകയിരം, പൂരം മുതലായ നാലു നക്ഷത്രങ്ങളുടേയും ദശാക്രമം ഒരുപോലെ.

ഇനി സൂൎയ്യൻ മുതലായ സപ്തഗ്രഹങ്ങളുടേയും ദശാസംവത്സരത്തെ താഴെ പറയുന്നു.

„ഭൂമിഃ പുത്രഃ സനിർദ്ധോനർ-
ഗൂരഃപസ്ഥാപൊധോനിഃ ക്രമാൽ
സൂൎയ്യാദിരശ്മയഃ പ്രോക്താ
വത്സരാശ്ചക്രശാതകേ."

സൂൎയ്യന്റെ ദശാവത്സരം ൬, ചന്ദ്രന്റെ ൧൫, കുജന്റെ ൮, ബുധന്റെ ൧൭, വ്യാഴത്തിന്റെ ൧൯, ശുക്രന്റെ ൨൧, മന്ദന്റെ ൧൦.

ദശാനാഥന്മാരെ അറിയേണ്ടതു നക്ഷത്രപാദംകൊണ്ടാണ്. ഓരോ നക്ഷത്രത്തിനും നാലുപാദങ്ങളുണ്ട്. ആ പാദക്രമത്തെ അനുസരിച്ചു, ദക്ഷിണതാരങ്ങളിൽ ഒന്നും മൂന്നും വിരലുകളിലുള്ള പത്തു നക്ഷത്രങ്ങളുടേയും ദശാനാഥന്മാരെ താഴെ ചേൎക്കുന്ന ശ്ലോകത്തിന്റെ നാലുപാദങ്ങളെക്കൊണ്ടു ക്രമത്താലെ അറിഞ്ഞുകൊള്ളേണ്ടതാകുന്നു. ഓരോ നക്ഷത്രപാദത്തിനും ദശതുടങ്ങുന്ന നാഥനെ തുടൎന്ന് എട്ടു ദശാനാഥന്മാർ ഉണ്ടാവുന്നവരുടെ ക്രമംകൂടി ശ്ലോകപാദങ്ങളിൽനിന്നറിഞ്ഞുകൊള്ളേണം.

ദക്ഷിണതാരം.

„പാ രം ലേ ഭേ ശാ ന്തഃ സ ജ്ജ ളോ
നി ത്യം പ്രാ ദാൽ സീ താ വി മ ലം
രൂ പം പ്രാ പ്യ സ്സ്വി ശ്ലഥ ക രാം ഗോ
വാ ണീ താ സാം ദ ധി നാ ന്യ ത."

ദക്ഷിണതാരങ്ങളിൽ ഒന്നും മൂന്നും വിരലുകളിൽ വരുന്ന പത്തു നക്ഷത്രങ്ങളുടേയും ദശാക്രമം മേൽപറഞ്ഞ ശ്ലോകത്തിൽ

കാണിച്ചിരിക്കുന്നു. അശ്വതി, കാൎത്തിക, പുണൎതം, ആയില്യം മുതലായ നക്ഷത്രങ്ങളുടെ ഒന്നാംപാദത്തിൽ ജനിച്ചവന്റെ ഗൎശിഷ്ടദശ പാ (൧) എന്ന ഒന്നാംരാശിയുടെ (മേടത്തിന്റെ) അധിപനായ കുജൻ. രണ്ടാം ദശാനാഥൻ ര (൨) എന്ന രണ്ടാംരാശിയുടെ (ഇടവത്തിന്റെ) അധിപനായ ശുക്രൻ. മൂന്നാംദശാനാഥൻ ലേ (൩) എന്ന മൂന്നാംരാശിയുടെ (മിഥുനത്തിന്റെ) അധിപനായ ബുധൻ. ഇപ്രകാരം ഭേ (൪), ശ (൫), ന്ത (൬), സ (൭), ജ (൮), ഉ (൯) എന്ന രാശികളുടെ അധിപന്മാരായ ചന്ദ്രൻ, ആദിത്യൻ, ബുധൻ, ശുക്രൻ, കുജൻ, വ്യാഴം ക്രമത്താലെ ദശാനാഥന്മാരാകുന്നു എന്ന് അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

മേൽപറഞ്ഞ പത്തു നക്ഷത്രങ്ങളുടേയും രണ്ടാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ നി (൧൦), തം (൧൧), പ്ര (൧൨), ദാൽ (൮), സീ (൭), താ (൬), വി (൪), മ (൫), ല (൩) എന്നുള്ള രാശികളുടെ അധിപന്മാരാകുന്നു.

മേൽപറഞ്ഞ പത്തു നക്ഷത്രങ്ങളുടേയും മൂന്നാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ ശ്രു (൨), പ (൧), പ്ര (൧൨), പൃ (൧൧), സ്ഥി (൧൦), ശധ (൯), ക (൧), ര (൨) ഗ (൩) എന്നുള്ള രാശികളുടെ അധിപന്മാരാകുന്നു.

മേൽപറഞ്ഞ പത്തു നക്ഷത്രങ്ങളുടെ നാലാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ വാ (൪), ണീ (൫), താ (൬), സ (൭), ദ (൮), ധി (൯), ന (൧൦), ന്യ (൧൧), ത്ര (൧൨) എന്നുള്ള രാശികളുടെ അധിപന്മാരാകുന്നു.

ഇനി ദക്ഷിണതാരങ്ങളിൽ മധ്യമതാരങ്ങളായ ഭരണി, പൂയമിത്യാദിയായ അഞ്ചു നക്ഷത്രങ്ങളുടേയും ഓരോ പാദത്തിന്റേയും ദശാനാഥന്മാരെ ക്രമത്താലെ ഓരോ പാദംകൊണ്ടു പറയുന്നു.

„ഭാ സീ ത വ ഗൃ ലം ഖേ പൎ ത്രം
സ്യാ ന്നാ ളീ കം രാ ഗീ വി ശ തി
സിം ഹ ധ നാ ദ്ധ്യാ ത്രാ ഹം സീ താ
ഭീ മ ഗു ജഃ പു ത്രൈ സ്റ്റു ഭ്രേതൈ ഭോഃ''

മേൽപറഞ്ഞ അഞ്ചു നക്ഷത്രങ്ങളുടേയും ഒന്നാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ ദ (൮), സീ (൭),

ത (ന്നു), വ (ർ), ശു (ഇ), ല (ന്ധ), ഖെ (ര), പ (ഫ), ത്ര (ഫര) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

രണ്ടാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ സ്യ (ഫഫ), ന (ഫ൦), ഭീ (ൻ), ക (ഫ), ദാ (ര), ഗീ (ന്ധ), വി (ര), ശ (ഇ), തി (ന്നു) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

മൂന്നാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ സിം (ര), ഹ (വൃ), ധ (ൻ), ന (ഫ൦), ഢ (ഫഫ), ത്ര (ഫര), ഹ (വൃ), സീ (ര), ത (ന്നു) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

നാലാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ ഭീ (ർ), ഉ (ഇ), ഇ (ന്ധ), ന്ദ്ര (ര), പ (ഫ), ത്ര (ഫര), ദ്ധ (ഫ), ജന (ഫ൦), ദ (ൻ) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

ഇപ്രകാരം ദക്ഷിണതാരങ്ങളുടെ പാദങ്ങളിൽ ജനിച്ചവരുടെ ദശാക്രമം പറഞ്ഞു.

## വാമതാരം.

ഇനി വാമതാരങ്ങളിൽ ഒന്നും മൂന്നും വിരലുകളിൽ വരുന്ന രോഹിണി, തിരുവാതിര, മകം, ഉത്രം മുതലായ എട്ടുനക്ഷത്രങ്ങളുടെ പാദങ്ങളിൽ ജനിച്ചവരുടെ ദശാക്രമം താഴെ ചേർക്കുന്ന ശ്ലോകപാദങ്ങളെക്കൊണ്ടു കാണിച്ചിരിക്കുന്നു.

“ധേ ന വ്യാ ള്ളീ പാ ര ഗ മേ വാ
ത സ്ഥൈ ര ഭീ പ്രോ പ്യ ന ധീ ദാ സഃ
ത സ്മിൻ ഭാ ഗേ ത്രു പ ധ നാ ഢ്യാ
പ്രാ യോ രാ ഗീ ശി വ തേ സാ ഹീ.”

മേൽപറഞ്ഞ എട്ടു നക്ഷത്രങ്ങളുടെയും ഒന്നാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലേ, ധ (ൻ), ന (ഫ൦), വ്യ (ഫഫ), ള്ളീ (ഫര), പ (ഫ), ര (ര), ഗ (ന്ധ), മ (ഇ), വ (ർ) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

രണ്ടാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ ത (ന്നു), സ്ഥൈ (ര), ഭീ (വൃ), പ്രൊ (ഫര), പ്യ (ഫഫ),

ന (൧൦), ധീ (൯), ദാ (൮), സ (൭) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

മൂന്നാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ ത (൬), സ്ഥ (൫), ദ (൪), ഗെ (൩), ശ്രു (൨), പ (൧), ധ (൯), ന (൧൦), ഝ (൧൧) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

നാലാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ പ്ര (൧൨), യ (൧), ര (൨), ഗ (൩), ശാ (൫), വ (൪), തെ (൬), സ (൭), ഹി (൮) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

ഇനി വാമതാരങ്ങളിൽ മദ്ധ്യമതാരങ്ങളായ മകയിരം, പൂരം എന്നു തുടങ്ങിയുള്ള നാലു നക്ഷത്രങ്ങളിൽ ജനിച്ചവരുടെ ദശാക്രമത്തെ താഴെ ചേൎക്കുന്ന ശ്ലോകപാദങ്ങളെക്കൊണ്ടു ചൊല്ലുന്നു.

“പ്രാ പ്യാ സ്തി ശേധാ ഹ സ ത ശം ദു-
ർഗ്ഗൗ രീ യോ ധാ നി ത്ര്യം പ്ര ക രം
ഗ്ഗു ണാ ഢ കേതാ സൌ ഹി പ്രാ പ്യാ ന്നം
ധീ ദാ സ സ്ഥേ ശം ഭു ഗ് രി കാ.”

മേൽപറഞ്ഞ നാലു നക്ഷത്രങ്ങളുടെ ഒന്നാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ പ്ര (൧൨), പ്യ (൧൧), സ്തി (൧൦), ശധ (൯), ഹ (൮), സ (൭), ത (൬), ശ (൫), ദ (൪) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

രണ്ടാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ ഗ (൩), രീ (൨), യ (൧), ധ (൯), നി (൧൦), ത്ര്യ (൧൧), പ്ര (൧൨), ക (൧), ര (൨) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

മൂന്നാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ ഗ്ഗു (൩), ണ (൫), ഢ (൪), കത (൬), സ (൭), ഹി (൮), പ്ര (൧൨), പ്യ (൧൧), ന്ന (൧൦) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

നാലാംപാദത്തിൽ ജനിച്ചവരുടെ ദശാനാഥന്മാർ ക്രമത്താലെ ധീ (൯), ദ (൮), സ (൭), സ്ഥേ (൬), ശ (൫),

ഭ (൪), ഗ (൩), രി (൨), ക (൧) എന്നീ രാശികളുടെ അധിപന്മാരാകുന്നു.

ഇപ്രകാരം വാമതാരങ്ങളുടെ നക്ഷത്രപാദങ്ങളിൽ ജനിച്ചവരുടെ ദശാക്രമത്തെ പറഞ്ഞു. ഇവിടെ ഉപയോഗിച്ചിരിക്കുന്ന കടപയാദിയിൽ ശൂന്യാക്ഷരങ്ങൾ പത്തിനേയും കൃ വൎഗ്ഗം പതിനൊന്നിനേയും ക്രു വൎഗ്ഗം പന്ത്രണ്ടിനേയും കുറിക്കുന്നപ്രകാരം പ്രത്യേകം ധരിക്കേണ്ടതാകുന്നു.

ഗൎഭശിഷ്ടം വരുത്തുവാൻ.

ഒരു രാശിക്ക് ഒൻപതു് നക്ഷത്രചരണങ്ങളാണല്ലോ. അപ്പോൾ ഒരു നവാംശകത്തിനു ൩. തീയതി ൨൦ ഇലിയുണ്ടു്. ജനനസമയത്തുള്ള നക്ഷത്രപാദത്തിൽചെന്നതു കഴിച്ചു ചെല്ലുവാനുള്ള തീയതിയും ഇലിയുംകൊണ്ടു് അതിനെ മുഴുവൻ ഇലിയാക്കി അതിനെ ദശാനാഥന്റെ ദശാവത്സരംകൊണ്ടു പെരുക്കി ൠ നഖം(൨ ൦ ൦)കൊണ്ടു ഹരിച്ചാൽ ഗൎഭശിഷ്ടദശാവത്സരം കിട്ടും. ശേഷമുള്ളതിനെ മാസം, ദിവസം മുതലായതാക്കിക്കൊൾക.

അപഹാരം.

കാലചക്രദശയിലെ അപഹാരം കണ്ടുപിടിപ്പാനുള്ള മാൎഗ്ഗത്തെ നിൎദ്ദേശിക്കുന്നു.

"കാലചക്രേഽപഹാരസ്യ
പ്രക്രിയാഥ പ്രദൎശ്യതേ
തത്തദ്രാശിത്രികോണസ്ഥ-
ചരാദിനവരാശിപാഃ."

കാലചക്രദശാനാഥനായ ഗ്രഹം മുൻപറഞ്ഞ ക്രമത്തിലുള്ള ഏതു രാശിയുടെ അധിപനോ, ആ രാശിയുടെ ത്രികോണരാശികളിൽ ചരരാശിതുടങ്ങി ക്രമേണ ഒൻപതു രാശികളുടെ അധിപന്മാർ കാലചക്രദശാപഹാരനാഥന്മാരായി ഭവിക്കുന്നു.

അപഹാരം വരുത്തുവാൻ.

"ക്രമേണ ഹ്യപഹൎത്താര
ഇഷ്ടാബ്ദൈൎമ്മൂലവത്സരം
നിഹത്യ സ്വഹരൈൎല്ലബ്ധാ
ഹ്യബ്ദാസ്തസ്യാപഹാരകാഃ."

ദശാനാഥന്റെ സംവത്സരത്തെ അപഹാരനാഥന്റെ സംവത്സരംകൊണ്ടു പെരുക്കി താഴെ പറയുന്ന അതതു ത്രികോണഹാരകംകൊണ്ടു ഹരിച്ചാൽ കിട്ടുന്നതു് അപഹാരസംവത്സരം. ശേഷത്തെ മാസം, ദിവസം മുതലായവയാക്കി കണ്ടുകൊള്ളുക.

ത്രികോണഹാരകം.

„ജ്ഞാനാഢ്യ, ഛമനോ, ഗൂഞ്ഞോ
ക്ഷോദാനോ/ജാദിഹാരകഃ.”

മേഷത്രികോണഹാരകം ജ്ഞാനാഢ്യ എന്നു (൧൦൦), വൃഷത്രികോണഹാരകം ഛമനോ എന്നു (൭൫), മിഥുനത്രികോണഹാരകം ഗൂഞ്ഞോ എന്നു (൩൦), കർക്കടകത്രികോണഹാരകം ക്ഷോദാനോ എന്നു (൮൧).

പഞ്ചമഹാദശകം.

„നേത്രാംഗാനംഗയുക്താന്നിശിശിരകരാൽ,
നേത്രഗാത്രാഢ്യയുക്താൽ,
നൂനം നാകാഢ്യയുക്താദപി നിധനപതേ,–
ശ്ചാപി നീതാഃ ക്രമേണ
നിർവ്വാണാധാനസംജ്ഞേ, പുനരപി ച മഹാ–
സംജ്ഞിതോല്പന്നസംജ്ഞേ
പ്രോക്താന്ത്യാ മൃത്യുസംജ്ഞാ മലയവനമണി–
സ്ഥാദിഭിഃ ശാസ്ത്രവിദ്ഭിഃ.”



ചന്ദ്രസ്ഫുടം ഉണ്ടാക്കി നാലു സ്ഥലത്തു വയ്ക്കുക. ഒന്നിൽ രാശ്യാദിയായ „നേത്രാംഗാനംഗ’ (൨–൨–൬ ൦) കൂട്ടുക; രണ്ടാമതു വച്ചിരിക്കുന്ന ചന്ദ്രസ്ഫുടത്തിൽനിന്നു അതു കുറയ്ക്കുക; മൂന്നാമതു വച്ചിരിക്കുന്ന ചന്ദ്രസ്ഫുടത്തിൽ രാശ്യാദിയായ „നേത്രഗാത്രാഢ്യ’ (൧–൬൨–൬ ൦) കൂട്ടുക. നാലാമതു വച്ചിരിക്കുന്ന ചന്ദ്രസ്ഫുടത്തിൽ രാശ്യാദിയായ „നൂനംനാകാഢ്യ’ (൧–൧൦–൦) കൂട്ടുക. ഇങ്ങനെ ഉണ്ടാക്കിയ നാലു സ്ഫുടത്തിൽനിന്നും, അഷ്ടമാധിപസ്ഫുടം ഉണ്ടാക്കി അതിൽനിന്നും, മുൻപറഞ്ഞപ്രകാരം നക്ഷത്രദശവരുത്തുക. ഇവയിൽ ഒന്നാമത്തേതു „നിർവ്വാണദശ”, രണ്ടാമത്തേതു „ആധാനദശ”, മൂന്നാമത്തേതു „മഹാദശ”, നാലാമത്തേതു „ഉല്പന്നദശ”, അഞ്ചാമത്തേതു „മൃത്യുദശ” എന്നു മലയവനമണിസ്ഥാദിജ്യോതിശ്ശാസ്ത്രജ്ഞന്മാർ പറഞ്ഞിരിക്കുന്നു.

## ആയുർദ്ദായം.

### പരമായുസ്സ്.

മനുഷ്യർക്കും ഗജങ്ങൾക്കും പരമായുസ്സ ൧൨൦ സംവത്സരം ൫ ദിവസമെന്നും, അശ്വങ്ങൾക്കു പരമായുസ്സ ൩൨ സംവത്സരം ൫ ദിവസമെന്നും, കഴുതക്കും ഒട്ടകത്തിനും പരമായുസ്സ ൨൫ സംവത്സരം ൫ ദിവസമെന്നും, ഗോവിനും മഹിഷത്തിനും പരമായുസ്സ ൨൪ സംവത്സരമെന്നും, ആടുമുതലായവക്കു പരമായുസ്സ ൧൬ സംവത്സരമെന്നും, ശ്വാവിനു പരമായുസ്സ ൧൨ സംവത്സരമെന്നും മഹർഷിമാർ അനുഭവംകൊണ്ടു നിശ്ചയിച്ചിരിക്കുന്നു.

"സമാഃ ഷഷ്ടിർദ്വിഘ്നാ മനുജകരിണാം പഞ്ച ച നിശാ
ഹയാനാം ദ്വാത്രിംശൽ ഖരകരഭയോഃ പഞ്ചകകൃതിഃ
വിരൂപാ സാ ത്വായുർവൃഷമഹിഷയോർദ്വാദശ ശുനാം
സ്മൃതം ഛാഗാദീനാം ദശകസഹിതാ ഷട് ച പരമം."

എന്നു ഹോരാശാസ്ത്രം.

### ദശാസംവത്സരം.

"മയയവനമണിത്ഥശക്തിപൂർവ്വൈർ-
ദ്ദിവസകരാദിഷു വത്സരാഃ പ്രദിഷ്ടാഃ
നവതിഥിവിഷയാശ്വിഭൂതരുദ്രാ
ദശസഹിതാ ദശ ച സ്വതുംഗഭേഷു."

പരമോച്ചസ്ഥനായ ആദിത്യൻ പ്രദാനം ചെയ്യുന്ന ആയുർവ്വർഷം ൧൯. പരമോച്ചസ്ഥനായ ചന്ദ്രൻ പ്രദാനം ചെയ്യുന്ന ആയുർവ്വർഷം ൨൫. പരമോച്ചസ്ഥനായ കുജൻ പ്രദാനം ചെയ്യുന്ന ആയുർവ്വർഷം ൧൫. പരമോച്ചസ്ഥനായ ബുധൻ പ്രദാനം ചെയ്യുന്ന ആയുർവ്വർഷം ൧൨. പരമോച്ചസ്ഥനായ ഗുരു പ്രദാനം ചെയ്യുന്ന ആയുർവ്വർഷം ൧൫. പരമോച്ചസ്ഥനായ ശുക്രൻ പ്രദാനം ചെയ്യുന്ന ആയുർവ്വർഷം ൨൧. പരമോച്ചസ്ഥനായ മന്ദൻ [illegible]ദാനം ചെയ്യുന്ന ആയുർവ്വർഷം ൨൦. എന്നു മയനും, യവനനും, മണി[illegible]നും, പരാശരനും പറഞ്ഞിരിക്കുന്നു.

### നീചഹരണം.

ആദിത്യൻ മുതലായ ഗ്രഹങ്ങൾ തന്റെ തന്റെ പരമനീചത്തിൽ നിന്നാൽ അവരുടെ ആയുർദ്ദായസംവത്സരം പകുതിവീതം

കുറഞ്ഞുപോകും. അതായത് ആദിത്യൻ പരമനീചത്തിൽ നില്ക്കുന്നസമയം ജനിച്ചവന് ആദിത്യനിൽനിന്നു ലഭിക്കുന്ന ആയുർവർഷം പത്തൊൻപതിൽ പകുതിയായ ഒൻപതരയെന്നു താൽപര്യം. ശേഷമുള്ള ഗ്രഹങ്ങൾക്കും ഇപ്രകാരം കണ്ടുകൊൾക.

"നീചേഽതോ ഹ്യർദ്ധം ഹി തത്"

എന്നു പ്രമാണം.

ഉച്ചനീചമദ്ധ്യങ്ങളിൽ ഒരു ഗ്രഹം വരുന്നതായാൽ ആ ഗ്രഹത്തിൻെറ ആയുർദ്ദായകാലത്തെ ത്രൈരാശികംകൊണ്ടറിഞ്ഞുകൊള്ളേണ്ടതാകുന്നു.

"ഉഭയോരന്തരസ്ഥസ്യ
ഗ്രഹസ്യ പരിവത്സരഃ
അഥ ജ്ഞേയോഽനുപാതേന
നൈഹ ഭാരോ വിപശ്ചിതാം."

എന്നു സ്കന്ദഹോരയിൽ പറഞ്ഞിരിക്കുന്നു.

ലഗ്നായുഃ.

"അംശതുല്യം ലഗ്നമംശേന"

എന്നപ്രകാരം ലഗ്നായുസ്സു നവാംശതുല്യമെന്നും,

"രാശിനേത്യപരേ വിദുഃ"

എന്നതുകൊണ്ടു ലഗ്നായുസ്സു രാശിതുല്യമെന്നും രണ്ടുപ്രകാരത്തിൽ ആചാര്യന്മാർ പറഞ്ഞിരിക്കുന്നു. എന്നാൽ അംശകംകൊണ്ടും രാശികൊണ്ടും ലഗ്നായുസ്സിനെ വേറെ വേറെ വരുത്തി രണ്ടുംകൂടെ കൂട്ടി അർദ്ധിച്ചാൽ കിട്ടുന്നതു ലഗ്നായുസ്സ്. ഇതത്രേ സമ്പ്രദായം.

ശത്രുക്ഷേത്രഹരണം.

"വക്രം ഹിത്വാരിഭം പ്രാപ്തഃ
സ്വത്രിഭാഗേന ഹീയതേ."

ആദിത്യാദിഗ്രഹങ്ങൾ ശത്രുക്ഷേത്രഗതന്മാരായാൽ അവരുടെ ആയുർദ്ദായവത്സരം മൂന്നിലൊന്നു കുറഞ്ഞുപോകും.

എന്നാൽ ചൊവ്വയും, വക്രഗതിയോടുകൂടിയ ഗ്രഹവും ശത്രുക്ഷേത്രത്തിൽ നിന്നാലും അവരുടെ യഥോക്തമായ ആയുസ്സിനെ ദാനം ചെയ്യുന്നതാകുന്നു.

"ഇഹ വക്രം വിജാനീഹി
ഭൌമം വാ വക്രചാരിണം."

എന്നു പറഞ്ഞിരിക്കുന്നതനുസരിച്ചു വക്രശബ്ദത്തിന്റെ അൎത്ഥം മേൽപറഞ്ഞ രണ്ടുപ്രകാരത്തിലും ഗ്രഹിക്കേണ്ടതാകുന്നു.

മൌഢ്യഹരണം.

"വിനാ ശുക്രം ച മന്ദം ച
മൂഢാനാം ഹീയതേ ദലം."

ഗ്രഹങ്ങൾക്കു മൌഢ്യമുണ്ടായാൽ അവൎക്കു പറഞ്ഞിരിക്കുന്ന ആയുൎദ്ദായവത്സരങ്ങളിൽ പകുതി കുറഞ്ഞുപോകും.

എന്നാൽ ശുക്രനും ശനിക്കും മൌഢ്യമുണ്ടായാൽ ഇപ്രകാരമുള്ള കുറവു ഭവിക്കുന്നതല്ല.

എന്നാൽ—

"ശുക്രമന്ദൌ വിനാന്യേഷാം
ബുധമപ്യേകരാശിഗം
സൂൎയ്യോച്ചഭിന്നഗതസ്ഥീനാം
ഗ്രഹാണാം ഹീയതേ ദലം."



എന്നുപറഞ്ഞിരിക്കുന്നതുകൊണ്ടു് ഏകരാശിസ്ഥബുധനുകൂടി മൌഢ്യഹരണം ആവശ്യമില്ലെന്നു ധരിച്ചുകൊള്ളേണ്ടതാകുന്നു.

ദൃശ്യാൎദ്ധഹരണം.

"സൎവ്വാൎദ്ധത്രിചരണപഞ്ചഷഷ്ഠഭാഗാഃ
ക്ഷീയന്തേ വ്യയഭവനാദസത്സു വാമം
സത്സ്വൎദ്ധം ഹ്രസതി തഥൈകരാശിഗാനാ-
മേകോംശം ഹരതി ബലീതഥാഹ സത്യഃ."

പന്ത്രണ്ടാമെടത്തു നില്ക്കുന്ന പാപഗ്രഹത്തിന്റെ ആയുസ്സു സൎവ്വഭാഗവും (മുഴുവനും) ക്ഷയിക്കും. പതിനൊന്നാമെടത്തു നില്ക്കുന്ന പാപഗ്രഹത്തിന്റെ ആയുസ്സിൽ അൎദ്ധഭാഗം (പകുതി) ക്ഷയിക്കും. പത്താമെടത്തു നില്ക്കുന്ന പാപഗ്രഹത്തിന്റെ ആയുസ്സിൽ ത്രിഭാഗം (മൂന്നിലൊന്നു) ക്ഷയിക്കും. ഒൻപതാമെടത്തു നില്ക്കുന്ന പാപഗ്രഹത്തിന്റെ ആയുസ്സിൽ ചരണഭാഗം (നാലിലൊന്നു) ക്ഷയിക്കും. എട്ടാമെടത്തു നില്ക്കുന്ന പാപഗ്രഹത്തിന്റെ ആയുസ്സിൽ പഞ്ചഭാഗം (അഞ്ചിലൊന്നു) ക്ഷയിക്കും. ഏഴാമെടത്തുനില്ക്കുന്ന പാപഗ്രഹത്തിന്റെ ആയുസ്സിൽ ഷഷ്ഠഭാഗം (ആറിലൊന്നു) ക്ഷയിക്കും.

ശുഭഗ്രഹങ്ങൾ മേല്പറഞ്ഞ ക്രമത്തിൽ നിന്നാൽ പാപഗ്രഹങ്ങൾക്കു പറഞ്ഞതിന്റെ ആയുസ്സിൽ പകുതി ക്ഷയിക്കും. അതായതു പന്ത്രണ്ടാമെടത്തു നില്ക്കുന്ന ശുഭന്റെ ആയുസ്സിൽ പകുതി ക്ഷയിക്കുമെന്നും, പതിനൊന്നാമെടത്തു നില്ക്കുന്ന ശുഭന്റെ ആയുസ്സിൽ നാലിലൊന്നു ക്ഷയിക്കുമെന്നും, പത്താമെടത്തു നില്ക്കുന്ന ശുഭന്റെ ആയുസ്സിൽ ആറിലൊന്നു ക്ഷയിക്കുമെന്നും, ഒൻപതാമെടത്തു നില്ക്കുന്ന ശുഭന്റെ ആയുസ്സിൽ എട്ടിലൊന്നു ക്ഷയിക്കുമെന്നും, എട്ടാമെടത്തു നില്ക്കുന്ന ശുഭഗ്രഹത്തിന്റെ ആയുസ്സിൽ പത്തിലൊന്നു ക്ഷയിക്കുമെന്നും ഏഴാമെടത്തു നില്ക്കുന്ന ശുഭഗ്രഹത്തിന്റെ ആയുസ്സിൽ പന്ത്രണ്ടിലൊന്നു ക്ഷയിക്കുമെന്നും താൽപര്യം.

പന്ത്രണ്ടാമെടം മുതലായ ആറുരാശികളിൽ രണ്ടോ അധികമോ ഗ്രഹങ്ങൾ നിന്നാൽ അവരുടെ എല്ലാവരുടേയും ആയുസ്സിനു മേല്പറഞ്ഞപ്രകാരം ക്ഷയമില്ല. അവരിൽവച്ചു ബലവാനായിരിക്കുന്ന ഗ്രഹത്തിന്റെ ആയുസ്സുമാത്രം മേല്പറഞ്ഞ ക്രമത്തിൽ ക്ഷയിക്കുമെന്നു സത്യാചാര്യൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

„അത്ര ചേദ്യോർബ്ബഹൂനാം ച
പ്രാഗ്വൽ യേഷാം ച ന ക്ഷയഃ
സ വൈ ബലവതസ്തത്ര
പരമേകസ്യ യോ ബലീ.”

എന്നു പ്രമാണം.

അനേകം ഗ്രഹങ്ങൾ ഒരുരാശിയിൽ തുല്യബലവാന്മാരായി നില്ക്കുന്നതായാൽ:—

“ശകബൃഗ്ഗുരുചരാദ്യാ വ്യയോദിതോ വീര്യവാന്തഃ”

എന്നുള്ള നിസർഗ്ഗബലത്തെ അനുസരിച്ചു ഹരണകർത്താവിനെ നിശ്ചയിച്ചു ഹരണം ചെയ്തുകൊള്ളേണ്ടതാകുന്നു.

### ക്രൂരോദയഹരണം.

„സാർദ്ധോദിതോദിതനവാംശഹതാൽ സമസ്താ-
ദ്ഭാഗോഷ്ടയുക്തശതസംഖ്യ ഉപൈതി നാശം
ക്രൂരേ വിലഗ്നസഹിതേ വിധിനാ ത്വനേന
സൌമ്യേക്ഷിതേ ദളമതഃ പ്രളയം പ്രയാതി.”

രവിയൊ, കുജനൊ, മന്ദനൊ, ലഗ്നസ്ഥനായാൽ ക്രൂരോദയഹരണം വേണം. ഗ്രഹങ്ങളുടേയും ലഗ്നത്തിന്റേയും ആയുൎദ്ദായപിണ്ഡങ്ങളെ ഉണ്ടാക്കി വേറെ വേറെ വയ്ക്കുക. അവയെ അർദ്ധോദിതനവാംശങ്ങളോടുകൂടിയ ഉദിതനവാംശങ്ങളെക്കൊണ്ടു പെരുക്കി നൂറെറട്ടുകൊണ്ടു ഹരിച്ചുവരുന്ന ഭാഗത്തെ അതതു് ആയുൎദ്ദായപിണ്ഡത്തിങ്കൽനിന്നു കളഞ്ഞുകൊള്ളേണ്ടതാകുന്നു. ലഗ്നഗതനായ ക്രൂരഗ്രഹത്തിനു ശുഭദൃഷ്ടിയുണ്ടായിരുന്നാൽ മേൽപ്രകാരം പെരുക്കി ഹരിച്ചു കിട്ടുന്ന ഭാഗത്തിന്റെ പകുതിമാത്രം അതതു പിണ്ഡത്തിൽനിന്നു കളഞ്ഞാൽ മതിയാകുന്നതാണു്.

പന്ത്രണ്ടുരാശികൾക്കുംകൂടി ൧൨ × ൯ = ൧൦൮ നവാംശങ്ങളായതുകൊണ്ടു ലഗ്നത്തിന്റെ സാർദ്ധോദിതമായ ഉദിതനവാംശത്തെ നൂറെറട്ടുകൊണ്ടു ഹരിക്കുമ്പോൾ ഉണ്ടാകുന്ന ഭിന്നസംഖ്യയുടെ ഭാഗം എല്ലാ പിണ്ഡദശകളിൽനിന്നും കളയേണമെന്നു സാരം. ശുഭദൃഷ്ടിയുണ്ടെങ്കിൽ ഭിന്നസംഖ്യയുടെ പകുതികൊണ്ടു് ഓരോ പിണ്ഡദശയേയും പെരുക്കികിട്ടുന്നഭാഗം അതതു പിണ്ഡദശയിൽനിന്നും കളയേണമെന്നത്രേ സിദ്ധാന്തം.

## ജീവശൎമ്മമതം.

ഗ്രഹങ്ങളുടെ ആയുൎദ്ദായങ്ങളെല്ലാം ഭിന്നങ്ങളെന്നും സമങ്ങളെന്നും രണ്ടുപക്ഷമുണ്ടു്. അതിൽ ആദ്യപക്ഷക്കാരായ മയൻ യവനൻ, മണിത്ഥൻ, പരാശരൻ എന്നിവരുടെ അഭിപ്രായപ്രകാരം ഗ്രഹങ്ങൾ പരമോച്ചസ്ഥന്മാരാകുമ്പോൾ അവർ പ്രദാനംചെയ്യുന്ന ആയുൎദ്ദായവത്സരങ്ങളെ പ്രത്യേകം മുൻപു പറഞ്ഞിട്ടുണ്ടല്ലോ.

പരമോച്ചസ്ഥന്മാരായ ഗ്രഹങ്ങളുടെ ആയുൎദ്ദായവത്സരങ്ങൾ എല്ലാം സമങ്ങളാണെന്നുള്ള രണ്ടാംപക്ഷത്തെയാകുന്നു ജീവശൎമ്മാവു് അംഗീകരിച്ചിരിക്കുന്നതു്.

“ഗ്രഹാബ്ദായം പരമായുഷഃ സ്വരാംശം.”

ഗ്രഹങ്ങളുടെ ആയുൎദ്ദായങ്ങൾ പരമായുസ്സിന്റെ സ്വരാംശം (ഏഴിലൊരുഭാഗം) എന്നു താൽപ്പൎയ്യം. എല്ലാ ഗ്രഹങ്ങളുടേയും ആയുൎദ്ദായം തുല്യമായിരിക്കുമ്പോൾ സപ്തഗ്രഹങ്ങളിൽ ഓരോരുത്തരുടേയും ആയുൎദ്ദായം പരമായുസ്സിന്റെ ഏഴിലൊന്നുവീതമെന്നു

പറയുന്നതു ന്യായസിദ്ധംതന്നെ. പരമായുസ്സ ൧൨൦ സംവത്സരം ൫ ദിവസമായതുകൊണ്ട് ഓരോ ഗ്രഹത്തിന്റെയും ആയുൎദ്ദായം പരമായുസ്സിന്റെ ഏഴിലൊന്നായ ൧൭ സംവത്സരം ൧ മാസം ൨൨ ൧/൭ ദിവസം മാത്രമാകുന്നു. ഇതു പരമോച്ചത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ആയുൎദ്ദായമാണ്. അതുകൊണ്ടു, നീചഹരണം, ശത്രുക്ഷേത്രഹരണം, ദൃശ്യാൎദ്ധഹരണം മുതലായ മുൻപു പറഞ്ഞ ക്രിയകളെല്ലാം ഇവിടെയും ചെയ്തു ആയുൎദ്ദായം സൂക്ഷ്മപ്പെടുത്തിക്കൊള്ളേണ്ടതാകുന്നു.

സത്യാചാൎയ്യമതം.

"ആയുൎഗ്രഹാംശകൈസ്തുല്യ-
മന്യേ കേചന മന്വതേ."

എന്നുള്ള പൂൎവ്വസിദ്ധാന്തപ്രകാരം ആയുൎദ്ദായം ഗണിച്ചു തുടങ്ങിയതു സത്യാചാൎയ്യനാകയാൽ ഈ മതത്തിന്നു സത്യാചാൎയ്യമതമെന്നു പേർ സിദ്ധിച്ചിരിക്കുന്നു. ഇതു മുൻപറഞ്ഞ രണ്ടുമതങ്ങളിൽനിന്നും ഭിന്നമായ മൂന്നാമത്തെ മതമാകുന്നു.

"ഗ്രഹഭുക്തനവാംശരാശിതുല്യം
ബഹു സാമ്യം സമുപൈതി സത്യവാക്യം."

അതതു ഗ്രഹങ്ങളുടെ ആയുൎദ്ദായം അതതു ഗ്രഹങ്ങളാൽ ഭുജിക്കപ്പെട്ട നവാംശരാശിതുല്യമെന്നു സത്യാചാൎയ്യമതം. ഇതു് അനേകാചാൎയ്യമതങ്ങളോടും അനുഭവങ്ങളോടും യോജിച്ചിരിക്കുന്നു.

ഇവിടെ രാശിതുല്യമെന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് അംശകത്തെ എല്ലായ്പോഴും മേഷാദിയായിട്ടുതന്നെ കണക്കാക്കേണ്ടതാകുന്നു. ക്രമപ്രകാരം കണക്കാക്കി എഴുതിയിരിക്കുന്ന നവാംശകങ്ങളെ ആയുൎദ്ദായത്തിൽ മേഷാദിയായി എണ്ണി വത്സരാദികളെ നിശ്ചയിച്ചുകൊള്ളേണമെന്നു താൽപൎയ്യം.

ഇതു വരുത്തുവാനുള്ള ക്രിയാക്രമത്തെച്ചൊല്ലുന്നു.

"സത്യോക്തേ ഗ്രഹമിഷ്ടം
ലിപ്തീകൃതം ശതദ്വയേനാപ്തം
മണ്ഡലഭാഗവിശുദ്ധേ-
ഽബ്ദാഃ സ്യുഃ ശേഷാത്തു മാസാദ്യാഃ."

ഗ്രഹസ്ഫുടത്തെ വച്ച് ഇലിപ്താക്കി ഇരുന്നൂറുകൊണ്ടു ഹരിച്ചു കിട്ടിയതു സംവത്സരം. ശേഷത്തെ പന്ത്രണ്ടുകൊണ്ടു ഗുണിച്ചു ഇരുന്നൂറുകൊണ്ടു ഹരിച്ചു കിട്ടിയതു മാസം. ശേഷത്തെ മുപ്പതിൽ ഗുണിച്ച് ഇരുന്നൂറുകൊണ്ടു ഹരിച്ചു കിട്ടിയതു ദിവസം. ശേഷത്തെ അറുപതിൽ പെരുക്കി ഇരുന്നൂറുകൊണ്ടു ഹരിച്ചു കിട്ടിയതു നാഴിക. ഇതിൽ ആദ്യം കിട്ടിയ സംവത്സരഫലം പന്ത്രണ്ടിൽ ഹരിക്കുവാൻ തക്കവണ്ണമുണ്ടെങ്കിൽ ഹരിച്ചു ശേഷിക്കുന്നത് ആയുർദ്ദായ സംവത്സരം. മാസാദികളെല്ലാം മുൻപുകിട്ടിയവതന്നെ. ഒരു നവാംശത്തിനു ൩. തീയതി ൨൦ ഇലി അല്ലെങ്കിൽ ഇരുന്നൂറ് ഇലിപ്തയാണുകൊണ്ടാണ് ഇവിടെ ൨൦൦ കൊണ്ടു ഹരിക്കുവാൻ പറഞ്ഞത്.

സത്യാചാര്യമതമനുസരിച്ചു മുൻപറഞ്ഞപ്രകാരം ഗ്രഹസ്ഫുടമുണ്ടാക്കി ആയുർദ്ദായം വരുത്തിയാൽ ചെയ്യേണ്ട ക്രിയാക്രമങ്ങളെപ്പറയുന്നു.

"സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം
ദ്വിരുത്തമസ്വാംശകഭത്രിഭാഗഗൈഃ
ഇയാൻ വിശേഷസ്തു ഭദന്തഭാഷിതേ
സമാനമന്യൽ പ്രഥമേഽപ്യുദീരിതം."

സ്വോച്ചസ്ഥനായിട്ടോ, വക്രഗതിയെ പ്രാപിച്ചവനായിട്ടോ നില്ക്കുന്ന ഗ്രഹത്തിന്റെ ആയുഃപ്രമാണത്തെ മൂന്നുകൊണ്ടു പെരുക്കണം. വർഗ്ഗോത്തമാംശകത്തിങ്കലൊ, സ്വനവാംശകത്തിങ്കലൊ, സ്വക്ഷേത്രത്തിങ്കലോ, സ്വദ്രേക്കാണത്തിങ്കലൊ നില്ക്കുന്ന ഗ്രഹത്തിന്റെ ആയുഃപ്രമാണത്തെ ഇരട്ടിക്കണം. സത്യാചാര്യമതത്തിൽ ഇത്രമാത്രമെ വിശേഷമുള്ളു. ആദ്യംപറഞ്ഞിട്ടുള്ള നീചഹരണം, ദൃശ്യാർദ്ധഹരണം മുതലായവയെല്ലാം ഇവിടെയും തുല്യംതന്നെ.

"ആയുർഗ്രഹാംശകൈസ്തുല്യ-
മന്യേ കേചന മന്വതേ
തുംഗസ്ഥസ്യ തു തദ്ഗ്രാഹ്യം
ത്രിഗുണം വക്രഗസ്യ ച
വർഗ്ഗോത്തമസ്വഭാഗസ്വ-
ക്ഷേത്രദ്രേക്കാണഗസ്യ തൽ
ദ്വിഗുണം... ... ... ..."

എന്നുള്ള പൂൎവ്വസിദ്ധാന്തത്തെ ഇവിടെ സത്യാചാൎയ്യമതത്തെപ്പററി കണ്ടുകൊൾക.

ലഗ്നായുഃ.

"കിന്ത്വത്ര ഭാംശപ്രതിമം ദദാതി
വീൎയ്യാന്വിതാ രാശിസമം ച ഹോരാ
ക്രൂരോദയേ യോപചയഃ സ നാത്ര
കാൎയ്യം ച നാശൈൎയ്യൈഃ പ്രഥമോപദിഷ്ടൈഃ."

ലഗ്നരാശി ബലഹീനമായിരിക്കിൽ അതിന്റെ നവാംശകതുല്യമായിരിക്കുന്ന ആയുഃപ്രമാണത്തെ ആയുൎദ്ദായത്തിങ്കൽ ഗ്രഹിക്കേണ്ടതാകുന്നു. ലഗ്നരാശിക്കു ബലമുണ്ടെങ്കിൽ നവാംശകതുല്യമായും രാശിതുല്യമായുമിരിക്കുന്ന ആയുസ്സിനെ ഏകീകരിച്ചു ഗ്രഹിക്കണം. സത്യാചാൎയ്യമതത്തിങ്കൽ ക്രൂരോദയഹരണവും മയയവനമണിത്ഥാദികളാൽ നിൎദ്ദിഷ്ടമായ ദശാസംവത്സരങ്ങളും ആവശ്യമില്ലാത്തവയാകുന്നു.



"വീൎയ്യഹീനായാ
ഹോരായാ ഭാംശസമമിതം
വീൎയ്യാന്വിതായാ ഭാംശേന
രാശിനാ ച സമം വിദുഃ.
പാപേ പാപോദയേ തു യൽ പ്രോക്തം
നേഷ്ടമതി ഹരണം തു തൽ."

എന്നു പൂൎവ്വശാസ്ത്രാനുസാരേണ മേൽപറഞ്ഞ ഹോരാശാസ്ത്രപദ്യത്തെ വ്യാഖ്യാനിച്ചിരിക്കുന്നു എന്നറിഞ്ഞുകൊള്ളുകയും വേണം.

സത്യാചാൎയ്യമതത്തിനു ബഹുസാമ്യമുണ്ടാകയാൽ അതു ശ്രേഷ്ഠമാകുന്നു. എന്നാൽ അതിനുള്ള സമ്പ്രദായവിശേഷത്തെ കൂടി താഴെ ചേൎക്കുന്നു.

"ആചാൎയ്യകം തത്ര ബഹുപ്രശസ്തതായാ-
മേകം തു യദ്ഭൂരി തദേവ കാൎയ്യം."

ഒന്നിനൊന്നുതന്നെ തുല്യങ്ങളായ അനേകഗുണകാരങ്ങളെക്കൊണ്ടു ഗുണിക്കേണ്ടതായി വരുമ്പോൾ അതിൽ ഒന്നുകൊണ്ടു മാത്രം ഗുണിച്ചാൽ മതിയാകുന്നതാകുന്നു. അതുല്യങ്ങളായ അനേകം ഗുണകാരങ്ങളെക്കൊണ്ടു ഒന്നിനൊന്നുതന്നെ ഗുണിക്കേണ്ട

തായിവരുമ്പോൾ അതിൽവച്ചു മഹത്തായിട്ടുള്ളതുകൊണ്ടുമാത്രം ഗുണിച്ചാൽ മതിയാകുന്നതാകുന്നു. ഇതത്രെ ഇതിന്റെ പരമായിരിക്കുന്ന ഗ്രന്ഥസമ്പ്രദായം.

## അഷ്ടവർഗ്ഗം.

അഷ്ടാനാം വർഗ്ഗഃ അഷ്ടവർഗ്ഗഃ എന്നു വ്യുൽപത്തി. സൂര്യൻ മുതൽ ശനിപര്യന്തമുള്ള സപ്തഗ്രഹങ്ങൾ നില്ക്കുന്ന രാശികളും ലഗ്നരാശിയും കൂടിയുള്ള എട്ടു രാശികളിൽ നിന്നു ഇടുന്ന എട്ട് അക്ഷങ്ങളുടെ അഥവാ ബിന്ദുക്കളുടെ—സമൂഹമാകയാൽ അഷ്ടവർഗ്ഗമെന്നുപേർ.

രാശിചക്രം ലിഖേൽ ഭൂമൌ
    സംയോജ്യാക്ഷരസംഖ്യയാ
ശൂന്യാക്ഷരേണ ദശമ-
    സ്ഥാനമത്ര പ്രകീർത്തിതം
ഏകാ സംഖ്യാ ദ്വിസംഖ്യാ വാ
    വാക്യാന്തേ ദൃശ്യതേ യദി
ഏകാദശം ദ്വാദശം ച
    ക്രമാത്താഭ്യാം പ്രകീർത്തിതം.

അഷ്ടവർഗ്ഗവാക്യങ്ങളെല്ലാം പരല്പേരുകൊണ്ടറിഞ്ഞുകൊള്ളണം. ശൂന്യാക്ഷരംകൊണ്ടു പത്തും, വാക്യാന്തത്തിൽ വരുന്ന ഒന്നും രണ്ടും സംഖ്യകളെക്കുറിക്കുന്ന അക്ഷരങ്ങളെക്കൊണ്ടു പതിനൊന്നും പന്ത്രണ്ടും, ധരിക്കേണ്ടതാകുന്നു. സ്വാധിഷ്ഠിതരാശിയിൽ നിന്നു താഴെ പറയുന്ന സ്ഥാനങ്ങളിലെല്ലാം ഓരോ അക്ഷം വച്ചുകൊള്ളണം.

## സൂര്യാഷ്ടവർഗ്ഗം.

രവി— പു ത്രോ വാ ങ്മൌ ദാ ധി നഃ സ്യാത്
൧– ൨ ൪– ൭– ൮– ൯– ൧൦– ൧൧.

ചന്ദ്രൻ— ഇ ഷ്ടോ ന ദ്യഃ.
൩– ൬– ൧൦– ൧൧.

കുജൻ— കൌ ര വാ സ്സ ദാ ധ നാ ഢ്യാഃ
൧– ൨– ൪– ൭– ൮– ൯– ൧൦– ൧൧

ത — ളു ണ സ്സൂ ത്യഃ.
൩. ൫- ൬-൧ ൧.

ല — ഗീ തി ജ്ഞൊ യം.
൩. ൬. ൧ ൦ — ൧ ൧.

ആകെ ൪൯ (ധവഃ).

കുജാഷ്ടവൎഗ്ഗം.

ര — ബാ ണോ സ്സു ന യഃ
൩. ൫. ൬-൧ ൦ -൧ ൧.

ച — ല തേ യം.
൩. ൬- ൧ ൧.

ക — പു ര വാ സീ ജ ന കഃ.
൧. ൨. ൪ - ൭ - ൮-൧ ൦ -൧ ൧.

ബു — ഗോ ശ്ര തം സ്യാത്.
൩- ൫ -൬- ൧ ൧.

ഗു — ത ന യ ശ്രീ.
൬. ൧ ൦ - ൧ ൧- ൧ ൨.

ശു — തേ ജഃ പ ദം.
൬. ൮- ൧ ൧ -൧ ൨.

ശ — ക വി സ്സു ഭാ ധ നി കഃ.
൧- ൪ - ൭ - ൮. ൯- ൧ ൦ - ൧ ൧.

ല — കാ ല സ്സു നി ത്യഃ.
൧ -൩ - ൬ - ൧ ൦ - ൧ ൧.

ആകെ ൩൯ (ധിഗഃ).

ബുധാഷ്ടവൎഗ്ഗം.

ര — ശി ക്ഷാ ധ ന്യ ശ്രീഃ
൫- ൬- ൯-൧ ൧-൧ ൨.

— പ്ര ജ്ഞ സ്സു ഭാ നാ ഢ്യഃ.
൨. ൪-൬-൮- ൧ ൦ - ൧ ൧.

ക — പൌ ര വ സ്സു ഭാ ധ നി കഃ.
൧- ൨. ൪- ൭. ൮-൯ - ൧ ൦ - ൧ ൧,

ബു—തേജോധനപാത്രം.

൩-൪-൯-൫൦-൫൫-൫൬.

ശു—ശീതകരഃ.

൬-൩-൫൫-൫൬.

ശ—സ്ത്ര ത്ര ശ്രീഃ.

൩-൫൫-൫൨.

മ—ഗുണസ്ഥക്കഃ.

൨-൬-൩-൫൫.

ല—യോഗവിത്തനൃഃ.

൫-൨-൪-൩-൫൦-൫൫.

ആകെ നാൻ (ധിഗഃ)

സൂര്യാദിഗ്രഹങ്ങൾക്കുള്ള അഷ്ടവർഗ്ഗങ്ങളുടെ മേൽ പറഞ്ഞ ശുഭകത്തുകകളെ പരൽപ്പേരായി താഴെ ചേർക്കുന്നു.

"ദേവോധവോധിഗോവിഷ്ണുഃ
ക്ഷീരാമോധിഗഃ ക്രമാൽ."

"ത്രിമൈന്യകാക്ഷയുതശ്ശുന്യോ
യോ രാശിഃ സോഽധമഃ ക്രമാൽ
മധ്യമശ്ച തു രക്ഷഃ സ്യാൽ
പഞ്ചാദ്യക്ഷാഃ ക്രമാൽ ശുഭഃ."

മൂന്നക്ഷമുള്ള രാശി അധമം. അതിൽ കുറഞ്ഞ അക്ഷമുള്ള രാശികൾ ക്രമത്താലെ അധികം അധികം അധമങ്ങളാം. നാലക്ഷമുള്ള രാശിമദ്ധ്യമം. അഞ്ചും അതിലധികവുമക്ഷമുള്ള രാശികൾ ക്രമത്താലെ അധികം അധികം ഉത്തമങ്ങളാം.

ത്രികോണശോധനം.

ഓരോ ഗ്രഹത്തിന്റെയും അഷ്ടവർഗ്ഗമുണ്ടാക്കി അതിൽ നിന്നു മേടം, ചിങ്ങം, ധനു എന്നുള്ള ത്രികോണരാശികളിൽ ഏതിൽ പരൽ കുറവൊ അത്രപരൽ അവ മൂന്നിലും കളയണം. മൂന്നിലും തുല്യമെങ്കിൽ എല്ലാം കളവൂ. ഒന്നിൽ ഇല്ലായെങ്കിൽ അത്രികോണം ശോധിക്കേണ്ട. ഇപ്രകാരം ഇടവം, കന്നി, മകരം; മിഥുനം, തുലാം, കുംഭം; കർക്കടകം, വൃശ്ചികം, മീനം എന്നീ

ത്രികോണങ്ങളേയും ശോധിക്കണം. ഇങ്ങിനെ ത്രികോണശോധനം ചെയ്താൽ പിന്നെ ഏകാധിപത്യശോധനം ചെയ്യേണം.

### ഏകാധിപത്യശോധനം.

ഒരു ഗ്രഹത്തിന്നുതന്നെ രണ്ടു രാശിക്കാധിപത്യമുള്ളേടം മാത്രം ശോധിക്കണം അപ്പോൾ കർക്കടകവും ചിങ്ങവും ശോധിക്കേണ്ട എന്നു സിദ്ധിച്ചു. രണ്ടു രാശികളിൽ ഏതിൽ പരൽ കുറയുന്നു അതു കളയേണം രണ്ടിൽനിന്നും. രണ്ടിലും തുല്യമെങ്കിൽ എല്ലാം കളയേണം. ഒന്നിൽമാത്രമെ ഉള്ളു എങ്കിൽ ശോധന വേണ്ട. ഈ ശോധന ആ രാശിയിൽ ഗ്രഹമില്ലെങ്കിലെ പാടുള്ളു. ഗ്രഹമുള്ള രാശിയിൽനിന്ന് ഒരിക്കലും കളയരുത്. ഗ്രഹമില്ലാത്ത രാശിയിൽ പരലുണ്ടെങ്കിൽ അതിൽനിന്നു മറ്റേതിലോളം കളയേണം. ഗ്രഹമില്ലാത്തതിൽ പരൽ കുറവാണെങ്കിൽ അതൊക്കെ കളയണം. ഗ്രഹമില്ലാത്തതിലും ഉള്ളതിലും ഒരുപോലെ പരലെങ്കിൽ ഗ്രഹമില്ലാത്തതിലെ ഒക്കെയും കളയേണം. രണ്ടു രാശിയിലും പരലുള്ളപ്പോൾ മാത്രമെ ഏകാധിപത്യശോധന നിരൂപിക്കേണ്ടു.

മേൽപ്രകാരം ശോധിച്ച സംഖ്യയെ അതതു രാശിക്കു പറഞ്ഞിട്ടുള്ള രാശിഗുണകാരംകൊണ്ടു പെരുക്കി ഒരിടത്തു വയ്ക്കു. ഗ്രഹമുള്ള രാശിയിൽ പരലുള്ളതിനെ വേറെ വച്ച് ആ ഗ്രഹത്തിന്നു പറഞ്ഞ ഗ്രഹഗുണകാരംകൊണ്ടു പെരുക്കി ഒരിടത്തു വയ്ക്കു. ഗ്രഹങ്ങൾ പലതുണ്ടെങ്കിൽ എല്ലാവരുടേയും ഗുണകാരംകൊണ്ടു വെവ്വേറെ പെരുക്കി വയ്ക്കണം. എന്നിട്ടു ഫലങ്ങൾ തമ്മിൽ കൂട്ടണം. ഇതിന്നു ശുദ്ധപിണ്ഡമെന്നു പേർ.

### രാശിഗുണകാരം.

„സന്നാഗേ വനമാരേഭം
ധീമാൻ പൂജ്യഃ പ്രിയഃ ക്രിയാൽ"

| | | | |
|---|---|---|---|
| മേടം, തുലാം | ൭ | കന്നി, മകരം | ൫ |
| ഇടവം, ചിങ്ങം | ൧൦ | ധനു | ൯ |
| മിഥുനം, വൃശ്ചികം | ൮ | കുംഭം | ൧൧ |
| കർക്കടകം | ൪ | മീനം | ൧൨ |

ഗ്രഹഗുണകാരം.

"ശശി ഹി മാനസാത്മേത്യതി
സൂര്യാദപി ഗുണാഃ ക്രമാത്."

| | | |
|---|---|---|
| ര — ൫ | ബു — ൫ | മ — ൫ |
| ച — ൫ | ഗു — ൧൦ | |
| കു — ൮ | ശു — ൭ | |

സമുദായാഷ്ടവർഗ്ഗം.

ലഗ്നാദികളിലെ പരൽ ക്രമത്താലെ എല്ലാരുടേയും കൂട്ടിക്കൊള്ളുക. ഏതിൽ പരൽ അധികം വരുന്നുവോ ആ ഭാവം നന്നു. ആറെട്ടുപന്ത്രണ്ടാമെടത്തു പരൽ കുറഞ്ഞിരിക്കണം. പത്താമെടത്തേക്കാൾ പതിനൊന്നാമെടത്തു ഫലം ഏറിയിരിക്കണം. പന്ത്രണ്ടാമെടത്തു കുറഞ്ഞിരിക്കണം. പന്ത്രണ്ടാമെടത്തേക്കാൾ ലഗ്നത്തിൽ ഏറിയിരിക്കണം. എന്നാൽ സൌഖ്യവും ദ്രവ്യവും ഉണ്ടായിരിക്കും. വിപരീതമാകിൽ രോഗദാരിദ്ര്യാദി നിശ്ചയം.

"യസ്യ വ്യയാധികേ ലഗ്നേ
ഭോഗവാനർത്ഥവാൻ ഭവേൽ
വിപരീതേന ദാരിദ്ര്യം
ഭവിഷ്യതി ന സംശയഃ"

ആദിത്യാഷ്ടവർഗ്ഗേണ പിതൃചിന്തനം.

ആദിത്യന്റെ ഒൻപതാമെടം പിതൃസ്ഥാനം. ആദിത്യന്റെ ശുദ്ധപിണ്ഡത്തെ ആദിത്യന്റെ ഒൻപതാമെടത്തു ശോധിക്കുമ്പൊഴുള്ള പരൽകൊണ്ടു ഗുണിപ്പൂ. എന്നിട്ട് ഇരുപത്തേഴിൽ ഹരിപ്പൂ. ശേഷിച്ചുവരുന്നതു് അശ്വതി മുതലായി യാതൊരു നാൾ വരുന്നു അന്നാളിൽ ശനിചെല്ലുമ്പോൾ പിതൃമരണം.

അതിന്റെ ത്രികോണനക്ഷത്രങ്ങളിൽ ശനിചെല്ലുമ്പോൾ പിതൃസമൻതാൻ പിതൃവ്യൻതാൻ ഗുരുഭൂതന്മാരായിരിക്കുന്നവർതാൻ മരിക്കും.

അങ്ങനെവരുന്നനാൾ എത്രാമത്തേതൊ അത്ര സംഖ്യ ആദിത്യൻനിന്നനാൾ തുടങ്ങി എണ്ണീട്ടു വരുന്നനാളിൽ ശനി ചെല്ലുമ്പോൾ തനിക്കാകാത്ത കാലം.

ലഗ്നാൽ ഒൻപതാമെടത്തു പരൽസംഖ്യകൊണ്ടു ഗുണിച്ച് ഇരുപത്തിയേഴിൽ ഹരിച്ച് അശ്വിന്യാദിവന്നനാളിന്റെ ത്രികോണത്തിൽ ശനിചെല്ലുമ്പോൾ പിതാവിന്നാകാകാലം. ഓറുനിലതുടങ്ങി തനിക്കം മദ്ധ്യമം. ഒന്നു, രണ്ടു, മൂന്നു പരൽ ആക. നാലു മദ്ധ്യമം. അഞ്ചുതുടങ്ങി നന്ന്. പരൽ വളരെയുള്ള രാശിമേൽ ഇരുന്ന രാജാവിനെക്കാണേണ്ടു. ആദിത്യന്റെ ഒൻപതാമെടത്തു പാപികളുണ്ടെങ്കിൽ അച്ഛന്റെ ദീക്ഷമുട്ടും. ആദിത്യന്റെ ഒൻപതാമെടത്തു പാപി ബലഹീനനാകിൽ താൻമരിച്ചു ദീക്ഷമുട്ടും.

ചന്ദ്രാഷ്ടവർഗ്ഗേണ മാതൃചിന്തനം.

ചന്ദ്രന്റെ ശുദ്ധപിണ്ഡത്തെ ചന്ദ്രന്റെ നാലാമെടത്തു പരൽകൊണ്ടു പെരുക്കി ഇരുപത്തിയേഴിൽ ഹരിച്ചു ശേഷം അശ്വതിതുടങ്ങിയുള്ള നാളിൽ ശനിചെല്ലുമ്പോൾ മാതൃമരണം. അതിന്റെ ത്രികോണത്തിൽ മാതൃസമപ്രാണഹാനി.

പിറന്നാൾതുടങ്ങി ആറാംനാളിൽ തനിക്കനർത്ഥം. ചന്ദ്രന്റെ നാലാംരാശിയിൽ ശനിചെല്ലുംനാളും മാതൃമരണം സംഭവിക്കും. ദശാപഹാരങ്ങളുംകൂടെ യോജിപ്പിച്ചുകൊള്ളുക.

ചന്ദ്രാഷ്ടവർഗ്ഗത്തിൽ ഒന്നു, രണ്ട്, മൂന്നു പരലുള്ള ക്രൂരപിറന്നവരെ കണ്ണി, കൈനീട്ടം, ഭാര്യാപരിഗ്രഹം എന്നിവ വർജ്ജിക്ക.

കുജാഷ്ടവർഗ്ഗേണ ഭ്രാതൃചിന്തനം.

ചൊവ്വയുടെ ശുദ്ധപിണ്ഡത്തെ ചൊവ്വയുടെ മൂന്നാമെടത്തെ പരൽകൊണ്ടു പെരുക്കി ഇരുപത്തിയേഴിൽ ഹരിച്ചു ശേഷം അശ്വതിതുടങ്ങിയുള്ള നാളിൽ ശനിചെല്ലുംപോൾ ഭ്രാതാവിന്നു ദ്രോഹം.

പരൽ കുറഞ്ഞനാളിൽ ചൊവ്വ ചെല്ലുന്നാൾ വാണിഭം നന്നല്ല.

ബുധാഷ്ടവർഗ്ഗേണ വാഗപിചിന്തനം.

ബുധന്റെ അഷ്ടവർഗ്ഗമിട്ടാൽ രണ്ടാമെടത്തു പരലില്ലെങ്കിൽ പൊട്ടൻ, അന്ധൻ; ഒന്നോ രണ്ടോ മൂന്നോ പരലുണ്ടാകിൽ ചൈതന്യമില്ലാത്ത വചനം. നാലാകിൽ ആരാനും പറഞ്ഞതശേഷം പറയും. ഏഴെട്ടുപരലുണ്ടെങ്കിൽ പ്രതിയോഗിക്കുത്തരം പറയരുതാത്ത വചനം.

ലഗ്നത്തിന്റെ രണ്ടാമെടത്തു പാപരില്ലായ്കിൽ സ്വകാൎയ്യം പറയപ്പോക. ബുധന്റെ രാശിയിൽ പാപരില്ലെങ്കിലും ശൂന്യരാശിയിൽ ബുധൻ ചെല്ലുന്നാകിലും ബുദ്ധിക്കദോഷമില്ല.

ജീവാഷ്ടവൎഗ്ഗേണ പുത്രചിന്തനം.

വ്യാഴത്തിന്റെ അഷ്ടവൎഗ്ഗമിട്ടാൽ വ്യാഴത്തിന്റെ അഞ്ചാമെടത്തു വ്യാഴത്തിന്റെ ബന്ധുഗ്രഹം ഉച്ചസ്ഥനായവന്റെ പരലുണ്ടെങ്കിൽ ഒരുപോലെ സത്സ്വഭാവികളായി നാലു പുത്രരുണ്ടാം. മൂലത്രികോണത്തിൽ മൂന്നു. സ്വക്ഷേത്രഗന്നു രണ്ട്. ബന്ധുക്ഷേത്രഗന്നു് ഒന്ന്. വ്യാഴത്തിന്റെ അഞ്ചാമെടത്തുടയവനും ലഗ്നാൽ അഞ്ചാമെടത്തുടയവനും തങ്ങളിൽ ശത്രുക്കളാകിൽ പുത്രന്മാർ തങ്ങളിൽ ശത്രുക്കളാകും.

വ്യാഴത്തിന്റെ അഞ്ചാമെടത്തുടയവൻ ബലഹീനനാകിൽ അനാഥയായ പ്രജ ജനിക്കും. വ്യാഴത്തിന്റെ അഞ്ചാമെടം വ്യയാഷ്ടമമാകിൽ അല്പസന്തതി. വ്യയാഷ്ടമസ്ഥഭവനത്തിങ്കൽ പാപികൾ നില്ക്കിലും അല്പസന്തതി. വ്യാഴത്തിന്റെ അഞ്ചാമെടത്തു തുടങ്ങി മൂന്നാംരാശിയോളം സമഫലമാകിൽ അല്പസന്തതി. അഞ്ചാമെടത്തു ശനിനിന്നു പാപദൃഷ്ടിയുണ്ടാകിൽ ദത്തു ഭവിക്കും. അഞ്ചാമെടം ശനിക്ഷേത്രമാവുതും ചെയ്തു ചന്ദ്രദൃഷ്ടിയുണ്ടാകിൽ ദത്തു ഭവിക്കും. ബുധനുമവ്വണ്ണംതന്നെ. വ്യാഴം ബലവാനായി അതിന്റെ അഞ്ചാമെടത്തു ശുഭൻ നില്ക്കിൽ പുത്രരുണ്ടാം. ലഗ്നാൽ അഞ്ചാമെടത്തുടയവൻ പാപക്കൂടാതെ അഞ്ചാമെടത്തു നില്ക്കിലും ശുഭഗ്രഹങ്ങൾ പാപക്കൂടാതെ നില്ക്കിലും പുത്രരുണ്ടാം.

അഞ്ചാമെടം ശുഭക്ഷേത്രമാവുതും ചെയ്തു ശുഭഗ്രഹം നില്പുതും ചെയ്കിൽ പുത്രൻ വിദ്വാനായും ശ്രീമാനായും ഭവിക്കും.

അഷ്ടമാധിപൻ അഞ്ചാമെടത്തുനിന്ന് അഞ്ചാമെടത്തുടയവൻ ആറെട്ടുപന്ത്രണ്ടിൽ നില്ക്കിൽ പുത്രരുണ്ടാക.

അഞ്ചാമെടം പാപക്ഷേത്രമാകിൽ പുത്രൻ പാപിയായിട്ടിരിക്കും. അഞ്ചാമെടത്തു ശുഭഗ്രഹം നിന്ന് അധിപനോടുകൂടെ ശനിയും രാഹുവും നില്ക്കിൽ പുത്രനു വ്യാധി ഭവിക്കും. ചൊവ്വയോടു കൂടുകിൽ പുത്രനു യുദ്ധത്തിൽ മരണം.

### ശുക്രാഷ്ടവർഗ്ഗേണ കളത്രചിന്തനം.

ചില വിശേഷങ്ങളെ മാത്രം ചൊല്ലുന്നു. ഒൻപതാമെടത്തുടയവനും ഏഴാമെടത്തുടയവനും നിന്ന രാശിയിലെ ശുഭഫലങ്ങളെത്ര അത്ര വിവാഹംചെയ്യും.

ശുക്രൻ മന്ദനോടുകൂടുകിലും മന്ദക്ഷേത്രത്തിൽ നില്ക്കിലും മന്ദാംശമാകിലും നീചാംശകഗതനാകിലും നീചസ്ത്രീകളിൽ വാഞ്ഛയുണ്ടാം.

ചൊവ്വയുടെ ക്ഷേത്രംതാൻ കൂടുകതാൻ ചെയ്കിൽ പരസ്ത്രീകളേയും യോഗ്യമല്ലാത്ത സ്ത്രീകളേയും പരിഗ്രഹിക്കും.

എന്നിയെ ഏഴാമെടത്തു ചൊവ്വയുടെ അംശകം വരുത്തും ചെയ്തു ഏഴാമെടത്തുടയവൻ ചൊവ്വയോടുതാൻ ശനിയോടുതാൻ കൂടുകയും ചെയ്താൽ വേശ്യതാൻ ഭാര്യയായി വരും.

അവനു ചന്ദ്രൻ പാപാംശമാവുതും ചെയ്തു ഏഴിലോ പന്ത്രണ്ടിലൊ നിന്നു പാപയോഗമുണ്ടായാൽ സ്ത്രീഹേതുവായിട്ടു ഭ്രഷ്ടനാം.

ശുക്രന്ന് എത്ര അംശം ചെന്നു അത്ര സ്ത്രീകൾ അധീനമാരായിട്ടുണ്ടാം.

ശുക്രാംശകത്തിന്നും അധിപതിക്കും തക്കവണ്ണം രൂപവും ഗുണവും. ഒൻപതാമെടത്തുടയവന്റെ അംശകത്തിന്നു തക്കവണ്ണവും രൂപവും ഗുണങ്ങളും.

### മന്ദാഷ്ടവർഗ്ഗേണ സ്വനിര്യ്യാണചിന്തനം.

രാശിഗ്രഹഗുണകാരം ചെയ്തിരിക്കുന്ന ഗുണസമൂഹത്തെ ശോധിക്കുംമുമ്പെ ശനിനിന്ന രാശിയിലെ ഫലംകൊണ്ടു പെരുക്കി ഇരുപത്തേഴിൽ ഹരിച്ചു ശേഷം അശ്വിന്യാദിയായി ഗണിച്ചുവന്ന നക്ഷത്രത്തിൽ ശനി ചെല്ലുമ്പോൾ തന്റെ നിര്യ്യാണം.

പിന്നെയും ഗുണസമൂഹത്തെ വ്യാഴംനിന്നേടത്തെ ഫലംകൊണ്ടു പെരുക്കി പന്ത്രണ്ടിൽ കഴിച്ചു ശേഷം മേഷാദിയായി ഗണിച്ചുവന്ന രാശിയിൽ വ്യാഴംചെല്ലുമ്പോൾ തന്റെ നിര്യ്യാണം. ലഗ്നാംശാൽ ചതുഷ്ഷഷ്ട്യംശരാശിയിൽ നിര്യ്യാണരാശി എന്നു ഉണ്ടൊരു പക്ഷം.

ശനിയുടെ ഗുണകാരകത്തിങ്കൽ ശൂന്യരാശിയിൽ ശനി ചെല്ലുമ്പോൾ അരിഷ്ടം ഫലം.

മൃത്യുഗ്രഹേക്ഷണേനേത്യാദി ബഹുപ്രകാരേണയുള്ള നിർയ്യാണഭേദങ്ങളേയും സൂക്ഷിക്കണം. ലഗ്നാധിപതിയും അഷ്ടമാധിപതിയും ഗുളികനും സപ്തമേശനും നിർയ്യാണാധിപന്മാരാകുന്നു. ഇവരുടെ ദശാപഹാരങ്ങളേയും നിരൂപിച്ചു കൂടെ യോജിപ്പിച്ചുകൊള്ളണം.

൧

ജന്മാഷ്ടമേ രാഹുയുതേ
തദ്ദശായാം മൃതിർഭവേൽ.

൨

ശനേർവ്യയാധിപത്യം സ്യാൽ
തദ്ദശായാം മൃതിർഭവേൽ.

൩

ജന്മാൽ സപ്തമപാതപഞ്ച
രവേഃ സ്യാത് തദ്ദശാ മൃതിഃ.

൪

ജന്മഷഷ്ഠാധിപോ ഭൃഗുഃ
തദ്ദശായാം മൃതിർഭവേൽ.

൫

ചതുർത്ഥ ദശമേ ചൈവ
ഗുളികോ യദി മൃത്യുദഃ
ചതുർത്ഥദശമേശാനാം
ദശാസ്വാപതിതാസ്യ ച.

൬

വ്യയാധിപഃ കവിഃ സ്യാച്ചേത്
തദ്ദശായാം മൃതിർഭവേൽ.

൭

ജന്മനക്ഷത്രമാരഭ്യ
ദശാ ശൌരേർഭവേദ്യദി
ചതുർത്ഥാ തത്ര മരണം
ജാതകസ്യ ന സംശയഃ

൮

ജന്മനക്ഷത്രവല്ലഗ്ന-
കർമ്മസ്ഥാനഗതാ യദി
പാപഗ്രഹാസ്തദ്ദശാസു
മരണം ജാതകസ്യ ഹി.
ലഗ്നചതുർത്ഥഗാസ്വപി പാപഗ്രഹദശാസു മൃതിർഭവേൽ.

൯

പഞ്ചമാ സപ്തമാ ചൈവ
കജരാഹോപാർദ്ദശേ തഥാ.

൧൦

ഷഷ്ഠ്യാ ച യദി ജീവസ്യ
തത്ര വൈ മരണം ധ്രുവം.

൧൧

കളത്രദേഹാധിനാഥൌ
യദി കേന്ദ്രത്രികോണഗൌ
തദീശൌ ദേഹരന്ധ്രസ്ഥൌ
തദ്ദശാ ച മൃതിപ്രദാ.

൧൨

അഷ്ടമാധിപതൌ ചാഷ്ട-
ഷഷ്ഠേ ചാന്ത്യേ സ്ഥിതൌ യദി
തത്ഭുക്തൌ തദ്ദശായാം ച
ദേഹനാശകരൌ ഭവേത്.

൧൩

ശനൌ ലഗ്നസ്ഥിതേ വാപി
അഷ്ടമസ്ഥാനഗേഽപി വാ
തദ്ദശായാം വിജാനീയാത്
മരണം നാത്ര സംശയഃ.

൧൪

തല്പ്പാദേ ലഗ്നഭേ ച തൽസ്ഥ
ദേഹാധിപദശാ യദി
തദ്ഭുക്തിപരിമിതം ദേഹ
ഗണ്ഡാന്തം പരികല്പ്യതേ.

ലഗ്നപേ ജന്മകാലേ തൽലഗ്നസ്ഥേ സതി തത്കാലേ തദ്ദശാ യദി തല്ലഗ്നാധിപഭുക്തിപരിമിതകാലം ജീവതി.

൧൮

ക്രൂരാസ്തനീചാപചയ-
ഖേചരസ്യ ദശാ യദി
ദശാച്ഛിദ്രമിതി ജ്ഞേയം
പ്രവദന്തി മനീഷിണഃ.
ദശാച്ഛിദ്രേഷു കാലേഷു
മാരകോ മരണപ്രദഃ.

൧൯

അല്പായുര്യോഗജാതസ്യ
വിപത്താരേ മൃതിം വദേൽ.

൨൦

ജാതസ്യ മദ്ധ്യമേ യോഗേ
പ്രത്യരേ തു മൃതിം വദേൽ.

൨൧

ദീൎഘായുര്യോഗജാതാനാം
വധഭേ തു മൃതിം വദേൽ
ത്രിഷു യോഗേഷു സൎവ്വേഷു
പ്രത്യേകം ത്രിവിധം ഭവേൽ.

പിതൃമരണം.

ഷഷ്ഠാഷ്ടമവ്യയേശാനാം
ദശാ പിതൃമൃതിപ്രദാ.

മാതൃമരണം.

ജന്മപഞ്ചമതഃ കൎമ്മ-
നാഥസ്യ യദി വാ ദശാ
തത് കൎമ്മ കൎമ്മനാഥസ്യ
ദശാ മാതൃമൃതിപ്രദാ.

ധനലാഭാധിപാനാം ദശാ മാതൃമൃതിപ്രദാ ഇതി യാവൽ.

അനുജമരണം.

ലഗ്നപഞ്ചമലാഭേശ-
ദശാസ്വനുജമാരണം.

ലഗ്നാൽ പഞ്ചമാധിപസ്യ വാ ലാഭാധിപസ്യ വാ ദശാ അനുജമൃതിപ്രദാ.

ലഗ്നാൽ പഞ്ചമാധിപസ്യ ദശായാം അനുജമാരണം കേന കാരണേന ഭവേദിതി വിചാരേ ലഗ്നാൽ പഞ്ചമം സഹോദരസ്ഥാനാൽ മൃത്യുമൃത്യുസ്ഥാനമിതി ഗ്രാഹ്യം.

ജ്യേഷ്ഠഭ്രാതൃമരണം.

ബന്ധുപഞ്ചമജാമിത്ര-
പാനാം ജ്യേഷ്ഠസ്യ മാരണം.

എന്നിത്യാദിയായവകൂടി അവിടവിടെ അനുസ്മരിച്ചുകൊള്ളേണ്ടതാകുന്നു.



ഇഹ യൽ ത്യക്തമജ്ഞാനാ-
ദാലസ്യാദ്വ്യുപേക്ഷിതം
പ്രമാദാദന്യഥാകാരം യത്
തദ്വിദ്ഭിർവ്വിശോദ്ധ്യതാം.

---

ശുഭം ഭൂയാത്.

# ഭാഷാജാതകപദ്ധതി

മംഗളം.

അംഭോജജേഷ്ഠദപിഷഃപുത്രമംഭോജജബുധനന്ദനം
കംഭീരുവദനാം ഹേരംബകംഭിനം കലയാമഹേ.
മണിപ്രവാളവൽകൃത്യം ഭാഷാം സംസ്കൃതഭൂഷിതാം
ഭൂഷാഭൂതാം സുരസ്ത്രീണാം ഭാഷാദേവീം ഭജാമഹേ.
ഗുരൂണാം പാദപത്മങ്ങൾ നിരൂപിച്ചുള്ളിലാദരാൽ
ഭക്തികൈക്കൊണ്ടു ചൊല്ലീടുന്നേൻ ജാതകപദ്ധതിം.
ഗണിച്ചായുഃപ്രമാണത്തെ ഗ്രഹിപ്പാനല്പചേതസാം
ശിഷ്യാണാം മമ കൃഷ്ണസ്യ ഗുരോഃ പാദാംബുജം ബലം.

ലഗ്നാനയനം.

"കല്യാൽ സായന" ഇത്യാദി നാടേ ലഗ്നം വരുത്തുവാൻ
1ഗ്രഹിക്കേണം വിശേഷിച്ചുമെന്നിട്ടുമിഹോച്യതേ.
ഛായകൊണ്ടംബുയന്ത്രാദികൊണ്ടുമന്നിന്നവസ്തുഭിഃ
തൽകാലം സൂക്ഷ്മമായിട്ടു നിരൂപിച്ചു വരുത്തിയാൽ
പുലച്ചുനാഴിയിങ്കന്നു കളവൂ ഉദയാത് പരം
അപ്പോളാദിത്യനിൽ പിന്നെ കൂട്ടേണമൊരു രാശിയെ
ഭാഗാദികൾ കളഞ്ഞിട്ടു ഭോഗ്യം തത്ര വിനിക്ഷിപേൽ.
ആദിത്യൻ നിന്ന രാശീടെ മീതരാശിപ്രമാണമായ്
ഏത്ര വാങ്ങാമെന്നിരിക്കിലത്രയും വാങ്ങിയാൽ പുനഃ
അത്ര രാശികളുംകൂടെ കൂട്ടിക്കൊൾകക്കനിൽ പുനഃ
ലഗ്നമെന്നുമറിഞ്ഞീടുകതിന്മേലുള്ള രാശിയെ
ശേഷിച്ചുള്ളൊരു നാഡ്യാദിവിനാഡീകൃത്യ മുപ്പതിൽ
പെരുക്കീട്ടു ഹരിക്കേണം 2ലഗ്നരാശി വിനാഡിയാൽ
അത്ര തീയതിയാമീട്ടും ശേഷം നീതെഃ പെരുക്കിയാൽ
ഹരിച്ചിട്ടിലിയിൽ കൂട്ടു ലഗ്നസ്ഫുടമതായ് വരും.
രാത്രൗ ജനനമെന്നാകിൽ കിഞ്ചിദ്ഭേദം ഭവിച്ചിടും
രാത്രിനാഴികവച്ചിട്ടു കളകസ്തമയാത് പരം
അപ്പോഴാദിത്യനിൽ പിന്നെ കൂട്ടീടാമേഴു രാശികൾ

1. ഗണിക്കേണം (പാഠാന്തരം). 2. മേഷാദിരാശിപ്രമാണതഃ (പാഠാന്തരം).

G. P. T. 911. 1000. 25-6-1101. B

ഭാഗാദികൾ കളഞ്ഞിട്ടു ഭ്രമിട്ടേക്ക പൂർവ്വവൽ
പാട്ടുരാശിയുടെ മീതെയുള്ള രാശിമുതൽ പുനഃ
വാങ്ങോളം വാങ്ങിയെന്നാൽ തച് മേഷം പൂർവ്വവൽ-ക്രിയാ
ലഗ്നസ്ഫുടമിതീവണ്ണം വരുത്തീടുന്ന സത്തുകൾ
രാശിപ്രമാണഭേദത്താൽ സൂക്ഷ്മമല്ലായ്കയാൽ പുനഃ
അതിസൂക്ഷ്മതായിട്ടു ചൊല്ലാം ലഗ്നം വരുത്തുവാൻ.

സൂക്ഷ്മലഗ്നാനയനം.

തൽക്കാലസായനാർക്കന്റെ ചരപ്രാണകലാന്തരെ
ദിഗ്വശാൽ സംസ്കരിച്ചിട്ടു പിന്നെത്തൽക്കാലനാഡിയെ
ആറിലങ്ങു പെരുക്കീട്ടു തീയതിലങ്ങു കൂട്ടുക
അപ്പോൾ വരും കാലലഗ്നം; രാത്രൗ ജനനമെങ്കിലൊ
തൽക്കാലസായനാർക്കന്നങ്ങാറു രാശികൾ കൂട്ടിയാൽ
ചരപ്രാണകലാഭേദം ദിഗ്വശാൽ സംസ്കരിക്കണം.
ചരജ്യാ ദിക്കമാറേണ്ടു രാത്രിയിൽച്ചെന്ന നാഴിക
ആറിലങ്ങു പെരുക്കീട്ടു തീയതീലങ്ങു കൂട്ടുക
അപ്പോൾ വരും കാലലഗ്നമതുവച്ചു വിശേഷയേൽ
കാലലഗ്നാൽ ചരം കൊള്ളു തഥാ പ്രാണകലാന്തരം
ചരം മേഷാദിക്കൂട്ടേണം കളയേണം തുലാദിചേൽ
രാജേ ചാദേ ധനം യുഗ്മേ ത്വൃണം പ്രാണകലാന്തരം
ധനർണ്ണം ഭിന്നമായിട്ടുണ്ടിങ്ങനെയവിശേഷണം
ഇങ്ങനെ സംസ്കരിച്ചുള്ള ലഗ്നത്തിൽ നിന്നു പിന്നെയും
ചരജ്യാവങ്ങു കൊള്ളേണം തഥാ പ്രാണകലാന്തരം
അതിനെ സംസ്കരിക്കേണം മുമ്പിലെ കാലലഗ്നകേ
ഇങ്ങനെ ക്രിയ ചെയ്യുമ്പോൾ യാവദന്ത്യദ്വയം സമം
വിശേഷമില്ലയെന്നിട്ടു് അവിശേഷമതായതു്.
അവിശേഷമതാകുമ്പോൾ സായനോദയലഗ്നമാം
അതിൽനിന്നയനം വാങ്ങു ലഗ്നം സൂക്ഷ്മതാസ്സുതം
ക്രിയാലാഘവമോർത്തിട്ടു വിലഗ്നാനയനം ബുധാഃ
പൂർവ്വോക്തം ചെയ്തുപോരുന്നു സൂക്ഷ്മമല്ലതുറയ്ക്കണം.

ഗ്രഹമദ്ധ്യാനയനം.

ഭഗണൈർഗ്ഗുണിതത്താൽ ഹരിക്ക കലിവാസരം
ഫലം രാശികളായീടും ശേഷം നാഗൈഗ്ഗുണിതൈഃ ക്രമാൽ

പെരുക്കീട്ടു ഹരിക്കുമ്പോൾ ഭാഗവും ലിപ്തയും വരും
അതിൽ കൊറവു ക്രാന്തിചാപം ദൃക്പക്ഷവ്യയനാലിപ്തയാം
കലിവച്ചിട്ടു ഖണ്ഡിച്ചു ഹരിച്ചിട്ടൊരുവസ്തുവാൽ
ഭാഗാദികൾ വരുത്തീട്ടന്നയനാൽ ചലനത്തിന്
കാലമൊട്ടേറ ചേരുമ്പോൾ രാശിയിൽ കൂടെയാസ്സനം
ചതുർവിംശതിഭാഗത്തിലേറുകില്ലയനാംശകം
എന്നിട്ടു ക്രിയചെയ്യൊല്ലാ തത്പ്രകാരമൊരിക്കലും.
അക്കാലത്തതു സൂക്ഷ്മംപോലെന്നിട്ടവർപറഞ്ഞതു്
ദൂരദർശിതമില്ലായ്ക തേഷാമെന്നവരും ദൃഢം.

ലഗ്നാദിഭാവാനയനം.

ലഗ്നാദിഭാവം പന്ത്രണ്ടും വരുത്തും ക്രിയ ചൊല്ലുവൻ.
ലഗ്നസ്ഫുടത്തെവച്ചിട്ടയനാംശങ്ങൾ കൂട്ടിയാൽ
ചരജ്യാവങ്ങു കൊള്ളേണം *പിന്നെ പ്രാണകലാന്തരം
അതു വേറവച്ചിട്ടാ ലഗ്നത്തിൽ സംസ്കരിക്കണം
അതിൽനിന്നിട്ടു കൊള്ളേണം തഥാ പ്രാണകലാന്തരം
അവററിന്നുള്ള ദിക്സാമ്യേ മൂന്നമൊന്നിച്ചുകൂട്ടുക
ദിക്കുകൾ ഭിന്നമായെന്നാൽ തമ്മിലന്തരിക്കണം
ശേഷിച്ചതിന്റെ ദിക്കാകുന്നതിന്നെന്നു ധരിക്കണം
ഇവററ സംസ്കരിക്കേണ്ടും പ്രകാരം പറയുന്നിനി
ലഗ്നസ്ഫുടത്തെ വച്ചിട്ടങ്ങേകദ്വിത്ര്യാദിരാശികൾ
കൂട്ടിവയ്പു ക്രമത്താലെ ഭാവം പന്ത്രണ്ടുമങ്ങതിൽ
നാലിലും പത്തിലും ജ്യാവുമുഴുവൻ സംസ്കരിക്കണം
പിന്നെയജ്ജ്യാവിൽ മൂന്നൊന്നു വേറെവച്ചേച്ചു ശിഷ്ടവും
തൃതീയേ പഞ്ചമേ ലാഭേ നവമേ സംസ്കരിക്കണം
മൂന്നൊന്നിരുന്നതും പിന്നെ ദ്വിഷഡഷ്ടാന്ത്യമാകിയ
ഭാവങ്ങളിൽ സംസ്കരിപ്പൂ ലഗ്നസപ്തമയോർനഹി
ഭാവാനയനമീവണ്ണം ക്രിയാലാഘവഹേതുനാ
ചെയ്യുന്നു പലരും സൂക്ഷ്മമല്ലയെന്നു ധരിക്കണം.

സൂക്ഷ്മഭാവാനയനം.

സൂക്ഷ്മമായിവരുത്തേണ്ടതിനെപ്പറയുന്നിനി
ലഗ്നസ്ഫുടത്തെ വച്ചിട്ടയനാംശങ്ങൾ കൂട്ടിയാൽ
ചരപ്രാണകലാഭേദം ദിഗ്വശാൽ സംസ്കരിച്ചതിൽ



* തഥാ (പാഠാന്തരം).

മൂന്നുരാശികൾ വാങ്ങീട്ടു കൊള്ളു പ്രാണകലാന്തരം
ഓജേ പദേ ധനം യുഗ്മേ ഋണം പ്രാണകലാന്തരം
ചരജ്യാവർഗ്ഗക്കൂടാതെയിങ്ങനേയവിശേഷയേത്
അവിശേഷമതായിട്ടങ്ങയനാംശങ്ങൾ വാങ്ങിയാൽ
പത്താംഭാവമതായീടും ഷഡ്ഭാഢ്യം സുഖഭാവമാം
ആറുരാശികൾ കൂട്ടുമ്പോൾ ലഗ്നം സപ്തമഭാവമാം
ജ്യാവുകൊണ്ടുള്ള സംസ്കാരം ലഗ്നസപ്തമയോർന്നഹി
ഭാവങ്ങൾ നാലുമീവണ്ണം വരുത്തീട്ടവകൊണ്ടുടൻ
ശേഷമെട്ടും വരുത്തീടാമതിന്നുപ്പറയുന്നിനി
നാലാംഭാവത്തെ വച്ചിട്ടു ലഗ്നഭാവം കളഞ്ഞതിൽ
മൂന്നൊന്നെടുത്തു ലഗ്നത്തിൽ കൂട്ടിയാൽ ധനഭാവമാം
ധനത്തിൽ കൂട്ടിയെന്നാകിൽ തൃതീയം ഭാവമായ്വരും
ഏഴാംഭാവത്തെ വച്ചിട്ടു നാലാംഭാവത്തെ വാങ്ങിയാൽ
മൂന്നൊന്നു നാലാംഭാവത്തിൽ കൂട്ടിയാൽ പഞ്ചമം വരും
കൂട്ടു പഞ്ചമഭാവത്തിലാറാംഭാവമതായ്വരും
പത്താംഭാവത്തെ വച്ചിട്ടു സപ്തമം വാങ്ങിയാൽ പുനഃ
മൂന്നൊന്നു സപ്തമെ കൂട്ടു അഷ്ടമം ഭാവമായ്വരും
അഷ്ടമത്തിൽ കൂട്ടിയെന്നാലൊൻപതാംഭാവവും വരും
ലഗ്നഭാവത്തെ വച്ചിട്ടു പത്താംഭാവംകളഞ്ഞതിൽ
മൂന്നൊന്നു പത്താംഭാവത്തിൽ കൂട്ടുമ്പോൾ ലാഭഭാവമാം
ലാഭഭാവത്തിലവ്വണ്ണം കൂട്ടുമ്പോൾ വ്യയഭാവമാം
ഭാവാനയനമീവണ്ണം ചെയ്യുന്നു സൂക്ഷ്മബുദ്ധികൾ.

### ഗ്രഹഭാവാനയനം.

ഗ്രഹസ്ഫുടത്തിലോരോരോ രാശികൂട്ടിവരുന്നതു്
ഗ്രഹാണാം ഭാവമായീടും ചലൈക്യാർദ്ധം ഹി സന്ധിയാം
വേണ്ടാ മറ്റൊരു സംസ്കാരം ഗ്രഹഭാവം വരുത്തുവാൻ
തൽക്കാലബന്ധുശത്രു ചമാദിയായ നിരൂപണേ
ഗ്രഹാണാം കണ്ടുകൊള്ളേണം ഭാവസന്ധികളിങ്ങനെ.

### ഭാവസന്ധ്യാനയനം.

അഥ ലഗ്നാദിഭാവാനാം വക്ഷ്യേ സന്ധിവരുത്തുവാൻ
ലഗ്നദ്വിതീയഭാവങ്ങൾ കൂട്ടിയർദ്ധിക്ക സന്ധിയാം
ലഗ്നഭാവാന്ത്യമാം രണ്ടാംഭാവാദിയുമതായ്വരും

ധനവിക്രമഭാവങ്ങൾ കൂട്ടിയൎദ്ധിച്ചതാസ്സുതം
ധനാന്ത്യസന്ധി;യീവണ്ണം സന്ധിയെല്ലാം വരുത്തുക.

### ഭാവസന്ധ്യനുസാരേണ ഫലഭേദം.

സന്ധിയിങ്കൽ തുടങ്ങീട്ടു ഭാവമദ്ധ്യത്തോളവും ഗ്രഹാഃ
ശുഭാശുഭഫലം ചെയ്യുന്നുത്തരോത്തരവൃദ്ധിയായ്
ഭാവമദ്ധ്യാൽ ക്രമത്താലെ ഫലം ന്യൂനമതാസ്സുതം
സന്ധിയോടൊത്തു നില്ക്കുന്നു ഗ്രഹമെന്നങ്ങിരിക്കിലൊ
നാസ്തി ഭാവബലം കിഞ്ചിത്തസ്മാൽ ഭാവഫലം നഹി
ഏതുഭാവത്തിൽ നില്ക്കുന്നവെന്നും സംശയമാസ്സുതം
രാശിമദ്ധ്യസ്ഥനെന്നാകിൽ ചെയ്യും രാശിഫലങ്ങളെ
സമ്പൂൎണ്ണമായ് രാശിഫലം ചെയ്യും ഭാവസമാ ഗ്രഹഃ
ഗ്രഹസ്ഫുടത്തെ വച്ചിട്ടങ്ങവൻ നില്ക്കുന്നഭാവവും
വയ്പൂ പിന്നെ ഗ്രഹത്തോടടുത്തുള്ളൊരു സന്ധിയും
ഭാവസന്ധിയുടേ മദ്ധ്യേ വരുമപ്പോഴം ഗ്രഹസ്ഫുടം
സന്ധിഗ്രഹാന്തരം പിന്നെ ലിപ്തയാക്കി ഹരിക്കണം
ഭാവസന്ധ്യന്തരത്തിന്റെ ഭാഗംകൊണ്ടു വരും ഫലം
ഗ്രഹഭാവഫലത്തിന്റെ ഷഷ്ട്യംശകമതായത്.

### ദൃഷ്ട്യാനയനം.

അഥ ദൃഷ്ടിവരുത്തേണ്ടും പ്രകാരം പറയുന്നിനി
ദൃശ്യമായ ഗ്രഹംവച്ചു നോക്കീടുന്ന ഗ്രഹങ്ങളെ
വാങ്ങിയാൽ ശേഷമിടവംരാശിതന്നിൽ വരു യദി
ചെന്നതീയതിയൎദ്ധിച്ചാൽ ദൃഷ്ടിഷഷ്ട്യംശമാസ്സുതം
മിഥുനേ തീയതിൽക്കൂട്ടു പതിനഞ്ചെന്നതേ മതി
കൎക്കടേ കണ്ടുവെന്നാകിൽ ചെന്നതീയതി മുപ്പതിൽ
കളഞ്ഞൎദ്ധിച്ചതിൽക്കൂടെക്കൂട്ടു മുപ്പതതേ മതി
ചിങ്ങത്തിൽ ദൃഷ്ടി ഷഷ്ട്യംശം ചൊല്ലുവാനുള്ള ഭാഗമാം
ചെന്നഭാഗമിരട്ടിക്ക കന്നിരാശിയതെങ്കിലൊ
തുലാദി കണ്ടുവെന്നാകിൽ രാശിഭാഗാദിയൊക്കവെ
പത്തുരാശിയിൽ വാങ്ങീട്ടു ശേഷം തീയതിയാക്കിയാൽ
അൎദ്ധിച്ചുകൊണ്ടാൽ ഖേടാനാം ദൃഷ്ടി ഷഷ്ട്യംശമാസ്സുതം
കുംഭേ മീനേ തഥാ മേഷേ കണ്ടാലില്ലിഹ ദൃഷ്ടികൾ.

### കുജാദികളുടെ വിശേഷദൃഷ്ട്യാനയനം.

കുജജീവാൎക്കജന്മാൎക്കു വിശേഷാലുണ്ടു ദൃഷ്ടികൾ

ദൃശ്യാൽ കുജനെ വാങ്ങുമ്പോൾ സ്ഥലിയെന്നുള്ള രാശിയിൽ
ഹീനമെപ്പൊഴുതുവന്നീടിലന്തരിക്കതിനോടിഹ
പതിനഞ്ചിൽക്കളഞ്ഞിട്ടു ശേഷമുള്ളൊരു തീയതി
അതിനെ മുമ്പിലെ ദൃഷ്ടിയന്നിൽ കൂട്ടുക ദൃഷ്ടിയാം
വ്യാഴത്തെ വാങ്ങിയാൽ നാലുമെട്ടും രാശിയെടുത്തുടൻ
വന്നാൽ തദന്തരം മാന്യേ വാങ്ങി ദ്വിഗുണമാക്കുക
ശനിയെ വാങ്ങിയാൽ രണ്ടാടൊൻപതോട്ടമട്ടതിടിൽ
അന്തരിച്ചിട്ടു മാന്യതതിൽ വാങ്ങി മൂന്നിൽപ്പെരുക്കുക
നടേതൊ ദൃഷ്ടിയിൽക്കൂടെക്കൂട്ടുമ്പോൾ സൂക്ഷ്മമാസ്സതും
ഭാവങ്ങളെങ്കിലും കോളെ ഗ്രഹമെന്നാകിലിങ്കിലും
തന്നെഗ്രഹങ്ങൾ നോക്കുമ്പോൾ തനിക്കാം ദൃശ്യമെന്നതോർ
നോക്കീടുന്നഗ്രഹത്തിന്ന ദ്രഷ്ടാവെന്നുള്ള പേരതാം
ലഗ്നാദിദൃശ്യമായുള്ള ഭാവമോരോന്നവച്ചതിൽ
ദ്രഷ്ടാവാകും ഗ്രഹത്തിന്റെ സ്ഫുടംവാങ്ങീട്ടു പൂർവ്വവൽ
വിശേഷദൃഷ്ടിയുണ്ടെങ്കിലതുംകൂടെ വരുത്തിയാൽ
സാമാന്യദൃഷ്ടിയിൽക്കൂട്ടിച്ചാർത്തിയേക്കളു പൂർവ്വവൽ
സപ്തവർഗ്ഗങ്ങളറിവാനുപായം പറയുന്നിനി.

സപ്തവർഗ്ഗങ്ങൾ.

ക്ഷേത്രഞ്ച ഹോരാദ്രേക്കാണനവാംശദ്വാദശാംശകാഃ
ത്രിംശാംശസ്സപ്തമാംശശ്ച സപ്തവർഗ്ഗങ്ങളിങ്ങനെ.

ക്ഷേത്രാധിപത്യം.

കുജശ്ശുക്രജ്ഞചന്ദ്രാർക്കബുധകാവ്യമഹീസുതാഃ
ഗുരുമന്ദാർക്കിജേവേജ്യാഃ ക്ഷേത്രാണാമധിപാഃ ക്രിയാൽ

ഹോരാധിപത്യം.

സൂര്യേന്ദ്വോരോജഭേ ഹോരായുഗ്മേ ചന്ദ്രാർക്കയോസ്തഥാ.

ദ്രേക്കാണാധിപത്യം.

ലഗ്നപഞ്ചമാധീശഭാഗ്യേശാ രാശിഷു ക്രമാൽ
നാഥന്മാരാദിമദ്ധ്യാന്തദ്രേക്കാണങ്ങൾക്കിതി സ്മൃതാഃ.

നവാംശാധിപത്യം.

ഗ്രഹസ്ഫുടേ നവഹതേ തദ്രാശീശോ നവാംശപഃ.

ദ്വാദശാംശാധിപത്യം.

രാശിസ്ഥാനം പെരുക്കാതെ ഭാഗലിപ്തകളെ പുനഃ
പന്തിരണ്ടിൽ പെരുക്കീട്ടു കരേറും ദ്വാദശാംശമാം.

ത്രിംശാംശകാധിപത്യം.

ഭൌമാർക്കിഗുരുവിച്ഛുക്രാഃ മൃമൃദേസമഭാഗപാഃ
ഓജത്തിലേവം; യുഗ്മത്തിൽ ശുക്രജ്ഞേജ്യാർക്കിഭൂസുതാഃ
മാസജന്മേശഭാഗേശാഃ ക്രമാത് ത്രിംശാംശകാധിപാഃ.

സപ്തമാംശാധിപത്യം.

രാശിഭാഗാദികം സർവ്വമേഴിലങ്ങു പെരുക്കിയാൽ
ക്രമത്തിനു കരേറുമ്പോൾ സപ്തമാംശമതായ്‌വരും
സപ്തവർഗ്ഗങ്ങളീവണ്ണം വരുത്തീട്ടു ചാർത്തുക.

നിസർഗ്ഗബന്ധുശത്രുസമത്വം.

ബന്ധുശത്രുത്വമറിവാനുപായം പറയാമിനി

| | |
|---|---|
| അബാലസ്സുഗുണശർമ്മാത്മാ. | (രവിഃ.) |
| ഗ്ലൌർന്നാഥോ ലസസ്യസന്മണിഃ. | (ചന്ദ്രഃ.) |
| ബലനിശാലസസൽസീമാ. | (കുജഃ) |
| ഗുണസേനാസ്ഥലന്ദ്വേലം. | (ബുധഃ.) |
| ബലാഗമനമസീമാർത്ഥീ. | (ഗുരുഃ.) |
| ശർമ്മാർത്ഥീലസനൂഗസ്ഥലേ. | (ശുക്രഃ.) |
| മണിമൌലിസ്ഥലനീലാംഗോ. | (മന്ദഃ.) |
| മണിസാലമിഥിലാനലഃ. | (സർപ്പിഃ.) |
| മണിശാചാസ്യബലീലീനോ. | (ശിഖീ.) |

ദൃശ്യന്താം നവഭിരക്ഷരൈഃ.

ശ്ലോകപാദൈരിനാദീനാം ബന്ധുശത്രുസമാസ്ത്രയഃ
ത്രിസംഖ്യാ ബന്ധുചിഹ്നം സ്യാൽ സപ്തസംഖ്യാക്ഷരം സമേ
പഞ്ചസംഖ്യാക്ഷരം ശത്രൌ സ്വസ്ഥാനേ ശൂന്യവർണ്ണതാ
സ്ഥാനേഷു നവസു ജ്ഞേയാസ്സൂര്യാദ്യാശ്ചോത്തരോത്തരാഃ.

തൽക്കാലബന്ധുശത്രുത്വം.

അഥ തൽക്കാലശത്രുത്വം ബന്ധുത്വമപി ചൊല്ലുവൻ
അഞ്ചാംരാശിതുടങ്ങീട്ടഞ്ചുരാശിയിലും ഗ്രഹം
തന്നോടുകൂടി നിന്നാലും തൽക്കാലെ ശത്രുവായ്‌വരും
ശേഷമാറുള്ള രാശീലും നിന്നാൽത്തൽക്കാലബന്ധുവാം.

അതിബന്ധ്വാദിനിരൂപണം.

നിസർഗ്ഗബന്ധുവായുള്ളോൻ തൽക്കാലെ ബന്ധുവായ്‌വരിൽ
അതിബന്ധുവതായീടുമതിശത്രുവുമിങ്ങനെ

ബന്ധുവും ശത്രുവുംകൂടി വരികിൽ സമനായ്‌വരും

ബന്ധുസ്സ്യാൽ ബന്ധുസമയോർവൈരീ സ്യാൽ സമവൈരി- [ണോഃ.

മൂലത്രികോണം.

സിംഹാദൌ നരഭാഗോഽർക്കോ വൃഷാന്ത്യ സാരചന്ദ്രമാഃ

ക്രിയാദൌ ക്ര്യംശഭൂപുത്രഃ സ്ത്രീയാമമാന്ത്യാത് മനോ ബുധഃ

ഹയാംഗാദൌ നരോ ജീവോ ജൂകാദൌ* മുനി ഭാർഗ്ഗവഃ

ഹൃദ്രോഗാദൌ നരോ മന്ദോ മൂലക്ഷേത്രമിതീരിതം.

അത്യുച്ചാദി.

നയഃ ക്രിയേ, ഗാനവൃഷേ, ഹരോ മൃഗേ,
ശടിസ്ത്രീയാം, കർക്കിമുനിർ, ഝഷേ സ്വഭം;
തുലാനര,സ്സംഗമിനാദിശാംകിതി-
ക്രമേണ നീചങ്ങളിതിന്റെ സപ്തമം.

രാഹുകേതുക്കളുടെ ഉച്ചം മുതലായവ.

രാഹുവിന്നും കേതുവിന്നും സ്വക്ഷേത്രം നഹി നിർണ്ണയം
മൂലത്രികോണം തുംഗാദിയൊന്നുമില്ലെന്നു കേചന.
അഥവാ ചിലർ ചൊല്ലിക്കേട്ടതുമിപ്പോൾപ്പറഞ്ഞിടാം
രാഹോർമൂലഗൃഹം തൌലിരുച്ചം വൃശ്ചികരാശിയാം
അത്യുച്ചം സപ്തമം ഭാഗമുൾപ്പാമാരോഹിസംജ്ഞയാം
കീഴിലാമവരോഹിതം വിലോമഗതികാരണാൽ
കുംഭം മൂലഗൃഹം കേതോരുച്ചവും കാമമാസ്ഥം
അത്യുച്ചം ദശമം ഭാഗം മൂലർക്ഷം ദശമാദ്യഃ
പത്തിന്നുമേലിരുപതും കേതോരുച്ചഗൃഹം ഘടേ

സ്ഥാനോച്ചാദ്യബലങ്ങൾ രണ്ടു മുഖയോഃ
സ്യാതാം ന പഞ്ചോപരേ
മേഷഗോഘടകീടകർക്കിഷു നതിഃ
സ്യാൽ ക്ഷേത്രവീര്യന്തപഗോഃ
ചാപാന്ത്യാർദ്ധഗയോഃ സ്ത്രീയാം ഝഷഗൃഹേ
കേതോർബലം നീതിയാം
രാശ്യാഖ്യം തു ബലം ദ്വയോശ്ശുക്രയുതം
ഭാവം ചതുർത്ഥം ഭവേൽ.

ബലപിണ്ഡം.

നിജസ്ഫുടാർക്കസ്ഫുടയോർഭേദത്തെയാറു രാശിയിൽ
വാങ്ങിത്തീയതിയാക്കീട്ടു മൂന്നുകൊണ്ടു ഹരിച്ചതു്

* 'ജൂകേ പഞ്ചേ' എന്നും 'ജൂകേ പഞ്ചമകേ' എന്നുമുള്ള രണ്ടു പാഠങ്ങളിൽ ആദ്യത്തെ പാഠത്തെ ഗ്രന്ഥകർത്താവു സ്വീകരിച്ചിരിക്കുന്നു.

സൌരം ബലം ദ്വയോരേവം കാൎയ്യം ചാന്ദ്രം ദ്വയോരപി
ബലങ്ങളാറുമീവണ്ണമൊന്നിച്ചാൽ ബലപിണ്ഡമാം
അഷ്ടവൎഗ്ഗാദികൾകൂടെ കാണേണ്ടുന്നവയോരപി
അതു മേലിൽപ്പറഞ്ഞീടാം ഫലപാകേ വിശേഷതഃ.

സൂൎയ്യാദിഗ്രഹങ്ങളുടെ സപ്തബലം.

അഥ സൂൎയ്യാദി ഖേടാനാം ബലമേഴും വദാമ്യഹം
സ്ഥാനചേഷ്ടോച്ചദിക്കാലായനനൈസൎഗ്ഗികങ്ങളിൽ.

സ്ഥാനബലം.

നടേ സ്ഥാനബലംതന്നെ വക്തവ്യം മാൎഗ്ഗമുച്യതേ
ജ്ഞാനനീതിസ്സ്വതുംഗേ സ്യാൽ ജ്ഞാനാംശസ്സ്വമൂലഭേ
ജ്ഞാനനീലം സ്വരാശൗ സ്യാൽ നാഗബ്ദ്രോഽതിമിത്രഭേ
ജ്ഞാനമാന്യം സുഹൃത്ക്ഷേത്രേ നാഗോഽസൗ സമഭേ [ബലം
ശ്രുതാംഗം ശത്രുഭേ ജ്ഞേയം ഖജ്ഞോഽയമതിശത്രുഭേ
അന്തനം നീചഭേ ജ്ഞേയമേവം വൎഗ്ഗേഷു സപ്തസു
ത്രിംശാംശകമൊഴിഞ്ഞിട്ടു ദ്രേക്കാണാദികൾ നാലിനും
ചിന്ത്യമുച്ചാദിസംബന്ധം ഗ്രഹാണാം ക്ഷേത്രവൽ സദാ
തുംഗഭാഗത്തിലും തുംഗം തത്ര സംപൂൎണ്ണമാം ബലം
തുംഗഭാഗം കഴിഞ്ഞാകിലോൎക്കേണ്ടാ തുംഗമെന്നതും
തദീശൻ ബന്ധുവോ തന്റെ ശത്രുവോയെന്നറിഞ്ഞഥ
തദ്ബലം കണ്ടുകൊള്ളേണമേവം നീചത്തിലും വിധി
നീചം കഴിഞ്ഞാലാരാശിക്കേറ്റം ദോഷവുമില്ലപോൽ
മേല്ക്കുമേൽ ഗുണമേറീടും തഥാ ദോഷം കുറഞ്ഞുപോം
നീചംകഴിഞ്ഞുനില്ക്കുന്നോൎക്കാരോഹിത്വം ഭവിക്കയാൽ,
തഥൈവോച്ചം കഴിഞ്ഞീടിലവരോഹിത്വമാൎന്നതാം.
അവരോഹിഗ്രഹത്തിന്റെ ദശാ സ്യാദവരോഹിണീ
മേല്ക്കുമേൽ ദോഷമേറീടും തദ്ദശായാം വിശേഷതഃ
തസ്മാൽ സ്വതുംഗശ്ലേഷാണാം വിശേഷോ നാസ്തി തത്ര ഭേ
തുല്യേ സൂൎയ്യാരജീവാനാം രാശിമദ്ധ്യേ ജ്ഞമന്ദയോഃ
ശുക്രേന്ദോരന്ത്യഭാഗേ ച ജ്ഞാനമാന്യം ബലം ഭവേൽ
നിലയീവണ്ണമല്ലാക്കിൽബ്ബലമില്ലെന്ന നിൎണ്ണയം
ഭാദിമദ്ധ്യാവസാനേഽബ്ദിഃ പുന്നപുംസകയോഷിതാം
സ്വരാവല്യാദിരാശ്യേഷു പക്ഷഭേദമിവണ്ണമാം.

എങ്കിലും ക്രിയചെയ്തിട്ടു കാണ്കിലീവണ്ണമാദരമെ
എങ്കിലെന്തിന്നിതി പ്രോക്തം മമ ശിഷ്യജനങ്ങളെ
ഭ്രമിപ്പിക്കായ്വതിന്നായും വ്യർത്ഥമല്ലെന്റെ ഭാഷിതം
കേന്ദ്രത്തിൽ നില്ക്കുന്നോർക്കെല്ലാം ജ്ഞാനനീതി ബലം [ഭവേൽ
ബലം പണപരത്തിങ്കൽ ജ്ഞാനനീലമിതി സ്മൃതം
ആപോക്ലിമത്തിൽ സർവ്വേഷാം ജ്ഞാനമാന്ദ്യം ബലം ഭവേൽ
യുഗ്മാംശേ ചന്ദ്രശുക്രന്മാർക്കീവണ്ണം ജ്ഞാനമാന്ദ്യമാം
ശേഷമഞ്ചുഗ്രഹങ്ങൾക്കോജാംശേ ജ്ഞാനമാന്ദ്യമാം
ഏവം സൂര്യാദിഖേടാനാം കല്പ്യാൽ സ്ഥാനബലം ക്രമാൽ.

ചേഷ്ടാബലം.

മദ്ധ്യവും സ്ഫുടവും തമ്മിലന്തരിച്ചർദ്ധമാക്കിയാൽ
കൂട്ടേണം തന്റെ ശീഘ്രോച്ചം തന്നിൽ മദ്ധ്യമമേറുകിൽ
കളവൂ സ്ഫുടമേറുന്നാകിൽ; പിന്നതിൽനിന്നു വാങ്ങുക
തന്റെ സ്ഫുടത്തെയന്നേരം ചേഷ്ടാകേന്ദ്രമതായതു്
സൂര്യസ്ഫുടത്തിലയനം കൂട്ടീട്ടു മൂന്നുരാശിയും
ചേഷ്ടാകേന്ദ്രമതായീടും; ചന്ദ്രനർക്കനെ വാങ്ങുക
ചേഷ്ടാകേന്ദ്രമതായീട്ടാറുരാശിയിലേറുകിൽ
പന്ത്രണ്ടു രാശിയിൽ വാങ്ങിശ്ശേഷം തീയതിയാക്കിയാൽ
മൂന്നിൽ ഹരിച്ചാൽ ഷഷ്ട്യംശം ചേഷ്ടാബലമതായ്വരും.

ഉച്ചബലം.

ഉച്ചാദികേന്ദ്രമുണ്ടായാലീവണ്ണം ബലമാനയേൽ
എന്നിട്ടുച്ചാദികം മൂന്നു ബലങ്ങളെ വരുത്തുവാൻ
തത്തൽ കേന്ദ്രങ്ങളുണ്ടാക്കും പ്രകാരം പറയുന്നിതി
ഗ്രഹസ്ഫുടത്തെ വച്ചിട്ടങ്ങതിന്നീചത്തെ വാങ്ങിയാൽ
സൂര്യാദിമന്ദപര്യന്തമുച്ചകേന്ദ്രമതായ്വരും.

ദിഗ്ബലം.

സൂര്യാരയോസ്സുഖം വാങ്ങു ദശമം ചന്ദ്രശുക്രയോഃ
മന്ദന്നു ലഗ്നം വാങ്ങേണം സപ്തമം ബുധജീവയോഃ
ഏവം ദിക്കേന്ദ്രമുണ്ടാക്കി വരുത്തൂ പൂർവ്വവൽ ബലം.

അയനബലം.

ഗ്രഹസ്ഫുടത്തിലയനം കൂട്ടേണം മൂന്നുരാശിയും
അയനം കേന്ദ്രമാം; രാശിത്രയോനം ചന്ദ്രമന്ദയോഃ
അയനം കൂട്ടിയാൽ സൌമ്യന്നാറുരാശിയിലേറുകിൽ

മൂന്ന രാശികൾ വരേണം, കൂട്ടേണം കറയുന്നനാൾ
ആയനം ബലഷഷ്ഠ്യംശം മുപ്പതിൽ കറയാവിധഃ
ആയനം കേന്ദ്രമീവണ്ണം സൂര്യാദീനാം വരുത്തുക.

കാലബലം.

ഇനിക്കാലബലം ചൊല്ലുന്നതു നാലുപ്രകാരമായ്
ദിവാരാത്രിബലം പിന്നെ തത്ത്രിഭാഗബലം തഥാ
കാലഹോരാദിനാഥാനാം ബലം പക്ഷബലം തഥാ
ഇവ നാലും വരുത്തീട്ടു കൂട്ടു കാലബലം വരും
സൂര്യദിഗ്ബലമർക്കാര്യശുക്രാണാം ദിനരാത്രിജം
അത്ര നീതാൽക്കളഞ്ഞിടിലിന്ദോർഭൗമസ്യ മന്ദനാം
ദിനരാത്രിബലം ജ്ഞേയം ബുധന്നരൂപതെപ്പൊഴും
അന്നുള്ള പകലെക്കൊണ്ടു പകുപ്പു മൂന്നു തുല്യമായ്
തത്ത്രിഭാഗാധിപന്മാരാം ബുധസൂര്യാർക്കജാഃ ക്രമാൽ
തഥാ രാത്രിത്രിഭാഗേശാഃ ചന്ദ്രകാവ്യകുജാഃ ക്രമാൽ
ഏതുഭാഗേ ജനിച്ചെന്നാൽ തദീശന്നു ബലം നതിഃ
ഭാഗാദിയിൽ ക്രമാദന്ത്യേ കുറഞ്ഞില്ലാതെയാം ബലം
മദ്ധ്യേ ത്രൈരാശികംചെയ്തു വരുത്തേണം ന സംശയഃ
ദശാദ്ധ്യായിമതം ചൈതദുപാദ്ധ്യായമതം തഥാ
എന്നിട്ടു വേറെ ചൊല്ലീട്ടുന്നാഹം ത്രൈരാശികക്രിയാം
യസ്മിൻ ഭാഗേ ജനിച്ചെന്നാൽ തദ്ഭാഗഗതനാഡികാഃ
ഭാഗമാനാൽ കളഞ്ഞിട്ടു നീതികൊണ്ടു പെരുക്കിയാൽ
ഹരിപ്പു ഭാഗമാനേന തൽഫലം ബലമായ്വരും
വ്യാഴത്തിന്നു സദാകാലം ബലഷഷ്ഠ്യംശകം നതിഃ
വ്യാഴത്തിന്നും ശേഷമുള്ള ഗ്രഹങ്ങൾക്കൊരുത്തന്നും
ബലമുണ്ടായ്വരും ശേഷമഞ്ചുപേർക്കുമൊരിക്കലും
ദിനരാത്രിത്രിഭാഗാഖ്യബലമുണ്ടാകയില്ലിഹ
കാലഹോരാദിനാഥാനാം ബലങ്ങൾ പറയുന്നിനി
വിംശതിനാഡികാമാത്രം കാലഹോരേതി കേചന
പക്ഷഭേദങ്ങളുണ്ടിന്നും മാസവർഷേശയോസ്തഥാ
ആചാരമില്ലിതൊന്നും ഞാനിപ്പോൾ ചൊല്ലാം ക്രിയാക്ര-
അർക്കശുക്രബുധാശ്ചന്ദ്രമന്ദജീവധരാസുതാഃ [മം
അന്നത്തെയാഴ്ചതൊട്ടിട്ടു ഗ്രഹാണാം ക്രമമിങ്ങനെ
കാലഹോരയ്ക്കു കാണേണ്ടും കാലം രണ്ടരനാഴിക

ദാവും പകലുമൊക്കുന്നാളല്ലായ്കിൽ ഭേദമുണ്ടിഹ
പുലച്ചുനാഴിവച്ചിട്ടു പന്തിരണ്ടിൽപ്പെരുക്കിയാൽ
ദിനപ്രമാണത്തെക്കൊണ്ടു ഹരിച്ചാൽക്കാലഹോരയാം.
രാത്രൗ ജനനമെന്നാകിൽ രാത്രിയിൽച്ചെന്ന നാഴികാഃ
പന്തിരണ്ടിൽപ്പെരുക്കീട്ടു ഹരിപ്പൂ രാത്രിമാനതഃ
കാലഹോരയതായീടുമഞ്ചാമാഴ്ച മുതൽ ക്രമാൽ
കാലഹോരേശനാകുന്ന ഗ്രഹത്തിന്നു ബലം നതിഃ
ജനിച്ചനാളെ വാരേശഗ്രഹത്തിന്നു ബലം ദൃഢം
മാസേശന്നു ബലം നീലം വർഷേശന്നു ബലം ത്രികഃ
കഴിഞ്ഞ പൂർവ്വപക്ഷത്തിൽ പ്രതിപത്തെതൊരാഴ്ചയിൽ
സൂര്യോദയത്തിനുണ്ടാകുന്നവൻ മാസേശനാസ്മൃതം.
കഴിഞ്ഞ മീനമാസത്തിൽ പൂർവ്വപ്രതിപദസ്ഥിതി
ഏതൊരാഴ്ചയിലുണ്ടാകുന്നാളിത്സൂര്യോദയത്തിന്
അവൻ വർഷേശനായീടും രണ്ടു നാളുദയത്തിനും
ഉണ്ടെങ്കിൽപ്പിറന്നാളുതന്നെ വാരനാഥനതാസ്മൃതം
രണ്ടുനാളുദയത്തിനും പ്രതിപത്തില്ലയെങ്കിലോ
തലേദിനത്തെ വാരേശൻ വത്സരേശനതാസ്മൃതം
മാസാധിപന്മാരീവണ്ണം തന്നെയായിവരും വിധിഃ
ഇതിന്നു പക്ഷഭേദത്തെച്ചൊല്ലീടുന്നല്ലൊ ബുധികൾ
ചൈത്രാദിമാസാരംഭങ്ങൾ പൂർവ്വപ്രതിപദാദികൾ
ആകയാൽ പ്രതിപത്തിന്റെയാദിയസ്മിൻദിനേ വരു
ന്നതിനേശനതായീടും മാസേശൻ വർഷപസ്തഥാ
സൂക്ഷ്മത്തോളം നിരൂപിക്കാഞ്ഞത്രെ ചൊല്ലുന്നതിങ്ങനെ
പൂർവ്വപ്രതിപദുന്നാൾ ചന്ദ്രൻ മൃതനതാകയാൽ
മാസസംവത്സരാദീനാമധിപത്വം കഥം ഭവേൽ?
അതുകൊണ്ടേതൊരാഴ്ചയ്ക്കു കാണാവൂ ബാലചന്ദ്രനെ
അന്നത്തെ വാരനാഥൻതാൻ മാസവർഷാദിനാഥനാം
എന്നിട്ടു പൂർവ്വപക്ഷത്തിൽ ദ്വിതീയാ ഏതൊരാഴ്ചയിൽ
തുടങ്ങുമദ്ദിനത്തിന്റെ നാഥനെന്നത്ഥമാസ്മൃതം
മുന്നം വിധിച്ചതീവണ്ണം ശാസ്ത്രദൃഷ്ട്യാ വിപശ്ചിതഃ
അനുസ്സാരമിതീവണ്ണമറിയാഞ്ഞല്ലൊ ബുധികൾ
അന്യഥായെന്നു ചൊല്ലുന്നു സതാം സമ്മതമല്ലതു്.
പിന്നെയും പക്ഷഭേദങ്ങളുണ്ടു ശാസ്ത്രാന്തരങ്ങളിൽ

പക്ഷങ്ങളെയറിഞ്ഞിട്ടു വേണ്ടാ വർഷാദിനാഥനെ
അറിവാനെന്നുമതിനെ ഗ്ഗണിച്ചിട്ടു വരുത്തുവോൾ
തങ്ങളിൽ സാധുവേതെന്നു നിരൂപിച്ചിട്ടു നിർണ്ണയേൽ
അതും മഹാജനപ്രോക്തം കഃ പുമാനവമന്യതേ?
അന്യച്ച ഗുരുഭിർന്നോക്തമിതത്രേ ഗുരുഭാഷിതം
ചന്ദ്രചേഷ്ടാബലം സൌമ്യഗ്രഹങ്ങൾക്കു ബലം സ്മൃതം
അതു നീതോന്നതാം പാപഗ്രഹങ്ങൾക്കൊക്കവേ ബലം
സർവ്വത്രാപ്യത്ര സൌമ്യസ്സ്യാൽ പാപയുക്തോഽപി സോമജഃ
സോമഃ ക്ഷീണകരോഽപ്യത്ര ശുഭ ഇത്യവഗമ്യതാം
നോചേദ്ദർഗ്ഗതശ്ചന്ദ്രഃ പൂർണ്ണവീര്യോ ഭവിഷ്യതി
പക്ഷവീര്യം വരുത്തുമ്പോളിങ്ങനേ കണ്ടുകൊള്ളുക.
അത്ര ജാതകപദ്ധത്യാം വാക്യലാഘവകാരണാൽ
സ്മൃതാമെന്നു പറഞ്ഞതന്നേയുള്ളൂയെന്നു ധരിക്കണം
ചന്ദ്രചേഷ്ടാബലം ചന്ദ്രവിൽഗുരുശനോദാം ബലം
എന്നത്രേ ചൊല്ലുവാൻ യോഗ്യമെന്നത്രേ ഗുരുഭാഷിതം
ഏതൽ പക്ഷബലം മുന്നം ചൊന്ന മൂന്നുബലങ്ങളും
ഇതിൽ കൂട്ടീട്ടു ചാതേണ്ണം ക്രമാൽ കാലബലങ്ങളെ.

നിസർഗ്ഗബലം.

സ്മൃതരാം ലാഭമാന്യത്തെ നീതികൊണ്ടു പെരുക്കിയാൽ
സ്ഥാനംകൊണ്ടു ഹരിക്കുമ്പോൾ സൂര്യാദീനാം നിസർഗ്ഗമാം
അന്നന്നിതു വരുത്തേണ്ടാ സർവ്വകാലമിവണ്ണമാം
എന്നിട്ടതു വരുത്തീട്ടു [1]വേറിട്ടുപറയുന്നിതു്
നീതികാമസൂകൃച്ചന്ദ്രഃ ഭോഗലാഭധനം ക്രമാൽ
സൂര്യാദിമന്ദപര്യന്തം നിസർഗ്ഗബലമിങ്ങനെ

ബലപിണ്ഡം.

സ്ഥാനചേഷ്ടാച്ചാദിബലമേഴും കൂട്ടീട്ടുവച്ചതിൽ
ശുഭദൃഷ്ടിയിൽ നാലൊന്നു കൂട്ടേണം തദ്ബലത്തില്
പാപദൃഷ്ടിയിൽ നാലൊന്നു കളഞ്ഞാൽ ബലപിണ്ഡമാം
പാപയുക്തൌ ബുധക്ഷീണചന്ദ്രൌ പാപാവിതി സ്മൃതൌ
ചന്ദ്രചേഷ്ടാബലം നിലാൽ കുറഞ്ഞിട്ടു വരുന്നതാം
പാപിയെന്നതു ചൊല്ലുന്നു കേഷാംചിൽ പക്ഷമിങ്ങനേ
ഇവിടെ ക്രിയചെയ്യേണ്ടുംപ്രകാരം പറയുന്നു ഞാൻ
[2]ചന്ദ്രചേഷ്ടാബലംവച്ചു നിലമെന്നുള്ള സംഖ്യയും

൧. പേരിട്ടു പറയുന്നിതു് (പാഠാന്തരം) ൨. ചന്ദ്രചേഷ്ടാബലം ക്ഷീണയം സ്മൃതാം പക്ഷബലം ബുധൈഃ. (ഹോരാശാസ്ത്രം).

അന്തരിച്ചതിനെ ദൃഷ്ടിയുള്ളാംശേന പെരുക്കിയാൽ
ഹരിപ്പു നീലനെക്കൊണ്ടാഫലം കൂട്ടു ബലത്തിലും
നീലാൽ ചേഷ്ടാഖ്യമേറുന്നാം കളയേണം കുറഞ്ഞിടിൽ
ചന്ദ്രശ്ശുഭോ വാ പാപോ വാ ദൃഷ്ടിസംസ്കാരമിങ്ങനെ
ചെയ്യാലതെത്രയും സൂക്ഷ്മമിതത്രെ ഗുരുഭാഷിതം
പാപിയോടു ബുധൻകൂടി നിന്നീടിൽപ്പാപിയാസ്സുഖം
എന്നാണൊരുമതം പിന്നെ ബുധൻ പാപേന കൂടുകിൽ
അവനോടങ്ങെടുത്തിട്ടമകന്നിട്ടും വരുന്നതാം
പാപത്വമൊരുപോലല്ലെന്നത്രെ ചിലരുടെ മതം
ശുക്രനാൽ ക്രിയചെയ്യേണ്ടും പ്രകാരം പറയുന്ന ഞാൻ
ബുധനും പാപിയും തമ്മിലന്തരിച്ചിലിയാക്കിയാൽ
നാമത്വമെന്നവച്ചിട്ടു തമ്മിലങ്ങന്തരിച്ചതു്
പെരുക്കു ബുധദൃഷ്ടീടെ ചതുർത്ഥാംശപ്രമാണതഃ
നാമത്വേന ഹരിച്ചുള്ള ഫലത്തെസ്സംസ്കരിക്കണം
ബുധപാപാന്തരകലാ നാമത്വാൽ കുറയുന്നതാം
കളയേണം ബലംതന്നിൽ കൂട്ടുകേറിവരുന്നതാം
രണ്ടുമൂവരുകൂടീട്ടു പാപസൌമ്യഗ്രഹങ്ങളിൽ
ഏവം യുക്ത്യാ നിരൂപിച്ചു ഗണിച്ചാൽ സൂക്ഷ്മമാസ്സുഖം
ഗ്രന്ഥവിസ്തരഭീത്യാ ഞാൻ പറഞ്ഞില്ലെന്നുമോർക്കണം
ബലപിണ്ഡങ്ങളീവണ്ണം ഗ്രഹങ്ങൾക്കു വരുത്തുക.

ഗ്രഹയുദ്ധം.

താരാഗ്രഹങ്ങളിൽവച്ചു രണ്ടുപേർ സമലിപ്തയായ്
വന്നാലുണ്ടാം തയോർയുദ്ധം ജ്യോതിശ്ചക്രേ ഭയംകരം
അപ്പോൾ ജയിച്ചവൻതന്റെ ബലമൊന്നേറിവന്നിടും
തോററുപോയ ഗ്രഹത്തിന്റെ ബലം കുറയുമെത്രയും
എന്നിട്ടു വേറെ ചൊല്ലുന്നു ഗ്രഹയുദ്ധം വരുത്തുവാൻ
ഗ്രഹസ്ഫുടങ്ങൾ വച്ചിട്ടങ്ങന്തരിച്ചിലിയാക്കിയാൽ
ഭൂനഖത്തിൽ കുറഞ്ഞീടിൽ ഗ്രഹയുദ്ധം ഗണിക്കണം
ഗ്രഹാണാം മദ്ധ്യമുണ്ടാക്കിവെയ്പൂ തന്റെ സ്ഫുടങ്ങളും
മൂന്നാംക്രിയയിലുണ്ടായി വരും. മന്ദഫലങ്ങളെ
തന്റെ തന്റെ മദ്ധ്യമത്തിൽ സംസ്കരിച്ചങ്ങു കൊള്ളണം
തുലാദിയെങ്കിൽ കൂട്ടേണം കളയേണമജാദിചേൽ
വിപരീതം ധനൎണ്ണങ്ങൾ കാണേണം ബുധശുക്രയോഃ

ശുക്രജ്ഞയോർമ്മദ്ധ്യമങ്ങൾ ഭാനുമദ്ധ്യമമല്ലിഹ
ശരീര,ദോഹാ,ദികളാൽ ഹരിച്ചുണ്ടായ മദ്ധ്യമം
വച്ചിട്ടുവേണമവിടെ ഗണിപ്പാനെന്നു നിർണ്ണയം
ഇവ്വണ്ണം സംസ്കരിച്ചുള്ള മദ്ധ്യമങ്ങളിൽ നിന്നഥ
നായകോ,നേതൃ, അക്രൂരാ, ജ്ഞാനാഢ്യ്രീ, ന്നകലഃ, ക്രമാൽ
പാതവാക്യങ്ങളീവണ്ണം കളഞ്ഞിട്ടതിൽനിന്നഥ
തുലാമേഷാദി കണ്ടിട്ടു നരോനാപാദിജ്യ കൊള്ളുക
ഗം,ഭീ,ര,ഭാ,വ,മെന്നുള്ള സംഖ്യകൊണ്ടു പെരുക്കുക
ക്രമത്തിനു കുജാദീനാം, നായംകൊണ്ടു ഹരിക്കണം
അപ്പോളും വരും കുജാദീനാം മദ്ധ്യവിക്ഷേപലിപ്തികാഃ
ഒടുക്കത്തെ ക്രിയയ്ക്കുള്ള ജ്യാഖണ്ഡം മകരാദിചേൽ
ശരീരത്തിൽ കളഞ്ഞീട്ടു കൂട്ടു കർക്ക്യാദിയെങ്കിലോ
പരാല്പതപം വരുന്നാളിൽ ശരീരത്തിൽ കളഞ്ഞിട്ടു
ഇതുകൊണ്ടു [1]പെരുക്കേണം മദ്ധ്യവിക്ഷേപലിപ്തയെ
ശരീരേണ ഹരിക്കുമ്പോൾ സ്ഫുടവിക്ഷേപമായ്വരും
ഗ്രഹത്തിലയനം കൂട്ടി വേറെവച്ചിട്ടപക്രമം
ഉണ്ടാക്കീട്ടതിൽവിക്ഷേപം ദിഗ്വശാൽ സംസ്കരിക്കണം
സ്ഫുടക്രാന്തിയതായീട്ടതു വേറൊന്നുവച്ചഥ
ശരീരേണ ഹരിച്ചിട്ടു സാലജ്ഞാദിജ്യ കൊള്ളുക
സാലജ്ഞ, തൽസ്ഥന, ഭടായ, പേശികാ
താളസ്യ, സാംബോർത്ര, ഗജേന്ദ്ര, നാകലീ
[2]തന്റെ തന്റെ ദിക്കിലുള്ള പലാംഗുലമിറക്കിയാൽ
സാലജ്ഞാദിജ്യയെക്കൊണ്ടു പെരുക്കീട്ടതിനെ പുനഃ
നരകേണ ഹരിക്കുമ്പോളിഷ്ടദേശചരം വരും
സ്ഫുടക്രാന്തേർദിക്കറിഞ്ഞു രക്ഷിപ്പൂ ഒരിടത്തു്
ഗ്രഹത്തെപ്പിന്നെയുംവച്ചു മൂന്നുരാശി കളഞ്ഞഥ
നരോനാപാദിജ്യകൊണ്ടിട്ടു ക്ഷേപംകൊണ്ടു പെരുക്കിയാൽ
വസന്തേന ഹരിക്കുമ്പോളതു [3]ദൃക്ഫലലിപ്തകൾ
ക്ഷേപത്തിനും മൂന്നുരാശികളഞ്ഞുള്ള ഗ്രഹത്തിനും
ദിക്കൊന്നാകിൽ ഗ്രഹേ കൂട്ടു കളവൂ ഭിന്നമാകിലോ

൧. 'വരുത്തണം' (പാഠാന്തരം).
൨. 'ചരഃ' തിരുവല്ല. പലാംഗുലമിറക്കിട്ടു സാലജ്ഞാദിപെരുക്കുക.
൩. 'ദൃക്ഫലമായ്‌വരും' (പാഠാന്തരം).

അതിനെപ്പിടന്നായുംവച്ചുകൊള്ളു പ്രാണകലാന്തരം
അതിനെസ്സംസ്കരിക്കേണം നടേത്തെ ചരവും തഥാ
ഓജേ പദേത്വൃണം യുഗ്മേ ധനം പ്രാണകലാന്തരം
ചരം തുലാദിക്കൂട്ടേണം കളയേണമജാദിചേൽ
അന്തിക്കൂട്ട ഗണിക്കുന്നാളിതുവക്കം ചരത്തിനെ
വിപരീതം സംസ്കരിപ്പൂ തൽക്കാലിച്ചു ഗണിക്കിലോ
അന്തിക്ക ദിക്കമാറേണ്ടാ ഉദയത്തിന്റെ ദിക്കതാൻ
ഇങ്ങനെ സംസ്കരിച്ചിട്ടു ഗതിയേറും ഗ്രഹസ്ഫുടാൽ
വാങ്ങു ഗതികറഞ്ഞുള്ള ഗ്രഹത്തിന്റെ സ്ഫുടത്തിനെ
അന്തരസ്ഫുടമെന്നല്ലോ ചൊല്ലിതിന്നുദിതം ബുധൈഃ
വക്രചാരം ഗ്രഹങ്ങൾക്കുണ്ടിതുവക്കം ഭവിക്കിലൊ
ഭേദമുണ്ടെന്ന വാങ്ങേണം ഗതിയേറും ഗ്രഹത്തിനെ
അന്തരസ്ഫുടമീവണ്ണം യുദ്ധത്തിങ്കൽ വരുത്തിയാൽ
നാരദപ്രാപകത്തുങ്കൽ തയോർയുദ്ധം തുടങ്ങിയാൽ
നവകാനനമെന്നുള്ള വരുമ്പോൾ കഴിയും ദിനം.
യുദ്ധാരംഭാവസാനങ്ങൾ രണ്ടുമങ്ങറിയേണ്ടുകിൽ
നാരദപ്രാപകാദ്യേന കളഞ്ഞിട്ടന്തരസ്ഫുടം
ലിപ്തയാക്കി ഹരിക്കേണം തയോർഗത്യന്തരത്തിനാൽ
ഫലം തീയതിയായീടും ശേഷം നീക്കെതു പെരുക്കിയാൽ
ഹരിപ്പൂ മുൻപിലെപ്പോലെ ഫലം നാഴികയായ്വരും
ഇതു യുദ്ധംതുടങ്ങീട്ടുള്ളുള്ള കാലമതായ്വരും
യുദ്ധാവസാനമറിവാൻ നവകാനനസംഖ്യയിൽ
അന്തരസ്ഫുടവുംവാങ്ങിയിലിപ്തയാക്കിട്ടവച്ചഥ
തയോർഗത്യന്തരംകൊണ്ടു ഹരിച്ചാൽ ദിനമായ്വരും
ശേഷം നീക്കെതു പെരുക്കിട്ടു ഹരിച്ചുള്ളതു നാഴിക
തൽക്കാലാലതുയുംകാലം ചെല്ലുമ്പോൾ കഴിയും ദിനം
ദിനമേറിവരുന്നാളിൽ വരും ഗത്യന്തരത്തിനാൽ
കിഞ്ചിൽ ഭേദം കുറഞ്ഞിട്ടുമേറീട്ടും വരുമങ്ങതു്
അന്നത്തെ ഗ്രഹമുണ്ടാക്കി ഗണിച്ചിട്ടന്തരസ്ഫുടം
ഉണ്ടാക്കിയാലതുവരിൽ നവകാനനതുല്യമായ്
യുദ്ധാവസാനമക്കാലംതന്നെ സൂക്ഷ്മമതായ്വരും
അന്തരസ്ഫുടവുംപിന്നെ നവകാനനവും തഥാ
ഭേദമുണ്ടെന്നുവന്നീടിലന്തരിച്ചുള്ള ലിപ്തയെ

ഗത്യന്തരമെററിച്ചിട്ടു വരുത്തീട്ടു ദിനാദികം
അത്രയും നീക്കിയുണ്ടാക്കു പൂർവ്വവൽ ഗ്രഹയോഃ സ്ഫുടം
നായകാന്തരമേറീടിലന്നേരപ്പോട്ടു നീക്കുക
കുറഞ്ഞീടുകിലവ്വണ്ണം കൂട്ടീട്ടും ഗണിച്ചുടൻ
അന്തരസ്ഫുടമുണ്ടാക്കിയവിശേഷിച്ചുകൊള്ളുക
അവിശേഷമതാകുമ്പോൾ സൂക്ഷ്മമാം യുദ്ധമോചനം
യുദ്ധാരംഭത്തിനും പിന്നെ മദ്ധ്യകാലത്തിനും തഥാ
അവിശേഷിച്ചുകൊണ്ടാലതെത്രയും സൂക്ഷ്മമായ്വരും
ഗത്യന്തരം വരുത്തുന്ന പ്രകാരമഥ ചൊല്ലുവൻ
വക്രേ വാ, ക്രമചാരേ വാ സ്ഫുടഭുക്തികൾ തങ്ങളിൽ
അന്തരിച്ചാലവർക്കുള്ള ഗത്യന്തരമതായ്വരും
ഒരുത്തൻ ക്രമചാരത്തിൽ വക്രചാരത്തിലേകനും
എങ്കിൽ ഭുക്തികൾ കൂട്ടീട്ടു ഗത്യന്തരമതായ്വരും
യുദ്ധം ഗ്രഹങ്ങൾക്കുണ്ടായാൽ കുറകില്ലൊരുവാസരാൽ
അവ്വണ്ണമേറിവന്നാലുമേറുകില്ലൊരുമണ്ഡലാൽ
മിക്കവാറും ഗ്രഹങ്ങൾക്കു യുദ്ധകാലമിവ്വണ്ണമാം
വ്യാഴവും ശനിയും തമ്മിൽ യുദ്ധമുണ്ടായ്വരുന്നനാൾ
വക്രേ യുദ്ധം തുടങ്ങീട്ടു ക്രമചാരം ഭവിക്കിലും
ക്രമചാരത്തിലേ യുദ്ധേ വക്രചാരം ഭവിക്കിലും
അക്കാലത്തു വരും യുദ്ധം കാലമൊന്നരമണ്ഡലം
മററുള്ളോർക്കു കുറഞ്ഞിട്ടേ യുദ്ധകാലം ഭവിച്ചിടൂ
കുജാദിപഞ്ചഖേടാനാം സംയോഗേ തു ദ്വയോർദ്വയോഃ
യുദ്ധമുണ്ടാം ദശവിധമവററിനുള്ള കാലവും
വേറെവേറെ വരും തത്ര ദ്വിവിധം ചാരവക്രയോഃ
ഏകവക്രദ്വ്യദ്വക്രം തഥാദ്വ്യേകാദ്വക്രവും
ഏകാദ്വചാരമീവണ്ണം യുദ്ധമാറുവിധം വരും
ബുധനോടും ശുക്രനോടും ഭൌമാദീനാം രണം വരിൽ
വരുമാറുപ്രകാരത്തിൽ ശേഷാണാം ത്രിവിധം വരും
അൻപത്തൊന്നുവിധം യുദ്ധം ഭൌമാദീനാമിതി സ്മൃതം.
ഇവററിന്റെ യുദ്ധകാലം വേറെവേറെ ഭവിച്ചിടും
ഗ്രന്ഥബാഹുല്യഭീത്യാ ഞാൻ പറഞ്ഞില്ലവയോർക്കണം
അവയൊക്കെപ്പറഞ്ഞീടാം മേലിലേ ഗോളയുക്തിയാൽ
ബിംബാന്തരം വരുത്തുന്ന പ്രകാരം പറയുന്നിനി

യുദ്ധമുള്ള ഗ്രഹങ്ങൾക്ക സ്ഫുടക്രാന്തിവരുത്തിയാൽ
ദിക്കൊന്നായിവരുന്നാളിൽ സ്ഫുടക്രാന്തികൾ തങ്ങളിൽ
അന്തരിച്ചാൽ വരും തത്ര തയോർബിംബാന്തരം ദ്വയോഃ
ഭിന്നദിക്കുകളാകുന്നാൽ സ്ഫുടക്രാന്തികൾ തങ്ങളിൽ
കൂട്ടുമ്പോളീഗ്രഹങ്ങൾക്ക ബിംബാന്തരമതായ്വരും
സ്ഫുടക്രാന്തിവരുത്തുമ്പോൾ രണ്ടും മേഷാദിയാകിലൊ
കുറഞ്ഞവൻ തെക്കുനില്ക്കും വടക്കേറുന്നവൻ വരും
രണ്ടും തുലാദിയെന്നാകിലേറുന്നോൻ തെക്കുനിന്നിടും
വടക്കുനില്ക്കും കുറയുന്നവനെന്നു ധരിക്കണം
രണ്ടും രണ്ടായ്വരുന്നാളിൽ മേഷാദിസ്ഥൻ വടക്കതാം
തുലാദിസ്ഥൻ തെക്കുനിന്നിടുന്നിതു സർവ്വദാ
വടക്കെദിക്കിൽ നില്ക്കുന്നോൻ യുദ്ധത്തിങ്കൽ ജയിച്ചിടും
തെക്കുനില്ക്കുന്നവൻ തോല്ക്കും തോല്ക്കാ ശുക്രനൊരിക്കലും
വടക്കുനില്ക്കിലും കോളെ തെക്കുനില്ക്കുന്നവെങ്കിലും
സർവ്വകാലം ജയിച്ചീടുമല്ലൊ ദൈത്യപുരോഹിതൻ
ജയിച്ചവന്നു തേജസ്സുമേറ്റമുണ്ടായ്വരും തദാ
നിസ്തേജസ്സായ്വരും തോറ്റാലറിയാം നോക്കിയാലിവ
യുദ്ധം ഗണിച്ചുകാണേണമെങ്കിൽ വേണം ഗുണിതം ദ്വയോഃ
യുദ്ധത്തിൽ തോറ്റവൻതന്റെ ദശായാം മൃതിദുഃഖദം
രിപുരോഗാദിദുഃഖാർത്തൊ ധനഹീനൊ ഭവിഷ്യതി
ഗ്രഹസ്ഫുടാന്തരകലാ ജാതൊന്നാദ്യത്തിൽക്കളഞ്ഞതു്
ബലപിണ്ഡാന്തരംകൊണ്ടു പെരുക്കീട്ടതിനെപ്പുനഃ
അനീകേന ഗുണിച്ചുള്ള ഗ്രഹബിംബാന്തരത്തിനാൽ
ഹരിച്ചുള്ള ഫലം കൂട്ടു ജയിച്ചോന്റെ ബലത്തില്
തോറ്റവന്റെ ബലത്തിങ്കൽ കളഞ്ഞാൽ സൂക്ഷ്മമാം ബലം

### ബലപിണ്ഡാനയനം.

അഥ ലഗ്നാദിനാഥാനാം ബലപിണ്ഡം വരുത്തുവാൻ
രാശിനാഥഗ്രഹത്തിന്റെ ബലപിണ്ഡത്തെവച്ചതിൽ
രാശീശബുധജീവാനാം ദൃഷ്ടിയുണ്ടെങ്കിലൊക്കവെ
കൂട്ടേണം ശുഭദൃഷ്ടീടെ നാലൊന്നും കൂട്ടണം തഥാ
പാപദൃഷ്ടിയിൽ നാലൊന്നു കളയേണം യഥാവലെ
രാശീശൻ പാപിയെന്നാലും മുഴുവൻദൃഷ്ടി കൂട്ടണം
ബുധനും വ്യാഴവുംതന്നെ രാശിനാഥരതായ്വരിൽ

തയോർദൃഷ്ടിയിരട്ടിച്ചു കൂട്ടേണമെന്ന നിൎണ്ണയം
ചന്ദ്രനും ബുധനും ദൃഷ്ടിസംസ്കാരേ പൂൎവ്വവൽ ക്രിയാ
കീടരാശിയതെന്നാകിൽ ലഗ്നഭാവം കളഞ്ഞിട്ടു
ചതുഷ്പാദ്രാശിയെന്നാകിൽ നാലാംഭാവത്തെ വാങ്ങണം
വാങ്ങു സപ്തമഭാവത്തെ നരരാശിയതാകിലൊ
ജലരാശിയതായീടിൽ പത്താംഭാവം കളഞ്ഞതു
ആറുരാശിയിലേറീടിൽ വാങ്ങു പന്ത്രണ്ടുരാശിയിൽ
ശേഷം തീയതിയാക്കീട്ടു മൂന്നിലൊന്നങ്ങു കൂട്ടുക
നരരാശിക്കു കൂട്ടേണമാദിതന്നുള്ള ദിഗ്ബലം
അതു നീതാൽ കളഞ്ഞിട്ടു ചതുഷ്പാദ്രാശിയെങ്കിലൊ
കൂട്ടുതദന്തരം നീതാൽ കളഞ്ഞിട്ടുള്ള സംഖ്യയെ
കൂട്ടേണം ജലരാശിക്കു കീടരാശിയതെങ്കിലും
അപ്പോൾ ലഗ്നാദിഭാവാനാം ബലപിണ്ഡങ്ങളൂഹ്യതാം.

### നരരാശ്യാദികൾ.

മിഥുനം കന്നിയും തൌലിചാപാദ്യം കുംഭവും നരഃ
കൎക്കടം മകരാന്ത്യാൎദ്ധം മീനവും ജലരാശികൾ
മേഷവും വൃഷവും സിംഹം ചാപാന്ത്യാൎദ്ധം മൃഗാൎദ്ധവും
ചതുഷ്പാദ്രാശിയായീടും വൃശ്ചികം കീടരാശിയാം.

### ഇഷ്ടകഷ്ടബലങ്ങൾ.

അഥ സൂൎയ്യാദിഖേടാനാം ബലപിണ്ഡങ്ങൾ വച്ചഥ
ചേഷ്ടോച്ചബലയോഗാൎദ്ധസംഖ്യകൊണ്ടു പെരുക്കിയാൽ
നീതികൊണ്ടു ഹരിച്ചുള്ള ഫലമിഷ്ടബലം ഭവേൽ
അതിനെബ്ബലപിണ്ഡത്തിൽ വാങ്ങു കഷ്ടബലം ഭവേൽ
ചേഷ്ടോച്ചബലയോഗാൎദ്ധസംഖ്യ നീതാൽക്കളഞ്ഞതു
ബലപിണ്ഡഃ പെരുക്കീട്ടു നീതികൊണ്ടു ഹരിക്കിലും
ഫലം കഷ്ടബലംതന്നെയായിട്ടുവരുമെപ്പൊഴും.

### ഇഷ്ടകഷ്ടഫലങ്ങൾ.

ഇഷ്ടകഷ്ടഫലം പിന്നെ ഗ്രഹങ്ങൾക്കു വരുത്തുവാൻ
പറയുന്നതിനെക്കൊണ്ടു നിരൂപിക്ക ശുഭാശുഭം
സ്വോച്ചരാശൌ ശുഭം ഭൂഷാ മൂലക്ഷേത്രേ ശുഭം ദിവ്യാ
സ്വക്ഷേത്രേ തു ശുഭം രാഗമതിബന്ധൌ ശുഭം സ്വരം
ബന്ധുക്ഷേത്രേ ശുഭം തുല്യം സമക്ഷേത്രേ ശുഭം ജനം
ശത്രുക്ഷേത്രേ ശുഭം ഭാനരതിശത്രൌ ശുഭം ഖനീ
നീചക്ഷേത്രേ ശുഭം ജ്ഞാനീ സ്വോച്ചാദിനവകേ ക്രമാൽ

സപ്തവർഗ്ഗത്തിനാവർണ്ണം ശുഭമെങ്ങു വരുത്തിയാൽ
ക്രമത്താലിവ വാങ്ങേണം വിഷമെന്നുള്ള സംഖ്യയിൽ
അശുഭങ്ങളെത്തായിട്ടു സ്ഥാനമേഴും വരും തഥാ
ഹോരാദിവർഗ്ഗമാറിന്നുമഥിക്കേണം ശുഭാശുഭം
വേറെവെച്ചവ കൂട്ടീട്ടു ശുഭയോഗങ്ങൾ ചാർത്തുക
തഥൈവാശുഭയോഗത്തെ വേറെ കൂട്ടീട്ടു ചാർത്തുക
ക്ഷേത്രാദിസപ്തവർഗ്ഗാണാം ശുഭങ്ങളെ യഥാവലെ
വർഗ്ഗശുഭയോഗത്താൽ ക്രമത്താലെ പെരുക്കുക
തഥൈവാശുഭയോഗംകൊണ്ടശുഭത്തെപ്പെരുക്കുക
തന്റെയും വർഗ്ഗനാഥന്മാരിഷ്ടമായ ബലങ്ങളെ
കൂട്ടിയർദ്ധിച്ചു മുന്നേപ്പോൽ സ്ഥാനമേഴും പെരുക്കുക
തഥൈവ തന്റെയും വർഗ്ഗനാഥന്മാരുടെയും തഥാ
കഷ്ടമായ ബലം കൂട്ടിയർദ്ധിച്ചിട്ടു പെരുക്കുക
ഏഴുമൊന്നിച്ചിട്ടു ശൈലശരാക്ഷേന ഹരിക്കിലൊ
ഇഷ്ടകഷ്ടഫലം രണ്ടും സ്പഷ്ടമായി ഭവിച്ചിടും.

രശ്മ്യാനയനം.

അഥ രശ്മിവരുത്തേണ്ടും പ്രകാരം പറയുന്നിതി
ചേഷ്ടോച്ചബലയോഗാർദ്ധം പത്തുകൊണ്ടു ഹരിച്ചതിൽ
ഒന്നുകൂടി കൂട്ടിയെന്നാൽ ഗ്രഹാണാം രശ്മിയായ്‌വരും
ചേഷ്ടോച്ചബലസംയോഗ നാലമെന്നങ്ങു കൂട്ടിയാൽ
ത്ര്യംശമാക്കി കരേറ്റീട്ടു വരുത്താമിപ്രകാരവും
വേറെയൊരുവിധം രശ്മി വരുത്തീടുന്നു കേചന
അതിനുച്ചബലംതന്നെ സൂര്യാദീനാം പ്രധാനമാം
ആദിത്യനുച്ചഷഷ്ട്യംശംവെച്ചു പത്തിൽ പ്പെരുക്കിയാൽ
നീതികൊണ്ടു ഹരിക്കുമ്പോളർക്കന്റെ രശ്മിയായ്‌വരും
ചന്ദ്രാദീനാം വരുത്തേണ്ടിലുച്ചഷഷ്ട്യംശസംഖ്യയെ
ധർമ്മമാനഹരിതംകൊണ്ടു ക്രമത്താലേ പെരുക്കിയാൽ
നീതികൊണ്ടു ഹരിക്കുമ്പോൾ വരും ചന്ദ്രാദിരശ്മികൾ
ഗ്രഹാണാം രശ്മിസംയോഗം പതിനഞ്ചിൽക്കുറഞ്ഞിടിൽ
പാപിയാകുമവൻ നിസ്സ്വജനപ്രിയാകും ദരിദ്രനാം
ദുഷ്കീർത്തിയും ലഭിച്ചീടും ഭൂയോ നരകമേഷ്യതി
പതിനഞ്ചിനുമേൽ രശ്മി പഞ്ചവിംശതിയോളവും
ഏറിയേറിവരുംതോറും സുകൃതംകൂടെയേറുമാം

തേജസ്സമുണ്ടാം സൽകീൎത്തി വൎദ്ധിച്ചീടും ക്രമത്തിന്
പഞ്ചവിംശാധികേ തസ്മിൻ മഹാഭാഗ്യവതാംവരഃ
സൎവ്വസമ്പല്ല്യുതോ ഭോഗീ പശ്ചാൽ സ്വൎഗ്ഗമവാപ്നുയാൽ.

### ആയുൎദ്ദായം.

ആയുൎദ്ദായം വരുത്തേണ്ടതിനെപ്പറയുന്നു ഞാൻ
ചേഷ്ടോച്ചബലയോഗത്തിൽ വീരനെന്നങ്ങു കൂട്ടിയാൽ
ഹരിപ്പു ദേവനെക്കൊണ്ടു സ്ഫുടം ഗുണകമായ്വരും
ശേഷം നീരെതുഃ പെരുക്കീട്ടു ഹരിച്ചാൽ വിലിയും വരും.
ഇനിയാശ്രയമായുള്ള ഗുണകത്തെപ്പറഞ്ഞിടാം
ജ്ഞാനനീലം സ്വരാശൌ സ്യാദതിബന്ധൌ ഗുരുഭോദയം
ബന്ധുരാശൌ സ്ഥിരാ വൎണ്ണ്യസ്സമരാശൌ നഗാസനം
ശത്രുരാശൌ സ്വൎത്തനമതിശത്രൌ ഗുരുകായനം.
ഏവം ഹോരാദിവൎഗ്ഗേഷു ക്ഷേത്രേ ഭിദ്യാ ഇമേ ഗുണാഃ
വൎഗ്ഗോത്തമം സ്വദ്രേക്കാണം സ്വനവാംശവുമിങ്ങനെ
ഉണ്ടായാലാ ഗ്രഹത്തിന്നു വിശേഷാംശമതെന്നുപേർ.
അതിബന്ധൌ വിശേഷാംശേ ജ്ഞാനകംഭേ ച കൂട്ടുക
ബന്ധുക്ഷേത്രേ നിന്നുവന്നു വിശേഷാംശം ഭവിക്കിലൊ
സോമനീലമതെന്നുള്ള സംഖ്യയും കൂട്ടിവയ്ക്കണം.
സമക്ഷേത്രേ ജ്ഞാനമാന്യം ശത്രുക്ഷേത്രേ സ്ഥവംവിനാ
അതിശത്രൌ സഭായനം വിശേഷാംശത്തിനിങ്ങനെ.
അതിബന്ധുമുടങ്ങീട്ടങ്ങളും ക്ഷേത്രേശനാൽ വരും.
നവാംശത്തിന്നു കാണേണ്ടു ശത്രുമിത്രത്വമൊന്നുമെ
സ്വക്ഷേത്രേ നിന്നുവന്നപ്പോൾ വിശേഷാംശം ഭവിക്കിലെ
വിശേഷമില്ല കൂട്ടേണ്ടു ഒന്നുമെന്നതു നിൎണ്ണയം
ഇവയെല്ലാം നൂതനേന കരേറീട്ടു വരുന്നതു്
ആശ്രയം ഗുണമായീടും പിന്നെ സ്ഫുടഗുണം തഥാ
തമ്മിൽ കൂട്ടീട്ടുവൎദ്ധിച്ചാൽ കൎമ്മയോഗ്യഗുണം വരും.
കൎമ്മയോഗ്യഗുണത്തിന്നു സൂക്ഷ്മംപോരെന്നു നിൎണ്ണയം.
ആയുൎദ്ദായം വരുത്തുമ്പോളായുസ്സൊന്നേറെ വന്നിടും
എന്നിട്ടു വേറെ ചൊല്ലുന്നു കൎമ്മയോഗ്യം വരുത്തുവാൻ.

### കൎമ്മയോഗ്യഗുണകം.

ആശ്രയം സ്ഫുടവും പിന്നെയിലിയാക്കീട്ടുവച്ചതു്
തമ്മിൽ പ്പെരുക്കി മൂലിച്ചാൽ കരേറും കൎമ്മയോഗമാം
ആശ്രയം സ്ഫുടവും രണ്ടും സമമായി വരുന്നതാം

ഭേദമില്ലാതെ വന്നീടുമല്ലാഞ്ഞാൽക്ഷയവും തുലോം
ഗ്രഹസ്ഫുടത്തെ വച്ചിട്ടങ്ങൊക്കവെയിലിയാക്കിയാൽ
ജ്ഞാനവീരൈർഹരിക്കുമ്പോൾ ശിഷ്ടമായുസ്സുലാ ഭവേൽ
ഗ്രഹത്തെ വാങ്ങ് ലഗ്നത്തിലതുമേഷാദിയാകിലൊ
ദൃശ്യാർദ്ധഹരണംവേണമതിനെപ്പറയുന്നു ഞാൻ.

ദൃശ്യാർദ്ധഹരണം.

മേഷാദികണ്ടാലെല്ലാമെ ലിപ്തയാക്കീട്ടു വയ്ക്കണം
അതു ഹാരകമായീടുമന്നദേയം ഗുണം ഭവേൽ
ഹാരവും ഗുണവും വ്യസ്തമാക്കേണം ഗുണമേറുകിൽ
പിന്നെശ്ശുഭന്മാരെന്നാകിലിരട്ടിപ്പൂ ഹരത്തിനെ
പാപിയോട്ടു ബുധൻകൂടി നില്ക്കുന്നാകിൽ പറഞ്ഞിടാം
ദൃശ്യാർദ്ധഹരണത്തിന്റെ ഹാരം വേറൊന്നുവച്ചഥ
ബുധപാപാന്തരകലാപ്രമാണെന്ന പെരുക്കിയാൽ
അനന്തേന ഹരിച്ചിട്ടു കൂട്ടീട്ടു ഹാരകത്തിലും
അതു ഹാരകമായീടും പിന്നെച്ചന്ദ്രനു ചൊല്ലിനേൻ
ഹാരകം കണ്ടുവച്ചിട്ടു ചന്ദ്രചേഷ്ടാബലത്തിനാൽ
പെരുക്കി നൂതനെരേററി കൂട്ടീട്ടു ഹാരകത്തിലും
അതു ഹാരകമായീടും ദൃശ്യാർദ്ധഹരണത്തിന്
ആയുസ്സുലയെ വേറൊന്നുവച്ചിട്ടു ഗുണകത്തിനാൽ
പെരുക്കി ഹാരകംകൊണ്ടു ഹരിച്ചുള്ള ഫലത്തിനെ
ആയുസ്സുലയിൽ വാങ്ങുമ്പോൾ കഴിഞ്ഞു ഹരണം തദാ.
ഫലങ്ങളൊരുഭാവത്തിലെങ്കിലന്നതിൽവച്ചഥ
ബലമുള്ളതിലേകന്നു മാത്രമീഹരണം മതി
ഇങ്ങനെ ഹരണംചെയ്താലായുസ്സുലയെവച്ചഥ
കൎമ്മയോഗ്യഗുണംകൊണ്ടു പെരുക്കീട്ടു ഹരിക്കണം
ഗുണകേന ഫലം വൎഷം പ്രിയനാഗാദിഭിർഗ്ഗുണൈഃ
പെരുക്കീട്ടു ഹരിക്കുമ്പോൾ വരും മാസദിനാദികൾ
ലഗ്നസ്ഫുടത്തെ വച്ചിട്ടു ജനകേന പെരുക്കിയാൽ
മാനമമററിവരുന്നേരം മീതെയുള്ളതു വൎഷമാം
അതു പന്ത്രണ്ടിലേറീടിൽ പന്തിരണ്ടിൽ ഹരിച്ചുടൻ
കളഞ്ഞു ശിഷ്ടം വച്ചേപ്പൂ ലഗ്നാംശകദശാ ഭവേൽ
ലഗ്നഭാവത്തിന്റെ ബലമേഴിലേറി വരുന്നനാൾ
ലഗ്നസ്ഫുടത്തെവച്ചിട്ടു പന്തിരണ്ടിൽ ഗുണിച്ചഥ
ക്ഷേത്രത്തിന്നു കരേറീട്ടു കൂട്ടിയാലതു സൂക്ഷ്മമാം

സൂൎയ്യാദിമന്ദപൎയ്യന്തമേഴും ലഗ്നദശാം തഥാ
ഒന്നിച്ചുവരെറക്കൂട്ടുമ്പോളെത്രകാണുന്നു വത്സരം
പരമായുസ്സതായീടുമെന്നു ജാതകപദ്ധതിഃ.

മൌഢ്യശത്രുത്വാപഹരണം

ഹോരായാം മൌഢ്യഹരണം ശത്രുക്ഷേത്രഭവന്തഥാ
ചെയ്യേണമെന്നുചൊല്ലീട്ടുണ്ടതിനെപ്പറയുന്നു ഞാൻ
മാഹേയഗുരുചന്ദ്രാണാം മൌഢ്യമുണ്ടെന്നിരിക്കിലോ
തന്നുടെ ദശയിൽപ്പാതികളയേണം ന സംശയഃ
വിശേഷമുണ്ടു ചെടാക്കൎക്കു രണ്ടുരാശിയിൽ നില്ക്കിലോ
മൂന്നൊന്നുകളയാമെന്നു ഹോരാവ്യാഖ്യാനഭാഷിതം
"ഹരത്യൎദ്ധം ഗ്രഹോ മൂഢസ്ത്ര്യംശം രാശ്യന്തരസ്ഥിതഃ
ശുക്രാൎക്കീ ഹരതോ നായുശ്ചന്ദ്രജശ്ചാംശകക്രമേ"
എന്നുള്ള വചനംകൊണ്ടിട്ടേവമിന്നിഹ കീൎത്തിതം.
മൌഢ്യശത്രുത്വാപഹരണേ വേണ്ടാ ത്രൈരാശികക്രിയാ
ശത്രുക്ഷേത്രത്തിൽ നില്ക്കുന്നോൎക്കായുഷ്ഷുലയെവച്ചതിൽ
മൂന്നൊന്നുകളവൂ * "വക്രം ഹിത്വാ"യെന്നുള്ള വാക്യതഃ
നിരൂപണേ ഇതു രണ്ടൎത്ഥമുണ്ടു രണ്ടുണ്ടുപക്ഷവും
ചൊവ്വായെയൊഴിച്ചുമറ്റുള്ളോർ ശത്രുക്ഷേത്രത്തിൽ നില്ക്കിലോ
മൂന്നിലൊന്നു ഹരിച്ചീടുമെന്നു ജാതകപദ്ധതിഃ
വക്രമില്ലാത്തവൎക്കെല്ലാം ശത്രുക്ഷേത്രത്തിൽ നില്ക്കിലോ
മൂന്നിലൊന്നു ഹരിച്ചീടുമെന്നു ശ്രീപതിപദ്ധതിഃ
ഹോരായാമൎത്ഥബാഹുല്യാൽ സംശയം വലുതായ്വരും
ദശാധ്യായ്യാം വിശേഷിച്ചും "വക്ര"ശബ്ദത്തിനൎത്ഥവു
"വക്രചാരിഗ്രഹ"ശ്ചേതി സംശയം തീൎത്തുരക്കയാൽ
വക്രമുള്ള ഗ്രഹങ്ങൾക്കും ശത്രുരാശിയിൽ നില്ക്കിലോ
ശത്രുക്ഷേത്രാപഹരണം വേണ്ടായെന്നുണ്ടു കേചന
ചേഷ്ടാബലമതുണ്ടാകും ഗ്രഹം വക്രിച്ചു നില്ക്കിലോ
അപ്പോൾ സ്ഫുടാഖ്യഗുണകമേറുമായുസ്സുമങ്ങിനെ
അത്രയും കുറയും ശത്രുക്ഷേത്രേ നില്ക്കുന്നവെങ്കിലോ
ആകയാൽ ശത്രുഹരണം വേണമംശകന്യജ്ഞിതേ
പിണ്ഡാദിദശ നാലിന്നും വക്രചാരഗ്രഹത്തിന്ന്
വേണ്ടാ ശത്രുത്വാപഹരണമെന്നത്രെ നമ്മുടെമതം.

* 'ഹിത്വാ വക്രം രിപുഗൃഹഗതൈൎഹീയതേ സ്വത്രിഭാഗഃ' (ഹോരാശാസ്ത്രം).

എന്നാകിലും ജ്യോതിഷജ്ഞന്മാരോടു ചോദിച്ചു നിൎണ്ണയേൽ
ഇനിയും പക്ഷഭേദത്തെ ച്ചൊല്ലീടുന്നംശകക്രമേ
ഉദാസീനാഖ്യഹരണം ചെയ്യിലേ സൂക്ഷ്മമാസ്ഥിതു
ഉദാസീനഗ്രഹേ നിന്നാലാറിലൊന്നു കളഞ്ഞിട്ടു
അതിശത്രുഗ്രഹേ മൂന്നൊന്നിരട്ടിച്ചു കളഞ്ഞിട്ടു
ശത്രുക്ഷേത്രാപഹരണമീവണ്ണം ചെയ്തുകൊള്ളണം
ഉദാസീനാപഹരണം വേണ്ടാ പിണ്ഡാദിമൂന്നിനും
കൎമ്മയോഗ്യങ്ങളാണതിങ്കലന്തൎഭൂതമതാകയാൽ
നീചാഖ്യഹരണഞ്ചാത്ര വേണ്ടായെന്നുള്ള നിൎണ്ണയം
ഹോരായാഞ്ചാന്യശാസ്ത്രേഷു നിസ്സന്ദേഹം വചിക്കയാൽ
ക്രൂരോദയാഖ്യഹരണം വേണ്ടായെന്നുള്ള നിൎണ്ണയം
ചേഷ്ടോച്ചബലപൂൎണ്ണത്വാൽ സ്വതുംഗേ വക്രചാരിണാം
സ്ഫുടാഖ്യഗുണകം മൂന്നു വരുമംശകസംജ്ഞിതേ

"സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം
ദ്വിരുത്തമസ്വാംശകത്രിഭാഗഗൈഃ'' ഇതി.

ഹോരാപദ്യത്തിനുള്ളൎത്ഥം ചിന്തിച്ചിത്ര്യാദിയുക്തിയാൽ
അറിഞ്ഞുകൊൾവൂ ശിഷ്യാണാം ബുദ്ധിവൃദ്ധ്യൈ മയോദി- [തം
അത്ര ശ്ലോകാദിപാദേന സൂചിതം ഗുണകസ്ഫുടം
ആശ്രയം ഗുണകഞ്ചാന്ത്യ രണ്ടാംപാദേന സൂചിതം
ഇങ്ങനെ മൂന്നാഹരണം ഗ്രഹങ്ങൾക്കു വിധിക്കയാൽ
ഭാനാം സ്വാമിബലം വീഴ്വുമെന്നുള്ള വചനാദപി
ലഗ്നാധിപവശാദേവം ലഗ്നാംശകദശക്കിഹ
ഹരണം വേണമെന്നില്ല ചെയ്യുകാണ്മീലൊരുത്തരും
മൌഢ്യശത്രുതാപഹരണം രണ്ടുമേകന്നു വന്നിടിൽ
അവന്നു മൌഢ്യഹരണം ചെയ്യാൽപ്പോരും ന സംശയഃ
"ദൃശ്യാൎദ്ധേ തു ക്രൂരേഷ്വന്യേഷു മഹാദേവൈകമിഷ്യതേ''
എന്നുള്ള വചനംകൊണ്ടിട്ടേവമിന്നു മയോദിതം
ലഗ്നസ്ഫുടത്തെ വച്ചിട്ടങ്ങൊക്കവെയിലിയാക്കിയാൽ
ഇതൊന്നവീരൈൎഹരിക്കുമ്പോൾ ശിഷ്ടമായുഷ്കലാ മതാ.
ലഗ്നായുഷ്കലവച്ചിട്ടു ജനകേന പെരുക്കിയാൽ
മാനമേററിവരുന്നേരമതു ലഗ്നദശാ ഭവേൽ
പിന്നെയുണ്ടൊരു സംസ്കാരമതിന്നെപ്പറയുന്നിതി

ലഗ്നത്തിന്റെ പിണ്ഡബലമഴിലേറിവരുന്നനാം
ലഗ്നസ്ഫുടമിറക്കീട്ടങ്ങിലിയാക്കീട്ട വച്ചുള്
ലഗ്നത്തിന്റെബലംകൊണ്ടു പെരുക്കീട്ടതിനെപ്പുനഃ
മാനമേറ്റിട്ട കൂട്ടുമ്പോൾ വരും ലഗ്നദശാസ്ഫുടം
ഈവണ്ണം ലഗ്നദശയെ വരുത്തീടുന്നു കേചന
അതിന്നു ശാസ്ത്രം കാണുന്നില്ലെന്നു കൊണ്ടു ചിന്ത്യതാം
ഏതിലോ യുക്തിയും ബോധം പരീക്ഷിച്ചിട്ട നിർണ്ണയേൽ.
ഏവം പറഞ്ഞമാർഗ്ഗേണ ദശയെല്ലാം വരുത്തിയാൽ
ഒന്നിച്ചുകൂട്ടിക്കാണുമ്പോൾ പരമായുസ്സതാസ്ഥതം.

ദശാക്രമം.

ദശാക്രമം ഗ്രഹിക്കാതെ ഫലങ്ങളറിവാൻ പണി
എന്നിട്ട വേറെ ചൊല്ലീടുന്നതിനുള്ള ദശാക്രമം.
അംശകാഖ്യദശക്കാദൌ ലഗ്നത്തിന്റെ ദശാ ഭവേൽ
പിന്നെ ലഗ്നത്തിൽനിന്നേഴാന്റെ പിന്നെ നാലാമെടത്തി
പിന്നെസ്സപ്തമഭാവത്തിൽ ദശമത്തിലതിൽപ്പുരം [ഫ
പിന്നെ ദ്വിതീയഭാവത്തിൽ പുത്രരന്ധ്രായഭേഷ്വപി
സോദരഷഷ്ഠയ്യേ ഇരൌ രിഃഫേ സ്ഥിതസ്യ ക്രമശോ ദശാ
പലരുണ്ടൊരുഭാവത്തിലെന്നാൽ ബലവതോ ദശാ
ബലസാമ്യേ ദശാവർഷമേറെയുള്ളവനാദിയിൽ
നടേ പാട്ടകഴിഞ്ഞൊന്റെ ദശാ സാമ്യേ തു വത്സരെ
ദശാധ്യായിയിലീവണ്ണം ദശാക്രമമുദീരിതം.

പിണ്ഡാദിദശകൾ.

അഥ പിണ്ഡാദിദശകൾ വരുത്തും ക്രിയചൊല്ലുവൻ
ഗന്ത്യന്ത്യരശ്ശുക്രപ്രായോ മാന്യഃ പുത്രോ നരഃ ക്രമാൽ
സൂര്യാദീനാമുച്ചനീചദശാ സംവത്സരാ ഇമേ
ചൊല്ലീടുന്നതിനെപ്പിണ്ഡദശയെന്നു മഹത്തുക്കൾ
നാരീയജ്ഞൈഖനീധേന്ദ്രിവ്യനാരീനിശാ ക്രമാൽ
നിസർഗ്ഗാഖ്യദശാഃ പ്രോക്താ സൂര്യാദീനാമിഹോദിതാഃ
ഗ്രഹങ്ങളെല്ലാമത്യുച്ചേ നിൽക്കുന്നാളിങ്ങനേ ദശാ
അതിനീചത്തിൽ നില്ക്കുമ്പോളിവയൊക്കയുമർദ്ധമാം
മദ്ധ്യേ ത്രൈരാശികം ചെയ്തു ദശയങ്ങു വരുത്തിയാൽ
ശത്രുക്ഷേത്രാദിഹരണം ചെയ്തു ലഗ്നദശാമപി
സ്ഫുടീകരിച്ചുകൂട്ടുമ്പോളായുർദ്ദായമതാസ്ഥിതം
എന്നിട്ടവ വരുത്തേണ്ടും പ്രകാരം പറയുന്നിനി.

ആയുർദ്ദായം.

ഉച്ചവും ഗ്രഹവും വച്ചാൽ ബുദ്ധികൊണ്ടൊത്തുകൊണ്ടുടൻ
ആറുരാശിയിലേറീട്ടുവരുമാറന്തരിക്കണം
രാശിഭാഗാദിയെല്ലാമെയിലിപ്താക്കിട്ടുവച്ചതു
ഉച്ചനീചദശക്കാകിൽ ധന്വന്ത്യരാദിവത്സരൈഃ
പെരുക്കി ഭാസ്കരാദീനാമായുഷ്ക്കലയതാസ്സുതം
നിസർഗ്ഗദശയെന്നാകിൽ നാരീയുഗ്മാദിവത്സരൈഃ
ഗുണിച്ചാൽ ഭാസ്കരാദീനാമായുഷ്ക്കലയതാസ്സുതം
ജീവശർമ്മീയദശയോ വരുത്തേണമതൊപ്പിലാ
കംഭതോളൈഃ പെരുക്കീട്ടു വന്നേശേന ഹരിക്കണം
ഹാരം സൂര്യാദികൾക്കുള്ളൊരായുഷ്ക്കലയതാസ്സുതം
പിണ്ഡാദിദശ മൂന്നിന്നും ഹരണം ചെയ്തുകൊള്ളണം
ഏന്നിട്ടുവേറെ ചെയ്യേണ്ടുംപ്രകാരം പറയുന്നിനി
ദൃശ്യാർദ്ധഹരണം മന്ദമംശകാഖ്യേ പറഞ്ഞപോൽ
പിണ്ഡാദിദശ മൂന്നിന്നും നടേ ചെയ്യാലനന്തരം
മൗഢ്യം ച ശത്രുക്ഷേത്രം ച ക്രൂരോദയമതിങ്ങനെ
ഹരണം മൂന്നിലുംവച്ചു ഹരിച്ചാലവശേഷകം
പോകുന്നതെന്നു ചെയ്യേണ്ടതത്രെവോപരം പൂരാ-
[ന്തൈഃ
"ദൃശ്യാർദ്ധം തു ക്രൂരേഷ്വേഷു മഹതൈവൈകമിഷ്യതേ"
ചന്ദ്രാരവിൽ ഗുരുണോട്ടു മൗഢ്യമുണ്ടെന്നിരിക്കിലോ
തന്റെ ദശയിൽപ്പാതി കളയേണം ന സംശയഃ
വിശേഷമുണ്ടു ചൊടാക്ഷി തന്റെരാശിയിൽനില്ക്കവേ
പാട്ടുണ്ടാകിൽ ദശാതന്നിൽ മൂന്നൊന്നേ കളയാവുപോൽ
ശത്രുക്ഷേത്രേ ഗ്രഹം നിന്നാൽ മൂന്നിലൊന്നു കളഞ്ഞിട്ടു
അതിശത്രുഗൃഹേ മൂന്നൊന്നിരട്ടിച്ചു കളഞ്ഞിട്ടു
വക്രമുള്ള ഗ്രഹങ്ങൾക്കു ചെയ്യേണ്ടായെന്നു നിർണ്ണയം
ലഗ്നഭാവത്തിലാദിത്യൻ കുജനും ശനിയും തഥാ
നിന്നാൽ ക്രൂരോദയാഖ്യം തു ഹരണം ചെയ്തുകൊള്ളണം
ക്ഷീണചന്ദ്രോദയത്തിനു ക്രൂരാഖ്യഹരണം നഹി
ലഗ്നത്തിൽപ്പാപിനില്ലാതെ ബുധൻ ലഗ്നത്തിലാസ്ഥിതു
ബുധന്റെ ലഗ്നഭാവത്തിൽ പാപിനില്ലുന്നവെങ്കിലും
ക്രൂരോദയാഖ്യഹരണം ചെയ്യേണ്ടായെന്നു നിർണ്ണയം
ലഗ്നഭാഗത്തെവച്ചിട്ടു രാശിസ്ഥാനം കളഞ്ഞഥ
ഭാഗമഞ്ഞിലിപ്താക്കീട്ടതായുഷ്ക്കലയെ വച്ചുടൻ

ണ്ണിച്ചാനന്തപാരേണ ഹരിച്ചുള്ള ഫലത്തിനെ
ആയുസ്സൂലയിൽ വാങ്ങേണമതിന്നും ഭേദമുണ്ടിഹ
ലഗ്നേ ശുഭഗ്രഹത്തിന്റെ ദൃഷ്ടിയുണ്ടെന്നിരിക്കിലോ
അഷ്ടിച്ചിട്ടതിനെപ്പിന്നെയായുശ്ശൂല്യയിൽ വാങ്ങുക
സൂര്യാദീനാം ദശയ്ക്കെല്ലാം ലഗ്നത്തിന്റെ ദശയ്ക്കുപി
വെവ്വേറെ ചെയ്തുകൊള്ളേണമെന്നത്രേ ശാസ്ത്രചോദിതം
എങ്കിലും ഭേദമുണ്ടല്ലോ ചൊല്ലാമെൻ ഗുരുഭാഷിതം
ശുഭഗ്രഹങ്ങൾ കേന്ദ്രേഷു പാപാസ്ത്രോപചയേഷു പി
നിന്നാലവർ ദീർഘായുര്യോഗമെന്നാഹിതം ബുധൈഃ
ഗജകേസരിയും പഞ്ചമഹായോഗങ്ങളാദിയായ്
ദീർഘായുര്യോഗമുണ്ടെങ്കിൽ വേണ്ടാ സൂര്യാദികൾക്കിത്
ക്രൂരോദയാഖ്യം ലഗ്നസ്യ ദശായാം ചെയ്തുകൊള്ളണം
അല്പായുര്യോഗജാതാനാം ചെയ്ക സർവ്വദശാസ്വപി
നീചശത്രുക്ഷേത്രമൌഢ്യാരിഗേ ക്രൂരോദയാഖ്യമാം
ഹരണങ്ങളിതെല്ലല്ലോ പിണ്ഡാദിദശകൾക്കിഹ
ഉച്ചവും ഗ്രഹവും തമ്മിലന്തരിച്ചുള്ളകാരണം
കഴിഞ്ഞു നീചഹരണം നടേയെന്നു ഗ്രഹിക്കണം
ഈവണ്ണം ഹരണം ചെയ്തുള്ളായുസ്സൂലയെവച്ചഥ
ന്ത്രതന്നെ കരേറവുമ്പോളതു വാസരമാസ്യതാം
അതു നീലൈഃ കരേറുമ്പോൾ മാസം പന്ത്രണ്ടിലായതും
കരേറും വർഷമായിട്ടതു വേറിട്ട ചാർത്തുക
പിന്നെ ലഗ്നസ്ഫുടം വച്ചു പന്തിരണ്ടിൽ പ്പെരുക്കുക
മാനമേറിവരുന്നേരമതു ലഗ്നദശാ ഭവേൽ
ലഗ്നാധിപന്നു ബലമുണ്ടെങ്കിലേവം ക്രിയാക്രമം
ലഗ്നാംശകേശനാകുന്നു ബലവാനെന്നിരിക്കിലോ
ലഗ്നഭാവത്തെവച്ചിട്ടു രാശിസ്ഥാനം കളഞ്ഞഥ
ജനകേന പെരുക്കീട്ടു കരേറും ന്ത്രതനാദിഭിഃ
ഇതു ലഗ്നദശാ പ്രോക്താ പിണ്ഡാദിദശമൂന്നിനും
സൂര്യാദിമന്ദപര്യന്തദശാം ലഗ്നദശാന്തഥാ
ഒന്നിച്ചുകൂട്ടിക്കാണുമ്പോളായുർദ്ദായമതാസ്യതാം
അംശകം പിണ്ഡദശയും നിസർഗ്ഗം ജീവശർമ്മവും
ഏവം ദശചതുഷ്ടമ്പോൾ നാലും സാവനവർഷമാം
ദിനം മുപ്പതു മാസം, തന്മാസം പന്ത്രണ്ടു വത്സരം

ഇതു സാവനമാകുന്ന സൌരവൎഷത്തിനെങ്കിലൊ
മുന്നൂറററുപതും പിന്നെയഞ്ചെകാൽദ്ദിവസം തഥാ
ഒരു വൎഷത്തിനുണ്ടാകും ലോകാചാരമിതാകയാൽ
ഇതു സൌരീകരിച്ചല്ലൊ വത്സരം സൂക്ഷ്മമാസ്ത്വതു
അല്ലെന്നാൽദ്ദിനമായിട്ടേ പറയാവൂ ദശാദികൾ
ജനനാഹൎഗ്ഗണം തന്നിൽക്കൂട്ടിക്കണ്ടിട്ടു ചൊല്ലുക
വയസ്സുകൂടിക്കാണേണമെങ്കിലിതു സൌരീകരിക്കണം.

സൌരീകരണം.

സൌരീകരിപ്പാൻ ചൊല്ലുന്നു ദശാസംവത്സരങ്ങളെ
മാസമാക്കീട്ടു മാസങ്ങൾ ദിനമാക്കിയിറക്കിയാൽ
ത്രസമേന പെരുക്കിട്ടു ധീജഗന്നൂപുരൈൎഹരെൽ
തൽഫലം പക്ഷമാം ശേഷം പന്തിരണ്ടിൽപ്പെരുക്കിയാൽ
ഹരിപ്പൂ മുൻപിലെപ്പോലെ ഫലം മാസങ്ങളാസ്ത്വതും
തച്ഛേഷം മുപ്പതിൽപ്പിന്നെ പെരുക്കീട്ടു ഹരിക്കണം
തൽഫലം ദിനമായീടും ശേഷം നീരതൈഃ പെരുക്കിയാൽ
ഹരിപ്പൂ മുൻപിലെപ്പോലെ ഫലം നാഴികയാസ്ത്വതും
സൌരീകരണമീവണ്ണം ചെയ്കിലേ സൂക്ഷ്മമാസ്ത്വതു.

പരമായുഃപ്രമാണം.

സൌരീകരിച്ചീട്ടുദശകളെല്ലാമൊന്നിച്ചു കൂട്ടിയാൽ
പരമായുഃപ്രമാണാഖ്യ കാലം സൂക്ഷ്മമതാസ്ത്വതും
അംശകം പിണ്ഡദശയും നിസൎഗ്ഗം ജീവശൎമ്മവും
ഏവം ദശ വരുത്തുമ്പോൾ നാലും നാലുവിധം വരും
ഇതിലേതൊക്കെയെന്നപ്പോളറിവാൻ പണിയാസ്ത്വതും
എന്നിട്ടു വേറെ ചൊല്ലീടുന്നതിനുള്ളുപദേശവും
ലഗ്നാൎക്കചന്ദ്രന്മാർ തമ്മിൽ ലഗ്നം പൂൎണ്ണബലം യദി
ആയവന്നംശകദശാ പരമായുഃപ്രമാണമാം
ആദിത്യൻ ബലവാനെങ്കിലുച്ചനീചദശാ മതാ
ബലവാൻ ചന്ദ്രനെന്നാകിൽ നിസൎഗ്ഗദശ വേണ്ടതു്
ഇവരിൽ രണ്ടുപേൎക്കേററം ബലമുണ്ടെന്നിരിക്കിലൊ
രണ്ടുകൂട്ടം ദശാക്കൂട്ടിയൎദ്ധിച്ചാൽ സൂക്ഷ്മമാസ്ത്വതും
മൂവൎക്കും ബലമുണ്ടായി സമമായിട്ടു വന്നിടിൽ
അംശപിണ്ഡനിസൎഗ്ഗങ്ങൾ വരുത്തിക്കൂട്ടിയാലതു്
മൂന്നിലങ്ങു ഹരിച്ചേവം ദശയെല്ലാം വരുത്തുക
മൂവൎക്കും ബലമില്ലെങ്കിൽ ജീവശൎമ്മീയ വേണ്ടതു്
ബലമുണ്ടേഴിലേറീടിലില്ല നാലിൽ കുറഞ്ഞിടിൽ

അവ രണ്ടിന്റെയും മദ്ധ്യമെങ്കിൽ മദ്ധ്യബലം സ്മൃതം
ലഗ്നാൎക്കചന്ദ്രന്മാൎക്കുള്ള ബലപിണ്ഡം വരുത്തിയാൽ
മൂവൎക്കും ബലമേറീട്ടു തുല്യമില്ലാതെ വന്നിടിൽ
ദശമൂന്നും വരുത്തീട്ടു ചെയ്ക ത്രൈരാശികക്രിയാം
അപ്പോളുണ്ടാം ദശാസൂക്ഷ്മം സൂൎയ്യാദീനാം പൃഥക് പൃഥക്
മിക്കവാറും ഗ്രഹങ്ങൾക്ക ബലപിണ്ഡം വരുത്തിയാൽ
അല്പമേറിക്കുറഞ്ഞിട്ടല്ലാതെ തുല്യമായ്വരാ
അപ്പോൾ ത്രൈരാശികം ചെയ്യേണം ദശവരുത്തുവാൻ
തുല്യമായിട്ടുവന്നാലും തുല്യമല്ലാതെയെങ്കിലും
ത്രൈരാശികം സദാകാലം ചെയ്താൽ സൂക്ഷ്മമതാസ്സ്ഫുടം
എന്നിട്ടു വേറെ ചൊല്ലുന്നേനിപ്പോൾ ത്രൈരാശികക്രിയാം
ലഗ്നാൎക്കചന്ദ്രന്മാൎക്കുള്ള ബലം നാഴിൽ കുറഞ്ഞിടിൽ
ജീവശൎമ്മദശാ വേണം അത്ര ത്രൈരാശികം നഹി
മൂവൎക്കും നാഴിലേറീട്ടു തുല്യമല്ലാതെ വന്നിടിൽ
അന്ന സൂൎയ്യാദിഖേടാനാമംശം പിണ്ഡം നിസൎഗ്ഗവും
ദശമൂന്നും വരുത്തീട്ടു മൂന്നും വെവ്വേറെ വച്ചുഥ
ലഗ്നാൎക്കചന്ദ്രന്മാൎക്കുള്ള ബലംകൊണ്ടു ക്രമത്തിനാൽ
അംശപിണ്ഡനിസൎഗ്ഗാഖ്യദശമൂന്നും പെരുക്കിയാൽ
ആ ബലം മൂന്നുമൊന്നിച്ചു കൂട്ടിവച്ചതു ഹാരമാം
ദശമൂന്നുമതിൻവണ്ണം കൂട്ടിവച്ചു ഹരിക്കണം
തൽഫലം ദശയായീട്ടുമേവം ത്രൈരാശികക്രിയാ
സൂൎയ്യാദികൾക്കും വെവ്വേറെ ദശയങ്ങു വരുത്തുക
ലഗ്നാകേന്ദ്രങ്ങളിൽവച്ചിട്ടിരുവൎക്കേറവും ബലം
ഉണ്ടായാലങ്ങവൎക്കുള്ള ദശരണ്ടും വരുത്തിയാൽ
വേറെ വച്ചിട്ടവൎക്കുള്ള ബലംകൊണ്ടു പെരുക്കിയാൽ
ആ ബലം രണ്ടുമൊന്നിച്ചു കൂട്ടിയാലതു ഹാരമാം
ദശരണ്ടുമതിൻവണ്ണം കൂട്ടിവച്ചു ഹരിക്കണം
ഹാരകേണ ഫലം വൎഷം ശേഷം മാസാദി കല്പയേൽ
ഏവം സൂൎയ്യാദികൾക്കെല്ലാം വേറേ വേറേ വരുത്തിയാൽ
എല്ലാമൊന്നിച്ചു കൂട്ടുമ്പോൾ പരമായുസ്സുതാസ്സ്ഫുടം.

ദശാക്രമം.

ദശാക്രമം ഗ്രഹിക്കാതെ ഫലങ്ങളറിവാൻ പണി
എന്നിട്ടു വേറെ ചൊല്ലീടുന്നതിന്നുള്ള ദശാക്രമം
ലഗ്നാകേന്ദ്രങ്ങളിൽവച്ചു ബലമുള്ളവനാദിയിൽ

ബലങ്ങൾ സമമായ്വന്നാൽ ലഗ്നത്തിന്റെ ദശാ നടേ
ലഗ്നാൎക്കന്മാൎക്കപ്പോലെ ലഗ്നേന്ദുക്കളതെങ്കിലും
ബലമേറീട്ടവൎക്കുള്ള ദശരണ്ടും വരുത്തിയാൽ
ത്രൈരാശികക്രിയാകൊണ്ടു വരുത്തീ ദശയെങ്കിലൊ
ബലമേറുന്നവന്നാദൌ ദശാതുല്യബലൌ യദി
ലഗ്നത്തിന്റെ ദശാതന്നെ മുന്നമെന്നീരിതം ബുധൈഃ
സൂൎയ്യേന്ദ്വോരിങ്ങനെതന്നെ ബലം തുല്യമതായ്വരിൽ
ആദിത്യന്റെ ദശാതന്നെ മുന്നമെന്നു ധരിക്കണം
ഈവൎണ്ണമാദിയിൽത്തന്നെ ദശാനാഥനെ നിൎണ്ണയേൽ
പിന്നെ രണ്ടാമതാം തസ്യ കേന്ദ്രേ നിന്ന ഗ്രഹത്തിന്
കേന്ദ്രത്തിൽപ്പലരുണ്ടാകിൽ ബലമുള്ളവനാദിയിൽ
ബലവും സമമായ്വന്നാൽ ദശയേറുന്നവൻ നടേ
ദശയും സമമായ്വന്നാൽ നടേ പാടുകഴിഞ്ഞവൻ
പിന്നെപ്പണപരത്തുങ്കലീവൎണ്ണം കണ്ടുകൊള്ളണം
പിന്നെയാപോക്ലിമത്തിങ്കൽ നിന്നവൎക്കീവൎണ്ണമാം
സൂൎയ്യേന്ദുക്കൾക്ക മുമ്പായി വരുന്ന ദശയെങ്കിലൊ
ലഗ്നത്തെയും ഗ്രഹത്തെപ്പോൽ ഭേദംകൂടാതെ കാണണം
തയോഃ കേന്ദ്രത്തിലോ ലഗ്നം തയോഃ പണപരത്തിലൊ
ഇത്യാദി കണ്ടുകൊള്ളേണം ദശാക്രമനിരൂപണേ
ദശാക്രമമിതിൻവൎണ്ണമറിഞ്ഞാൽ തൽഫലങ്ങളും
അപഹാരാദികൾക്കുള്ള ഫലങ്ങളുമുദീരയേൽ
ദശാക്രമം നിരൂപിച്ചാൽ ഗ്രഹങ്ങടെ ബലങ്ങളെ
സ്ഫുടമാക്കിവരുത്തീട്ടു കാണേണ്ടുയെന്നു നിൎണ്ണയം
എന്നിട്ടു വേറെ ചൊല്ലുന്നു ബലത്തെ സ്ഫുടമാക്കുവാൻ.

സ്ഫുടബലാനയനം,

സൂൎയ്യാദീനാം ബലം ഭാവബലഷഷ്ട്യംശകത്തിനാൽ
പെരുക്കി നൂതമെനരേററി വരുമ്പോൾ സ്ഫുടമാം ബലം
ലഗ്നത്തിന്റെ ബലം വച്ചു ലഗ്നേശന്റെ ബലം ത്യജേൽ
തസ്യ സ്ഫുടബലം കൂട്ടു ലഗ്നസ്ഫുടബലം ഭവേൽ
നടേ വരുത്തിയ ബലം ഗ്രഹങ്ങൾക്കുള്ളതായതും
അക്കാലത്തു ജനിച്ചുള്ള ദേഹികൾക്ക ശുഭാശുഭം
ചെയ്വാൻ തനിക്ക താല്പൎയ്യമുള്ളതത്രെ സ്ഫുടം ബലം.

അപഹാരാനയനം,

അപഹാരം വരുത്തേണ്ടുകിലവറെറപ്പറയുന്നിനി

ദശാധിപഗുണം വേധം കൂടനില്ക്കിൽ ഗുണം പ്രഭുഃ
പഞ്ചമേ നവമേ നില്ക്കിലവൎക്കുള്ള ഗുണം ഹരിഃ
എട്ടിലും നാലിലും നില്ക്കുന്നവൎക്കുള്ള ഗുണം കരി
ദശാധിപഗ്രഹത്തിന്റെയേഴിൽ നില്ക്കിൽ ഗുണം പ്രിയം
ഈ സ്ഥാനങ്ങളിലല്ലാതെ നില്ക്കിലില്ലപഹാരവും
ഇങ്ങനെയുള്ള ഗുണകളെല്ലാമൊന്നിച്ചു കൂട്ടിയാൽ
അപ്പഹാരകമായീട്ടപഹാരം വരുത്തുവാൻ
നടേ മൂലദശാവച്ചു സ്വാപഹാരം വരുത്തുവാൻ
വേധംകൊണ്ടു പെരുക്കീട്ടു ഹാരകേണ ഹരിക്കണം
ഫലം വൎഷമതായീടും പ്രിയനാഗനതാദിഭിഃ
പെരുക്കീട്ടു ഹരിക്കുമ്പോൾ വരും മാസദിനാദികൾ
സ്വാപഹാരമതായീട്ടിങ്ങനെ ശേഷമൊക്കെയും
തന്റെതന്റെ ഗുണംകൊണ്ടു പെരുക്കീട്ടു ഹരിക്കണം
ഹാരകേണ ഫലം വൎഷം ശേഷം മാസാദി കല്പയേൽ
അപഹാരങ്ങളീവണ്ണം ഗ്രഹങ്ങൾക്കു വരുത്തിയാൽ
സ്വാപഹാരം നടേതന്നെ പിന്നെ മൂലദശാപതേഃ
കേന്ദ്രാദിഭാവസ്ഥിതിയും ഗ്രഹങ്ങടെ ബലങ്ങളും
അറിഞ്ഞു ദശയെപ്പോലെയപഹാരത്തിനും ക്രമം
കണ്ടുകൊൾക വിശേഷിച്ചും ഗ്രഹത്തെപ്പോലെ ലഗ്നവും
ഉക്തസ്ഥാനങ്ങളിൽ ലഗ്നം വന്നാലുണ്ടപഹാരവും.

ഛിദ്രാദ്യാനയനം.

അപഹാരം വരുത്തീട്ടു ഛിദ്രാദിയറിയേണ്ടുകിൽ
ദശേശനെന്നുകല്പിച്ചിട്ടപഹാരഗ്രഹത്തിനെ
അപഹാരം വരുത്തുമ്പോൾ ഛിദ്രമായിട്ടു വന്നിടും
അന്തഃഛിദ്രാദിയീവണ്ണം ക്രമത്താലേ വരുത്തുക
ആയുൎദ്ദായമിതീവണ്ണം വരുത്തിക്കണ്ടുവെങ്കിലും
നിൎയ്യാണകാലവുംകൂടെ നിരൂപിച്ചിട്ടു നിൎണ്ണയേൽ.

സൂക്ഷ്മായുൎണ്ണയം.

ഗുരൂപദേശം ചൊല്ലുന്നു ശിഷ്യാണാമറിവാനഹം
സാരം പത്രത്തിലാക്കൊല്ലായെന്നു സജ്ജനസമ്മതം
അസകൃദ്ധാരമുപദേശിക്കിലും ഗ്രഹിയായ്കയാൽ
അല്പബുദ്ധികളാമന്തേവാസികൾക്കറിവാനിഹ
പത്രത്തിലാക്കുകെന്നല്ലോ വത്സ വാത്സല്യഹേതുനാ
ആകയാൽ പുസ്തകമിദം ഗോപ്യമായിട്ടിരിക്കണം

തങ്ങൾക്കുമിതുപോൽ സ്ഥിരഭാജനമുണ്ടെന്നിരിക്കിലൊ
കാണിക്കാമെന്ന സിദ്ധാന്തമനുഗൃഹ്ണന്തു ദേശികാഃ
ഗുരൂപദേശമാശ്രിത്യ ഭക്ത്യാ യദ്യദുദീരിതം
തത്തത്സർവ്വം ഭവേൽ സത്യം സർവ്വേഷാമധികോ ഗുരുഃ
സ്വീകൃതം പുസ്തകമിദം യോഽപദേശേന ദുർമ്മതിഃ
തസ്യ നിഷ്ഫലതാം യാതി വിശേഷേണ മനീഷിണഃ
"തുഷേണാപി പരിത്യക്തം തണ്ഡുലം ന പ്രരോഹതി"
ഗുരുപ്രസാദാത്സർവ്വേഷാം സർവ്വജ്ഞത്വം ഭവിഷ്യതി
കൃതേ സംവാദമുദ്രയിഷ്ടാ ജീവശർമ്മാദിതാ ദശാ
ത്രേതായാം പിണ്ഡസംജ്ഞാ സ്യാൽ ദ്വാപരേ തു [നിസർഗ്ഗജാ
കലാവത്രാംശകദശാ വിപ്രാദീനാമിതി ക്രമാൽ
മഹാല്പന്നാധാനസംജ്ഞാ മൃത്യുസംജ്ഞാ ച പൂർവ്വവൽ
അഷ്ടവർഗ്ഗാക്ഷചക്രാദ്യൈരന്ത്യസംജ്ഞാ ച പൂർവ്വവൽ
വിശേഷഫലദാ നിത്യം സർവ്വനാമാംശകോദിതാ
യശസ്വിനാം നൃപേന്ദ്രാണാമുച്ചനീചക്രമോ മതഃ
സൂര്യ്യാദിമന്ദപര്യ്യന്തഖേടാനാം ച നവാംശകഃ
യേഷു രാശിഷു വർത്തന്തേ തത്സംഖ്യാഭാഗമാദിഭാൽ
†സർവ്വാർദ്ധത്രിഭാഗന്തു ത്യക്ത്വാ തത്ര വിശേഷതഃ
കൃത്വാ*സ്വതുംഗവക്രാദിഗുണനഞ്ച യഥാവിധി
ചതുർത്ഥാംശയുതം വാപി പരമായുരുദീര്യ്യതാം
ഇതത്രെ സൂക്ഷ്മമായുള്ളൊരായുർദ്ദായം കലൌ യുഗേ
§ഗ്രഹഭുക്തേതി ഹോരയാമുള്ള പദ്യത്തിനർത്ഥവും
സാരമായുള്ളൊരാന്നതന്നെയതുമിപ്പോൾപ്പറഞ്ഞിടാം

† 'സർവ്വാർദ്ധത്രിചരണപഞ്ചഷഡ്ഭാഗാഃ
ക്ഷീയന്തേ വ്യയഭവനാദസത്സു വാമം
സത്സ്വർദ്ധം ഹ്രസതി തഥൈകരാശിഗാനാ-
മേകാംശം ഹരതി ബലീ തഥാഹ സത്യഃ'
(ഹോരാശാസ്ത്രം).

* 'സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം
ദ്വിരുത്തമസ്വാംശകഭത്രിഭാഗഗൈഃ'
(ഹോരാശാസ്ത്രം).

§ 'ഗ്രഹഭുക്തനവാംശരാശിതുല്യം
ബഹു സാമ്യം സമുപൈതി സത്യവാക്യം'
(ഹോരാശാസ്ത്രം).

ബൃഹസ്സാമ്യം സത്യവാക്യമെന്നുള്ള ഉപദേശമാം
സാമ്യം ബൃഹൽപ്രകാരേണ സത്യമായുള്ള വാക്യമാം
ആഗമൈരനുമാനൈശ്ച പ്രത്യക്ഷേണൈവ സൂക്ഷ്മദാം
എന്നാൽ കലിയുഗത്തിങ്കലിതത്രേ സൂക്ഷ്മമായതു്
എന്നിട്ടിവറെറസ്സംക്ഷേപിച്ചു ഗണിച്ചാൽ മതി നിൎണ്ണയം.

കാലചക്രദശാദേവപ്രാപ്തി.

ചിലൎക്കു കാലചക്രാഖ്യദശാ സൂക്ഷ്മമതാസ്തരം
ചന്ദ്രന്നു ബലമുണ്ടായി ചന്ദ്രന്റെയംശകാധിപൻ
ചന്ദ്രനോടുംകൂടിനിൽപ്പൂ നോക്കു വല്ലകണക്കിലും
എങ്കിലന്നു ജനിച്ചുള്ള ജനങ്ങൾക്കു വിശേഷതഃ
കാലചക്രദശാ സൂക്ഷ്മാ വിശേഷേണ കലൌ യുഗേ.

നക്ഷത്രദശാദേവപ്രാപ്തിയോഗ്യത.

നിശാകാലേ ജനിച്ചാലും നിശാരാശിയതെങ്കിലും
നിശാപതിതന്നിക്കേററം ബലമുണ്ടെന്നിരിക്കിലും
അപ്പോൾ ജനിച്ചവൎക്കേററം നക്ഷത്രദശ സൂക്ഷ്മമാം.

ആയുൎദ്ദായഫലാവാപ്തി.

ആയുൎദ്ദായമിതീവണ്ണം ശാസ്ത്രയുക്ത്യാ വരുത്തിയാൽ
സ്വധൎമ്മനിരതന്മാരായ് ദേവബ്രാഹ്മണഭക്തരായ്
പഥ്യഭോജനവാന്മാരായ് നല്ലശീലം പ്രവൃത്തിയും
ഉള്ളവൎക്കു സൂക്ഷ്മമായി ഭവിപ്പുയെന്നു നിൎണ്ണയം.

അപമൃത്യുഹേതവഃ.

ദേവബ്രാഹ്മണശാപാദ്യൈൎജ്ജന്തുഭിർദ്ദുഷ്ടഭക്ഷണൈഃ
അന്യൈരപി മൎത്ത്യാനാമപമൃത്യു ഭവിച്ചുപോം.

അപമൃത്യുനിവാരണമാൎഗ്ഗം.

ദേഹികൾക്കു ജനിക്കുമ്പോൾ ദേഹേ നൂറെറാന്നു മൃത്യുവാ
നില്പൂന്നവസരംനോക്കി ദേഹനാശനഹേതവഃ
അപമൃത്യുക്കളാം നൂറുമെന്നല്ലോ കാലമൃത്യുവും
വിഷമങ്ങളറിഞ്ഞിട്ടു നടക്കാമെന്നിരിക്കിലൊ
ആയവന്നപമൃത്യുക്കൾ നൂറിനേയും ജയിച്ചിടാം
കാലമൃത്യുവരുന്നേരം തടക്കാവല്ലൊരുത്തനും
എന്നിട്ടെല്ലാപ്പൊഴും തന്നെ വിഷമങ്ങളറിഞ്ഞുടൻ
നടന്നീടുന്നവൎക്കെന്നുമപമൃത്യുവരാ ദൃഢം.

സാരോപദേശം.

ദുഃഖങ്ങളൊന്നുംകൂടാതെ സുഖമുണ്ടാകവേണ്ടുകിൽ
എത്രയും സാരമായിട്ടു ചൊല്ലീടാമുപദേശവും

